# സമർപ്പണം

ചട്ടമ്പിസ്വാമികൾ ഒരുക്കിയ പാതയിൽ
അടിക്കടി പിന്നോട്ടടികൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന
ഇക്കാലത്തും പതറാതെ പാതമാറാതെ ഉചിതമായ വികാസം വരുത്തി
മുന്നേറിക്കൊണ്ടിരിക്കുന്ന എല്ലാവർക്കും

# പ്രകാശകക്കുറിപ്പ്

കേരളീയനവോത്ഥാനത്തിന് മഹത്തായ സംഭാവന ചെയ്ത ചട്ടമ്പിസ്വാമികളുടെ കൃതികൾ എല്ലാം ഇനിയും സമാഹരിക്കപ്പെട്ടിട്ടില്ല. അദ്ദേഹത്തിന്റെ വിലപ്പെട്ട കൃതികൾ പലതും നഷ്ടപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഇതിനകം കിട്ടിയിട്ടുള്ള കൃതികൾ എല്ലാം കൂടി സ്വാമികളുടെ ജീവചരിത്രത്തോടൊപ്പം ഒറ്റവാള്യമായി ഞങ്ങൾ പ്രസിദ്ധപ്പെടുത്തുകയാണ്. അച്ചടിച്ചുവന്നിട്ടുള്ള കൃതികളിൽ ധാരാളം പിശകുകൾ കടന്നുകൂടിയിട്ടുണ്ട്. അവ കഴിയുന്നത്ര പരിഹരിക്കാൻ ഇവിടെ ശ്രമിച്ചിട്ടുണ്ട്. എങ്കിലും ഈ പുസ്തകം കുറ്റമറ്റതാണ് എന്ന് അവകാശപ്പെടുന്നില്ല. പോരായ്മകൾ ചൂണ്ടിക്കാണിച്ചാൽ അടുത്ത പതിപ്പിൽ തിരുത്താൻ കഴിയും. ഇവിടെ ചേർത്തിട്ടുള്ള ചട്ടമ്പിസ്വാമികളുടെ കൃതികളിൽപ്പെടാത്ത ഏതെങ്കിലും കൈവശമുള്ളവർ അറിയിച്ചാൽ ഉപകാരമായിരിക്കും. അവ അടുത്ത വാള്യമായി പ്രസിദ്ധപ്പെടുത്താൻ കഴിയും.

ഈ പുസ്തകം ഈ രൂപത്തിൽ പ്രസിദ്ധീകരണത്തിന് തയ്യാറാക്കിത്തന്ന ഡോ.കെ. മഹേശ്വരൻനായർക്ക് നന്ദി പറയുന്നു. ടൈപ്പ് സെറ്റിങ് നിർവഹിച്ച യു.എം.എസ് കമ്പ്യൂട്ടർ സെന്ററിന് വിശേഷിച്ച് ഉദയ, ശ്രീകല, മിനി, മുഹമ്മദ് റാസി, ബിനു ജോൺ എന്നിവർക്ക് നന്ദി രേഖപ്പെടുത്തുന്നു.

പി. അജയൻ
മാനേജിങ് പാർട്ണർ
ദൂമ ബുക്സ്

തിരുവനന്തപുരം
15 – 8– 1995

# ഉള്ളടക്കം



## ഭാഗം ഒന്നു്

## ചട്ടമ്പിസ്വാമികളുടെ ജീവചരിത്രം

### ഭാഗം രണ്ട്

## ചട്ടമ്പിസ്വാമികളുടെ കൃതികൾ

# I



# II

# III



# IV



# V



# VI

# XVI



# XVII



## ചട്ടമ്പിസ്വാമിഗ്രന്ഥസൂചി

# മുഖവുര

കളങ്കമില്ലാത്ത ജീവിതം നയിക്കുന്ന വ്യക്തികൾ ഇല്ലാതായിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണല്ലോ ഇതു്. അതുകൊണ്ടുതന്നെ, ചട്ടമ്പിസ്വാമികളെപ്പോലെയുള്ള മഹാത്മാരുടെ ജീവിതം പഠിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുക എന്നതു കാലഘട്ടത്തിന്റെ ആവശ്യമാകുന്നു. തികച്ചും നിഷ്കളങ്കമായ ജീവിതമാണു ചട്ടമ്പിസ്വാമികൾ നയിച്ചതു്. ഒരു തെളിഞ്ഞ കണ്ണാടിപോലെ ആ ജീവിതം സത്യത്തെ പ്രതിഫലിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ അങ്ങനെ സത്യം ഉയർത്തിക്കാണിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനുമല്ല, മറിച്ചു്, സ്വാമികൾ എന്തിനൊക്കെവേണ്ടി നിലകൊണ്ടുവോ അവയുടെ നേരേ വിപരീതമായ ഒരു ധാരണ സ്വാമികളെക്കുറിച്ചു പ്രചരിപ്പിക്കുന്നതിനാണു് ചട്ടമ്പിസ്വാമികളുടെ യഥാർഥ ഭക്തന്മാരെന്നും ആരാധകരെന്നും അഭിമാനിക്കുന്നവർ പോലും ഇന്നു ചെയ്തുകൊണ്ടിരിക്കുന്നതു്. ചട്ടമ്പിസ്വാമികളുടെ കാര്യത്തിൽ മാത്രമല്ല ഗൗതമബുദ്ധൻ മുതൽ ശ്രീനാരായണഗുരുവരെയുള്ള മഹാത്മാരുടെ കാര്യത്തിൽ സംഭവിച്ചതും ഇതുതന്നെ. തികഞ്ഞ നാസ്തികനായിരുന്ന ഗൗതമബുദ്ധനെ ആസ്തികനാക്കിയാൽപോലും പൊറുക്കാമായിരുന്നു. അത്രമാത്രമല്ല സംഭവിച്ചതു്. ബുദ്ധനെ ദൈവമാക്കി ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചുകളഞ്ഞു. ജാതി ചോദിക്കരുതു്, പറയരുതു്, ചിന്തിക്കരുതു് എന്നുദ്ഘോഷിച്ച ശ്രീനാരായണഗുരുവിനെ ഒരു ജാതിയുടെ മാത്രം കുത്തകയാക്കി കണ്ണാടിക്കൂട്ടിലൊതുക്കിക്കളഞ്ഞു. കേരളത്തിൽ വഴിനീളെ കണ്ണാടിക്കൂടുകളിലിരുന്നു ശ്വാസം മുട്ടുകയല്ലേ ശ്രീനാരായണഗുരു? ജാതീയമായ സങ്കുചിതവലയങ്ങളിൽ നിന്നെല്ലാം സ്വയം വിടു

തൽവാങ്ങി മഹത്തായ മനുഷ്യത്വത്തിന്റെ പൂർണതയിലേയ്ക്കുയർന്നപ്പോഴും കൂടെ നില്ക്കുന്നവരിൽ പലർക്കും അതു മനസ്സിലാക്കാൻ കഴിയാത്ത ദയനീയാവസ്ഥ കണ്ടിട്ട് ''നാം ജാതിമതഭേദം വിട്ടിട്ട് ഇപ്പോൾ ഏതാനും സംവത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു'' എന്നു പരസ്യം ചെയ്യേണ്ടിവന്ന ശ്രീനാരായണഗുരുവിന്റെ പേരിൽ, ഇപ്പോഴും, പിഎച്ച്. ഡി.യും ഡി. ലിറ്റും മറ്റുമുള്ള സർവകലാശാലാ പ്രൊഫസർമാർ ഉൾപ്പെടെയുള്ള ഉന്നതോന്നതോന്നത വിദ്യാസമ്പന്നന്മാർപോലും ജാതിസംഘടനകളുണ്ടാക്കി പ്രവർത്തിക്കുന്നതിനു യാതൊരു ഉളുപ്പും കാണിക്കുന്നില്ല എന്നു പറഞ്ഞാൽ അതിൽപരം ഒരു കൃതഘ്നത ഗുരുവിനോടു കാണിക്കാനുണ്ടോ? ഏറ്റവും ദയനീയം ചട്ടമ്പിസ്വാമികളുടെ അവസ്ഥയാണെന്നു തോന്നുന്നു. ''പൗണ്ഡരീകയാഗത്തിൽ വിധവയും ബ്രഹ്മചാരിയും ചേർന്നുനടത്തുന്ന സംഭോഗത്തെയും, 'അശ്വസ്യ ശിശ്നം പത്ന്യാ ഉപസ്ഥേ നിധത്തേ' എന്ന് അശ്വമേധപ്രകരണം പറയുന്നതിനെയും, 'മഹാവ്രതാഖ്യയജ്ഞേ, ബ്രഹ്മചാരീത്വര്യോരതമഭിമതം' എന്നതിലെ ബ്രഹ്മചാരിയും കുലടയും തമ്മിലുള്ള സംയോഗത്തിന്റെ സമ്മതിയെയും ആയിരം വേദങ്ങൾ ആദരിച്ചു എന്നു വരികിലും പരിശുദ്ധന്മാർ ആദരിക്കയില്ല'' എന്നു പച്ചയായി പറഞ്ഞ ചട്ടമ്പിസ്വാമികളുടെ അനുയായികളെന്നഭിമാനിക്കുന്നവർ ചട്ടമ്പിസ്വാമികളുടെ പേരിൽ പതിച്ചെടുത്ത പൊതുസ്ഥലത്ത്, ചട്ടമ്പിസ്വാമികളുടെ പേരിൽ പണിതീർത്ത വലിയ പന്തലിൽ, ചട്ടമ്പിസ്വാമികളുടെ പൂർണകായ ചിത്രത്തിനു മുൻപിൽവെച്ച് യാഗങ്ങളിൽ ഏറ്റവും പൈശാചികമായ സോമയാഗം നടത്തി സ്വാമികളെ ആദരിച്ചുകളഞ്ഞതിൽ കവിഞ്ഞ അനൗചിത്യമുണ്ടോ? പൂജ്യപൂജാവ്യതിക്രമത്തിനും ഇല്ലേ ഒരതിര്?

ചട്ടമ്പിസ്വാമികൾ ആരായിരുന്നു? അദ്ദേഹത്തെ അദ്ദേഹമാക്കിത്തീർത്ത സാഹചര്യമെന്തായിരുന്നു? ചട്ടമ്പിസ്വാമികൾ എന്തായിരുന്നു? കേരളീയ നവോത്ഥാനത്തിനു ചട്ടമ്പിസ്വാമികൾ നല്കിയ സംഭാവന എന്താണ്? ചട്ടമ്പിസ്വാമികളുടെ ജീവിതം എങ്ങനെയായിരുന്നു? അദ്ദേഹത്തിന്റെ കൃതികൾ ഏതൊക്കെയാണ്? ഇങ്ങനെ ഒട്ടേറെ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ

ആധുനിക കേരളത്തിലെ ഓരോ വ്യക്തിക്കും കടമയുണ്ടു്. പൂർവികരുടെ അശ്രാന്ത പരിശ്രമ ഫലമായി ഉണ്ടായി വന്ന അനുകൂലമായ പരിതോവസ്ഥ കാലും നീട്ടിയിരുന്നു് അനുഭവിച്ചാൽ മാത്രം പോരാ. ആ പൂർവികരെ ആദരിക്കാൻ കൂടി നാം പഠിക്കണം. സാക്ഷരതയുടെ കാര്യത്തിൽ ഏറ്റവും മുന്നിൽ നില്ക്കുന്നു കേരളം. നാം ഏതാണ്ടു സമ്പൂർണ സാക്ഷരത കൈവരിച്ചു കഴിഞ്ഞു. അതൊക്കെ നേരാണു്. എന്നാൽ മഹാന്മാരെ ആദരിക്കാൻ നാം ഇനിയും വേണ്ടത്ര പഠിച്ചിട്ടില്ല. ചട്ടമ്പിസ്വാമികളുടെ കാര്യത്തിൽ മാത്രമല്ല അപകടം. മറ്റൊരപകടംകൂടി പറ്റിയിട്ടുണ്ടു്. ശ്രീനാരായണഗുരുവുമായി ചട്ടമ്പിസ്വാമികളെ കൂട്ടിക്കെട്ടുന്നതാണു് ആ അപകടം. അങ്ങനെ കൂട്ടിക്കെട്ടേണ്ട ആവശ്യമില്ല. ചട്ടമ്പിസ്വാമികളെക്കുറിച്ചുള്ള പഠനത്തിൽ ശ്രീനാരായണഗുരുവിനും ശ്രീനാരായണനെക്കുറിച്ചുള്ള പഠനത്തിൽ ചട്ടമ്പിസ്വാമികൾക്കും തീർച്ചയായും പ്രസക്തിയുണ്ടു്. അതല്ല സംഗതി. തനതായ വ്യക്തിത്വമുള്ള മഹാനാണു ചട്ടമ്പിസ്വാമികൾ. കേരളീയ നവോത്ഥാനത്തിനു അദ്ദേഹം തനതായ സംഭാവനയും നല്കിയിട്ടുണ്ടു്. അതുകൊണ്ടുതന്നെ അതിനുചിതമായ രീതിയിൽ ചട്ടമ്പിസ്വാമികളെ അറിയണം, ആദരിക്കണം. അതിനു പ്രയോജനപ്പെടണം എന്ന ലക്ഷ്യത്തോടുകൂടിയാണു ഈ പുസ്തകം സംവിധാനം ചെയ്തിരിക്കുന്നതു്.

ചട്ടമ്പിസ്വാമികളുടെ ജീവിതം മലർക്കെ തുറന്നിട്ട ഒരു പുസ്തകമായിരുന്നു. അദ്ദേഹത്തിന്റെ കൃതികളും സ്വയം സംസാരിക്കുന്നവയാണു്. അതുകൊണ്ടു രണ്ടുംകൂടി ഒറ്റ പുസ്തകമായി പുറത്തുകൊണ്ടുവരണം എന്ന എന്റെ ചിരകാലാഭിലാഷമാണു് ഇവിടെ നിറവേറുന്നതു്. ചട്ടമ്പിസ്വാമികളുടെ ജീവിതവും കൃതികളും ഒട്ടും വ്യാഖ്യാനാപേക്ഷങ്ങളല്ല എന്നു് ഇപ്പറഞ്ഞതിനു് അർഥമില്ല. ഇതിനകം പലേ വ്യാഖ്യാനങ്ങൾ വന്നുകഴിഞ്ഞിട്ടുള്ളതു് അതുകൊണ്ടാണു്. എന്നാൽ ഒരു കാര്യം ഇവിടെ തറപ്പിച്ചു പറയേണ്ടതായിട്ടുണ്ടു്. ഇതുവരെ കണ്ടിട്ടുള്ളതൊക്കെ സാമ്പ്രദായിക രീതിയിലുള്ള വ്യാഖ്യാനങ്ങളാണു്. അതാണു് അവയുടെ പരിമിതി. ചട്ടമ്പിസ്വാമികളെ ശരിയായി മനസ്സിലാക്കണമെങ്കിൽ സാമ്പ്ര

ദായികരീതി മതിയാവുകയില്ല. സാമ്പ്രദായികതയെ ചോദ്യം ചെയ്ത മഹാനായിരുന്നു അദ്ദേഹം. ഇവിടെ വ്യത്യസ്തമായ ഒരു രീതിയാണു സ്വീകരിച്ചിരിക്കുന്നത്. സാമ്പ്രദായികർക്ക് ഇതു രുചിച്ചില്ലെന്നു വരാം. എനിക്കതിൽ പരിഭവമില്ല. എന്നാൽ ഇതൊന്നു വായിക്കാൻ അവരും തയ്യാറാകണമെന്നാണ് എന്റെ എളിയ അഭ്യർഥന.

എന്താണ് സാമ്പ്രദായികരീതിയിൽ നിന്നു വ്യത്യസ്തമായി ഇവിടെ സ്വീകരിച്ചിട്ടുള്ള രീതി എന്നു വിശദമായി പറയേണ്ടതില്ല. കാരണം വരും പുറങ്ങളിൽ അതു നേരിട്ടറിയാം. എങ്കിലും ഒന്നു രണ്ടു സൂചനകൾ ഇവിടെ ആവശ്യമാണെന്നു കരുതുന്നു. ചട്ടമ്പിസ്വാമികളെ ഒരു അവതാരമായി ചിത്രീകരിക്കുവാൻ ഇവിടെ യത്നിച്ചിട്ടില്ല. അവതാരമല്ലെന്നു വന്നാൽ സ്വാമികളുടെ യശസ്സും പ്രാധാന്യവും കുറഞ്ഞുപോകും എന്ന ചിലരുടെ ധരണ മിഥ്യാധാരണയാണ്. യഥാർഥത്തിൽ അവതാരമല്ലെന്നതിലാണു സ്വാമികളുടെ യശസ്സും പ്രാധാന്യവും കുടികൊള്ളുന്നത്. അവതാരം എന്നതു ഒരുതരം തരംതാഴലാണ്. അവതരിക്കുക എന്നു പറഞ്ഞാൽ താഴേയ്ക്കു് ഇറങ്ങിവരിക എന്നാണർഥം എന്നോർമ്മിക്കുക. ചട്ടമ്പിസ്വാമികളുടേതു് താഴെ നിന്നും മുകളിലേക്കുള്ള കയറ്റമായിരുന്നു. വട്ടഭൂജ്യത്തിൽനിന്ന് അണ്ഡകടാഹം പണിഞ്ഞ കരവിരുതും അന്തഃകരണവിരുതുമായിരുന്നു സ്വാമികളുടേതു്. സ്വാമികളെ അവതാരമാക്കി ആ വ്യക്തിത്വത്തിന്റെ പ്രഭാവം കുറയ്ക്കാൻ ഞാനില്ല.

ചട്ടമ്പിസ്വാമികൾ സമാധിയായി എന്നു പറഞ്ഞു കാണുന്നുണ്ട് ജീവചരിത്രങ്ങളിൽ. ഇവിടെയും അങ്ങനെ തന്നെയാണു പറഞ്ഞിട്ടുള്ളത്. പക്ഷേ സമാധിയെക്കുറിച്ചും നല്ല പങ്ക് ആളുകൾക്കും മിഥ്യാധാരണയാണുള്ളത്. അടുത്തകാലത്ത് അന്തരിച്ച ഒരു ഗീതാജ്ഞാനയജ്ഞസ്വാമികളെ ചിലർ മരണശേഷം എടുത്തു ബലംപ്രയോഗിച്ചു പദ്മാസനസ്ഥനാക്കി സമാധിയായതായി ഉദ്ഘോഷിക്കുകയുണ്ടായി. അതൊരു രഹസ്യമായി നടന്നിരുന്നുവെങ്കിൽ ആരും അറിയുമായിരുന്നില്ല. ഇതങ്ങനെയല്ല. ആ പദ്മാസനസ്ഥജഡത്തെ ഒരു കസേരയിലിരുത്തി ചിലർ പൊക്കിയെടു

ത്തതു ടെലിവിഷനിൽ കാണിക്കുകകൂടി ചെയ്തു. അപ്പോഴാണു ശരിക്കും അതിന്റെ വൈകൃതം ബോധ്യമായത്.

സമാധി എന്നതു അഷ്ടാംഗയോഗത്തിലെ എട്ടാമത്തെ അംഗമാണ്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയത്രേ അഷ്ടാംഗങ്ങൾ. യോഗത്തിന്റെ അന്തിമാവസ്ഥയാണു സമാധി. ജീവൻ ബ്രഹ്മത്തിൽ വിലയം പ്രാപിക്കുന്ന അവസ്ഥ. അതു് ഇരുന്നേ ആകാവൂ എന്നു യാതൊരു നിയമവുമില്ല. ഏതെങ്കിലും ഒരു ആസനത്തിൽ സ്ഥിതി ചെയ്തുകൊണ്ടു സമാധിയാകാം. ആസനങ്ങൾ എത്രയോ ഉണ്ട്. അവയിൽ ഒന്നത്രേ ശവാസനം. ശവംപോലെ കിടക്കുന്നതാണു ശവാസനം. ഒരാൾക്കു ശവാസനത്തിൽ കിടന്നുകൊണ്ടു സമാധിയാകുന്നതിനു് എന്താണു വിരോധം? ജീവൻ ബ്രഹ്മത്തിൽ ലയിക്കുക എന്നൊക്കെ പറയുന്നതു് ആർക്കും ശരിയോ തെറ്റോ എന്നു പരിശോധിച്ചുനോക്കാവുന്ന സംഗതിയല്ല. സമാധിയായവർ തിരിച്ചുവരാറില്ലല്ലോ. സമാധിയിലെ നിജസ്ഥിതിയെപ്പറ്റി മറ്റാരെങ്കിലും പറയുന്നതു് പ്രമാണമാക്കാൻ കഴിയുകയുമില്ലല്ലോ. പറഞ്ഞുവന്നതിൽനിന്നു് ഒരാൾക്കു പദ്മാസനത്തിൽ ഇരുന്നു സമാധിയായിക്കൂടാ എന്നല്ല ഗ്രഹിക്കേണ്ടതു്. പക്ഷേ അങ്ങനെയേ ആകാവൂ എന്നില്ല എന്നതിനാണു പ്രാധാന്യം.

ചട്ടമ്പിസ്വാമികളുടെ ജീവിതത്തെയും കൃതികളെയും കുറിച്ചു് പ്രതിപാദിക്കുമ്പോൾ പ്രതിപാദിക്കുന്നയാളിന്റെ സമീപനം പ്രസക്തമാണു്. അക്കാര്യത്തിൽ ഞാൻ പരമ്പരാഗത രീതിയല്ല സ്വീകരിച്ചിരിക്കുന്നതു് എന്നുചുരുക്കം. സമീപനത്തെക്കുറിച്ചു് ഒന്നാംഭാഗത്തിന്റെ ഉപോദ്ഘാതത്തിലും പ്രാരംഭത്തിലും മറ്റും കൂടുതൽ കാര്യങ്ങൾ പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ വിശദീകരിക്കുന്നില്ല. വ്യാഖ്യാനമേ വേണ്ട എന്നു് എനിക്കു പക്ഷമില്ല. പക്ഷേ, വ്യാഖ്യാനം എപ്പോഴും മൂലത്തിനു താഴെ നില്ക്കണം. മൂലത്തെ കീഴടക്കിക്കളയരുതു്. സംഗീതത്തിൽ വായ്പ്പാട്ടിനു വാദ്യോപകരണങ്ങൾ എന്നപോലെ ആയിരിക്കണം മൂലത്തിനു വ്യാഖ്യാനം. അതുകൊണ്ടു ചട്ടമ്പിസ്വാമികളുടെ ജീവിതവും കൃതികളും യഥാതഥമായി അവതരിപ്പിക്കാനാണു് ഇവിടെ ശ്രമിച്ചിട്ടുള്ളതു്.

ഇതിൽ പോരായ്മകളുണ്ടായിരിക്കാം തീർച്ച. അവ ചൂണ്ടിക്കാണിച്ചു തരുവാൻ വായനക്കാരോടപേക്ഷിക്കുന്നു. സർഗാത്മകങ്ങളായ എല്ലാ വിമർശനങ്ങളും ഉൾക്കൊള്ളുകയും അടുത്ത പതിപ്പ് ഇറക്കേണ്ടിവരുമെങ്കിൽ അപ്പോൾ അവ അനുസരിച്ചു പരിഷ്കാരങ്ങൾ വരുത്തുകയും ചെയ്യുമെന്ന് ഉറപ്പുതരുന്നു. ചട്ടമ്പിസ്വാമികളുടെ അഗാധമായ പാണ്ഡിത്യം കാരണം അദ്ദേഹത്തിന്റെ കൃതികളിൽ അവിടവിടെ സാമാന്യന്മാർക്കു ഗ്രഹിക്കാൻ പ്രയാസമുള്ള പലതും കാണാനുണ്ട്. അവയിൽ സാധ്യമായവയ്ക്കൊക്കെ ഉചിതമായ കുറിപ്പുകൾ നല്കാൻ യത്നിച്ചിട്ടുണ്ട്.

ബൃഹത്തായ ഈ ഗ്രന്ഥത്തിന്റെ പ്രസാധനത്തിന് എന്നെ സഹായിച്ചവർ പലരുണ്ട്. എല്ലാവരുടെയും പേരു പറയാൻ ഇവിടെ ഇടമില്ല. ശ്രീനാരായണഗുരുവിനെക്കുറിച്ച് ഞാൻ എഴുതിയതുപോലെ ചട്ടമ്പിസ്വാമികളെക്കുറിച്ചും ഒരു പുസ്തകമെഴുതണമെന്ന് എന്നോട് നിരന്തരമായി പറഞ്ഞുകൊണ്ടിരുന്നത് ശ്രീ. പി. ഗോവിന്ദപ്പിള്ളയാണ്. ഒരിക്കൽ അദ്ദേഹം എനിക്ക് ഇക്കാര്യത്തിൽ ഒരു അന്ത്യശാസനം തന്നെ നൽകുകയും ഉണ്ടായി. വൈകിയെങ്കിലും അദ്ദേഹത്തിന്റെ നിർദ്ദേശം പാലിക്കാനുള്ള തുടക്കമാണിത്. ചട്ടമ്പിസ്വാമികളെക്കുറിച്ചു ഞാൻ നടത്താനുദ്ദേശിക്കുന്ന സമഗ്രമായ ഒരു പഠനത്തിന്റെ തുടക്കമായിമാത്രം ഈ ഗ്രന്ഥത്തെ കണക്കാക്കിയാൽമതി. ആ പഠനം ഈ ഗ്രന്ഥത്തിന്റെ ചട്ടക്കൂടിൽ ഒതുങ്ങുന്നതല്ല. അതിനാൽ അത് മറ്റൊരു പുസ്തകമായി താമസിയാതെ പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞേക്കും. ചട്ടമ്പിസ്വാമികളുടെ കൃതികളും സ്വാമികളെക്കുറിച്ചുള്ള കൃതികളും പ്രസിദ്ധപ്പെടുത്തുക എന്നതു ജീവിത വ്രതമായി സ്വീകരിച്ച ശ്രീ. കെ. ആർ. സി. പിള്ളയെ ഇത്തരുണത്തിൽ ഹൃദയംഗമമായി അഭിനന്ദിക്കുന്നു. പുസ്തകങ്ങൾ തന്നും വിലപ്പെട്ട പല വിവരങ്ങളും തന്നും സഹായിച്ച ശ്രീ. വട്ടിയൂർക്കാവു വേലായുധൻ നായർ, ശ്രീ. കണ്ണമ്മൂല ഗോപിനാഥൻ നായർ എന്നിവരോടുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു. ഒരുവിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ ഇക്കാര്യത്തിൽ എന്നെ സഹായിച്ച കുമ്പളത്തു വിജയകൃഷ്ണപിള്ള, പി. എൻ. വാസന്തിഅമ്മ, എസ്. സരസ്വതിയമ്മ എന്നിവരോ

ടുമുള്ള നന്ദി രേഖപ്പെടുത്തുന്നു. ഞാൻ പ്രവൃത്തിയെടുക്കുന്ന കേരളസർവകലാശാലയിലെ സംസ്കൃതവിഭാഗത്തിന്റെ തലവനായ ഡോ. എൻ.പി. ഉണ്ണിയെ ഇവിടെ നന്ദിപൂർവം സ്മരിക്കട്ടെ. അദ്ദേഹം എനിക്കുതന്ന ഉത്തേജനം കുറച്ചൊന്നുമല്ല. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണച്ചുമതല ഏറ്റെടുത്ത ദ്രുമ ബുക്സ്, തിരുവനന്തപുരത്തോടുള്ള നിസ്സീമമായ നന്ദി രേഖപ്പെടുത്തുന്നു.

കെ. മഹേശ്വരൻ നായർ

# ഉപോദ്ഘാതം

'ചോര തിളയ്ക്കണം' എന്ന പേരിലുള്ള മഹാകവി വള്ളത്തോളിന്റെ കവിത പ്രസിദ്ധമാണ്.

ഭാരതമെന്ന പേർകേട്ടാലഭിമാന

പൂരിതമാകണമന്തരംഗം;

കേരളമെന്നുകേട്ടാലോ തിളയ്ക്കണം

ചോരനമുക്കു ഞരമ്പുകളിൽ' ഇങ്ങനെ ഉദ്ഘോഷിച്ചു കൊണ്ടാണു കവിത അവസാനിക്കുന്നത്. കൂടെക്കൂടെ ഇതെന്റെ മന സ്സിൽ തികട്ടിവരാറുണ്ട്. മഹാകവി മൺമറഞ്ഞുപോയില്ലേ. അദ്ദേഹം ഉണ്ടോ അറിയുന്നു ഭാരതത്തിന്റെയും കേരളത്തിന്റെയും ഇന്നത്തെ അവ സ്ഥ. ഭാരതവും കേരളവുമൊക്കെ ലോകകമ്പോളത്തിൽ ലേലം വിളിക്കപ്പെ ട്ടാലും വിസ്മയിക്കാനില്ല. എങ്കിലും ഇന്നു് ചോരതിളപ്പു കുറച്ചു കൂടുതലാ ണെന്ന കാര്യത്തിൽ ആർക്കെങ്കിലും തർക്കമുണ്ടാകുമെന്നു തോന്നുന്നില്ല. എന്തിന്റെ പേരിലാണു ചോരതിളയ്ക്കുന്നതെന്നതാണു പ്രശ്നം. കുറച്ചു നാൾ മുൻപു് കൊലുന്നനെ ഉള്ള ഒരു കാഷായവസ്ത്രധാരിക്കു ചോരതിള ച്ചതിന്റെ അനുഭവമാണു് എനിക്കു് ഓർമ്മവരുന്നതു്.

എന്റെ വീടിനടുത്തു ചട്ടമ്പിസ്വാമികളുടെ സ്മാരകമായി ഒരു വായനാശാലയുണ്ടു്. അതായതു തിരുവനന്തപുരത്തു് ഇടപ്പഴിഞ്ഞിയിലു ള്ള ശ്രീചട്ടമ്പിസ്വാമി സ്മാരക വായനശാല. ആ വായനശാലയുടെ ആഭിമു ഖ്യത്തിൽ ചട്ടമ്പിസ്വാമികളുടെ ഒരു അനുസ്മരണ സമ്മേളനം നടന്നു. അവിടെ ഞാൻ ഒരു പ്രഭാഷകനായിരുന്നു. അധ്യക്ഷസ്ഥാനമലങ്കരിച്ചതു സമീപവാസിനിയും എഴുത്തുകാരിയുമായ ഒരധ്യാപികയായിരുന്നു. സമ്മേ ളനം ഉദ്ഘാടനം ചെയ്യാൻ എത്തിയതു് അധ്യാപകനും കാഷായ വസ്ത്ര ധാരിയുമായ കൊലുന്നനെയുള്ള മറ്റൊരാളും.

സമ്മേളനം ആരംഭിക്കുകയായി. ആദ്യം ഉദ്ഘാടനം. കാഷായവസ്ത്രധാരി എഴുന്നേറ്റ് മറ്റുള്ളവരെ എല്ലാം എഴുന്നേല്പിച്ചു നിർത്തി ഒരു നെടുനീളൻ ദേവീസ്തോത്രമങ്ങു ചൊല്ലി. എന്നിട്ട് കുറെ നേരം സ്വയം ധ്യാനിച്ചുനിന്നു. പിന്നെ ഭദ്രദീപം കൊളുത്തി ഉദ്ഘാടനം നിർവഹിച്ചു. അതിൽപിന്നെ നെടുനീളൻ ഉദ്ഘാടനപ്രഭാഷണം. ആകെക്കൂടി, ചട്ടമ്പിസ്വാമികളെക്കുറിച്ചു മാത്രമല്ല അദ്ദേഹത്തിന്റെ അമ്മയെയും അച്ഛനെയും കുറിച്ചുപോലും വളരെ ദിവ്യമായ ഒരു പരിവേഷം സൃഷ്ടിക്കാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. അധ്യക്ഷയും ഏതാണ്ടതുതന്നെ ചെയ്തു തന്റെ ഉപക്രമ പ്രഭാഷണത്തിൽ. പിന്നീടു സംസാരിച്ച ഞാൻ ആ ദിവ്യപരിവേഷം എടുത്തു മാറ്റുന്നതിനാണു ശ്രമിച്ചതു്. ചട്ടമ്പിസ്വാമികളുടെ അമ്മ നങ്ങമ്മപ്പിള്ളയെന്ന സ്ത്രീയെ കാഷായവസ്ത്രധാരി വിശേഷിപ്പിച്ചതു നങ്ങാദേവി എന്നായിരുന്നു. അതിനെ പരാമർശിച്ചു ഞാൻ പറഞ്ഞു ആർക്കും ആരെയും ദൈവമാക്കാനെളുപ്പമാണു്; എന്നാൽ യഥാർത്ഥമാനുഷ്യകം കണ്ടെത്താനും വെളിപ്പെടുത്താനും വേണം പരിശ്രമിക്കാൻ എന്നു്. നങ്ങമ്മപ്പിള്ളയുടെ അന്നത്തെ യാഥാർത്ഥ്യം അവർക്കു് അന്നു നിലവിലിരുന്ന നമ്പൂതിരിമാരുടെ സംബന്ധം എന്ന ഏർപ്പാടിൽ നിന്നു് ചട്ടമ്പിസ്വാമികൾ ഉണ്ടായി എന്നതാണെന്നു ഞാൻ ചൂണ്ടിക്കാട്ടി. അതുകൊണ്ടുതന്നെയാണു 'വേദാധികാരനിരൂപണം' പോലെയുള്ള ഗ്രന്ഥമെഴുതാൻ പില്ക്കാലത്തു ചട്ടമ്പിസ്വാമികൾ തുനിഞ്ഞതു് എന്നും ഞാൻ പറഞ്ഞു. ഇതു് ഉദ്ഘാടകനെയും അധ്യക്ഷയെയും ചൊടിപ്പിച്ചു. അധ്യക്ഷ അധിക പ്രസംഗം തന്നെ നടത്തി. അവർ ഉപസംഹാരമെന്ന മട്ടിൽ സംസാരിച്ചു കൊണ്ടു് എന്നെ കളിയാക്കി. അവർ

ക്ഷീരമുള്ളൊരകിടിൻ ചുവട്ടിലും
ചോരതന്നെ കൊതുകിന്നു കൗതുകം

എന്ന വരികൾ ചൊല്ലി എന്നെ 'കൊതുകാക്കി'. അതായതു നങ്ങമ്മപ്പിള്ളയുടെ യാഥാർത്ഥ്യം അവതരിപ്പിച്ച എന്റെ കൗതുകം കൊതുകിന്റെ കൗതുകമായി.

ഉദ്ഘാടകൻ പിന്നെ തനിക്കു പ്രസംഗിക്കാൻ അവസരമില്ലാത്തതു

കൊണ്ടു കൃതജ്ഞതയ്ക്കുശേഷം യോഗം അവസാനിച്ചപ്പോൾ എന്നെ കയ്യേറ്റം ചെയ്യാനായി ശ്രമം. ഒടുവിൽ ആളുകളിടപെട്ടു രംഗം ശാന്തമാക്കുകയാണുണ്ടായതു്.

ഈ അനുഭവം ഇവിടെ വിവരിച്ചതു ചട്ടമ്പിസ്വാമികളോടു കേവലം വൈകാരികമായ കാഴ്ചപ്പാടുവെച്ചു പുലർത്തുന്നതിന്റെ അപകടത്തിലേയ്ക്കു വിരൽചൂണ്ടുവാനാണു്. ചട്ടമ്പിസ്വാമികളെ ശരിയായ രീതിയിൽ മനസ്സിലാക്കുന്നതിനും അദ്ദേഹം കേരളത്തിന്റെ നവോത്ഥാനത്തിൽ വഹിച്ച പങ്കു് എന്തെന്നു തിട്ടപ്പെടുത്തുന്നതിനും കേവലം വൈകാരികമായ ഒരു സമീപനം പോരാ. യാഥാർഥ്യബോധത്തോടെ ചട്ടമ്പിസ്വാമികളുടെ ജീവിതം പഠിക്കുന്നതു ക്ഷീരമുള്ള അകിടിൻ ചുവട്ടിലെ കൊതുകിന്റെ ചോരക്കൗതുകമാണെങ്കിൽ എനിക്കതു പഥ്യം തന്നെ.

മഹാകവി പാടിയതുപോലെ കേരളം എന്ന പേർ കേട്ടാൽ എനിക്കു ഞരമ്പുകളിൽ ചോരതിളയ്ക്കും. ആ കേരളത്തെ കുട്ടിച്ചോറാക്കിക്കൊണ്ടിരിക്കുന്നവരെക്കുറിച്ചു് ഓർത്തു് എനിക്കു് അരിശം തോന്നും. ആ കേരളത്തിന്റെ നവോത്ഥാനത്തിന്നു വഴിതെളിച്ച മഹാന്മാരെക്കുറിച്ചോർമിക്കുമ്പോൾ എനിക്കു് അഭിമാനംതോന്നും. അവരെ ആദരപൂർവം സ്മരിക്കാൻ ആരുടെയും സൗജന്യം വേണ്ട. അതുകൊണ്ടു് അവരെ ആദരപൂർവം സ്മരിക്കും.

കേരളത്തിന്റെ ചരിത്രത്തിൽ, തദ്വാരാ ഭാരതത്തിന്റെ ചരിത്രത്തിലും, ചട്ടമ്പിസ്വാമികൾ വഹിച്ച പങ്കു് വേണ്ടപോലെ വിലയിരുത്തപ്പെട്ടിട്ടില്ലെന്നതാണു സത്യം. ശ്രീനാരായണഗുരുവിന്റെ കാര്യത്തിലെന്നപോലെ ചട്ടമ്പിസ്വാമികളുടെ കാര്യത്തിലും സങ്കുചിതമായ ചില ചിന്താഗതികൾ ഇന്നും പ്രവർത്തിക്കുന്നുണ്ടെന്നതു ഖേദകരമാണു്. ശ്രീനാരായണഗുരുവിനെ കേവലമൊരു 'ചോവസാമി'യായും ചട്ടമ്പിസ്വാമികളെ കേവലമൊരു' ചൂത്തരുസാമി'യായും കാണുകയും കൊണ്ടാടുകയും ചെയ്യുന്ന ചിന്താഗതിയെയാണു സങ്കുചിതചിന്താഗതികൊണ്ടുദ്ദേശിച്ചതു്. ഈ വീക്ഷണം പൊതിഞ്ഞുവെയ്ക്കാനായി പുറമേ മറ്റൊരു രീതിയാണു ബന്ധപ്പെട്ടവർ സ്വീകരിക്കുന്നതു്. നാരായണഗുരു എന്നോ ശ്രീനാരായണൻ എന്നോ ഒന്നും പറഞ്ഞാൽ ഇക്കൂട്ടർ പൊറുക്കുകയില്ല. 'ശ്രീനാരായണഗുരുദേവൻ'

എന്നു തന്നെ പറയണം. ഇല്ലെങ്കിൽ താഴ്ത്തിക്കെട്ടിയതായി ഗണിക്കപ്പെടും. അതുപോലെ ചട്ടമ്പിസ്വാമികൾ എന്നു പറഞ്ഞാൽ പോരാ മറ്റു ചിലർക്കു് വിദ്യാധിരാജ പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ' എന്നു തന്നെ പറയണം. ഇല്ലെങ്കിൽ ആക്ഷേപിക്കലായി. ഇമ്മാതിരി ഏർപ്പാടു് എന്നേ കാലഹരണപ്പെട്ടു. പക്ഷേ അതുണ്ടോ അക്കൂട്ടർ ചിന്തിക്കുന്നു. സ്വാതിതിരുനാളിനെ അറിയാത്ത കേരളീയനുണ്ടോ? എന്നാൽ 'ശ്രീപദ്മനാഭദാസ വഞ്ചിപാല രാമവർമകുലശേഖര കിരീടപതി സ്വാതി രാമരാജ മന്നെ സുൽത്താൻ മഹാരാജ, രാജ രാജ ബഹദൂർ ഷംഷേർജങ് മഹാരാജ' എന്നു പറഞ്ഞാൽ ആരറിയും? ആരറിഞ്ഞാലും ശരി അറിഞ്ഞില്ലെങ്കിലും ശരി.സ്വാതിതിരുനാളിനെ തിരുവിതാംകൂർ ചരിത്രത്തിൽ പി. ശങ്കുണ്ണി മേനോൻ വിശേഷിപ്പിക്കുന്നതങ്ങനെ തന്നെ.[2] അന്നങ്ങനെയൊക്കെത്തന്നെ വേണമായിരുന്നു. പക്ഷേ ഇന്നും അങ്ങനെയൊക്കെത്തന്നെ വേണം എന്നു പറയുന്നതു കുറച്ചു കടുപ്പമാണു്. നങ്ങമ്മപ്പിള്ളയെ നങ്ങാദേവിയാക്കുന്ന അതേ രീതിതന്നെ.

## പ്രാരംഭം

പേരുകൊണ്ടും ആകാരംകൊണ്ടും ഇപ്പോഴും വഞ്ചിക്കപ്പെട്ടു കൊണ്ടിരിക്കുന്ന ഒരു കേരളീയ മഹാനത്രേ ചട്ടമ്പിസ്വാമികൾ. കേരളീയർ അദ്ദേഹത്തോടുകാണിച്ച കൃതഘ്നതയ്ക്കാണെങ്കിൽ കണക്കുമില്ല. അതിന്റെ പേരിൽ പരിതപിക്കുന്ന ഒട്ടേറെ ആളുകളുണ്ടു്. ആ പോരായ്മകൾ പരിഹരിക്കാനുദ്ദേശിച്ചു പലരും പലതും ചെയ്തിട്ടുണ്ടു്; ഇപ്പോഴും ചെയ്യുന്നുമുണ്ടു്. എന്നാൽ, അവരിൽ നല്ലപങ്കു് ആളുകളെയും നയിക്കുന്നതു് എന്തുവികാരമാണെന്നാലോചിക്കുമ്പോൾ കൂടുതൽ മനോവിഷമമാണുണ്ടാകുന്നതു്. എന്തുകൊണ്ടെന്നാൽ ചട്ടമ്പിസ്വാമികളുടെ യഥാർഥവ്യക്തിത്വത്തെ പുത്തൻ തലമുറകൾക്കു പരിചയപ്പെടുത്തിക്കൊടുക്കാൻ അവരുടെ വികാര പ്രചോദിതമായ കർമ്മപരിപാടികൾക്കു ഒട്ടുമേ കഴിയുന്നില്ല. എന്നുമാത്രമല്ല സ്വാമികളെക്കുറിച്ചു് ഒട്ടേറെ മിഥ്യാധാരണകൾ പരത്തുന്നതിനു് അവ പ്രയോജകീഭവിക്കുകയും ചെയ്യുന്നു.

ചട്ടമ്പിസ്വാമികളുടെ ജീവചരിത്രങ്ങളിൽ ഏറ്റവും ശ്രദ്ധേയമായിട്ടു

ള്ളതു പറവൂർ കെ. ഗോപാലപിള്ള എഴുതിയ 'പരമ ഭട്ടാരശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ജീവചരിത്രം' ആകുന്നു. ആ ഗ്രന്ഥത്തിന്റെ പ്രാരംഭത്തിൽ തന്നെ പ്രകടമായ ഒരു നാസ്തികനിന്ദ ഉണ്ടു്. "ജീവിതത്തിന്റെ പരമലക്ഷ്യം ധനസമ്പാദനവും ധനം കൊണ്ടുസാധിക്കുന്നതു സുഖസാമഗ്രികളുടെ സംഭരണവും ആണെന്നു വിചാരിക്കുന്ന ഒരുകൂട്ടം ജനങ്ങൾ അധ്യാത്മ വിദ്യയെ അപലപിച്ചതിൽ ആശ്ചര്യമില്ല. ആർഷഭൂമിയിൽ ജനിച്ചു് ആര്യപരിസരങ്ങളിൽ വളർന്നു്, ജനനിയുടെ സ്തന്യപാനത്തോടൊപ്പം സനാതന ധർമ്മ സിദ്ധാന്തങ്ങളെ അനുഭവിച്ചു് അതിനെ സാത്മ്യമാക്കിത്തീർത്ത ചില ഭാരതീയർ ദൈവദൂഷണം ചെയ്തും 'നാസ്തികയുക്തി'യാകുന്ന ഖൾഗവും ഏന്തി ഇന്ത്യയുടെ നട്ടെല്ലിനെ വെട്ടിപ്പൊട്ടിക്കുന്നതും മറ്റും ഇക്കാലങ്ങളിൽ സാധാരണയായിരിക്കുന്നതാണു അദ്ഭുതാവഹമായിരിക്കുന്നതു്."[3] ഇതെഴുതിയ ആൾ ഇന്നു ജീവിച്ചിരുന്നെങ്കിൽ ഇതു തിരുത്തിപ്പറയുമായിരുന്നു, തീർച്ച. ആരാണു് ഇന്ത്യയുടെ നട്ടെല്ലിനെ വെട്ടിപ്പൊട്ടിക്കുന്നതെന്നു ഇന്നു് മിക്കവർക്കും അറിയാം. അതിരിക്കട്ടെ. ചട്ടമ്പിസ്വാമികളുടെ മഹത്ത്വം ആവിഷ്കരിക്കുവാൻ എഴുതിയ ഒരു ഗ്രന്ഥത്തിൽ ഇങ്ങനെയൊരു നാസ്തികനിന്ദ ഭൂഷണമോ ദൂഷണമോ? ദൂഷണം തന്നെയാണെന്നാണു് എനിക്കുതോന്നുന്നതു്. നാസ്തികനിന്ദ ഭാരതത്തിൽ ഇന്നോ ഇന്നലെയോ തുടങ്ങിയതല്ല. ചാതുർവർണ്ണ്യ വ്യവസ്ഥയെ പിന്തുണച്ച മനുസ്മൃതിയുൾപ്പെടെയുള്ള പ്രമാണഗ്രന്ഥങ്ങളെല്ലാം അതുചെയ്തിട്ടുണ്ടു്. പക്ഷേ ചട്ടമ്പിസ്വാമികളുടെ ഒരു ജീവചരിത്രകാരൻ അതുചെയ്യരുതായിരുന്നു. കാരണം, ചട്ടമ്പിസ്വാമികൾ അങ്ങനെയൊരു സങ്കുചിത വീക്ഷണം വെച്ചുപുലർത്തിയിരുന്നില്ല. നാസ്തികന്മാരെ നീതിമത്ക്കരിക്കാൻപോലും ചട്ടമ്പിസ്വാമികൾ തന്റെ കൃതികളിൽ ഒന്നായ വേദാധികാരനിരൂപണത്തിന്റെ ഒരു ഭാഗത്തു ശ്രമിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ ചിലർ അദ്ഭുതം കൂറിയേക്കും, മറ്റുചിലർ ചൊടിച്ചേയ്ക്കും. എങ്കിലും അതു നേരാണു്.

ബൃഹസ്പതിയാകുന്നു ഭാരതത്തിലെ നാസ്തികവാദത്തിന്റെ പരമാചാര്യൻ. ബൃഹസ്പതി വേദങ്ങളെപ്പറ്റി ഇങ്ങനെ ശകാരിച്ചിട്ടുണ്ടു്- "ത്രയോ വേദസ്യ കർത്താരോ ഭണ്ഡധൂർത്തനിശാചരാഃ". വേദങ്ങൾ രചിച്ചവർ ഭണ്ഡൻ, ധൂർത്തൻ, നിശാചരൻ എന്നിവരാകുന്നു എന്നു് അർത്ഥം.

ഇക്കാര്യം ഉദ്ധരിച്ചു ചേർത്തശേഷം ചട്ടമ്പിസ്വാമികൾ അതിനെ നീതിമത്ക്കരിച്ചിട്ടുണ്ടു് വേദാധികാരനിരൂപണത്തിൽ. അതിപ്രകാരമാണു്-" വേദങ്ങളെ നിർമ്മിച്ചവർ ഭണ്ഡധൂർത്ത നിശാചരന്മാരാണെന്നു ബൃഹസ്പതി ശകാരിച്ചിരിക്കുന്നല്ലോ എന്നാണെങ്കിൽ

യുഗംപ്രതി ധിയാം പുംസാം
ന്യൂനാധികതയാമുനേ
ക്രിയാംഗപാഠവൈചിത്ര്യ
യുക്താൻ വേദാൻ സ്മരാമ്യഹം

(വാസിഷ്ഠം)

കാലങ്ങൾ മാറുന്തോറും മനുഷ്യരുടെ ബുദ്ധിക്കുണ്ടാകുന്ന ഭേദഗതികളെ അനുസരിച്ചു് വേദക്രിയാംഗപാഠങ്ങളും പലമാതിരി ഭേദപ്പെട്ടു കൊണ്ടിരിക്കുന്നു. അപ്പോഴപ്പോൾ ഉണ്ടായിരുന്ന ദുഷ്ടപണ്ഡിതപ്രഭുക്കൾ നിമിത്തം വന്നു ചേർന്നിട്ടുള്ള അസത്യമയങ്ങളും കഠോരഹിംസാപ്രചുരങ്ങളും നിന്ദ്യങ്ങളും ആയുള്ള സകലസംഗതികളെയും തക്കതായ യഥാർഥ കാരണങ്ങൾ പറഞ്ഞു തള്ളിക്കളയാതെ വിധികളുടെ ശേഖരത്തിൽ ചേർത്തു് അനുഷ്ഠിക്കുമാറു വച്ചിരിക്കുന്നതിനെക്കൊണ്ടു് അങ്ങനെ ശകാരിച്ചുപോയതാണു്; അതു കുറ്റമല്ല."[4] ഇവിടെ നാസ്തികമതത്തെ ചട്ടമ്പിസ്വാമികൾനീതിമത്ക്കരിച്ചിരിക്കുന്നു എന്നതു് ഈ ലേഖകൻ ചൂണ്ടിക്കാണിക്കുമ്പോൾ അതു ചട്ടമ്പിസ്വാമികളുടെ വാക്യങ്ങൾക്കു കൊടുക്കുന്ന മാർക്സിസ്റ്റു ഭാഷ്യമായി വ്യാഖ്യാനിച്ചേക്കാം. അതുകൊണ്ടു് വേദാധികാരനിരൂപണത്തിനു് നരേന്ദ്രഭൂഷൺ എഴുതിയ വ്യാഖ്യാനത്തിൽ നിന്നു പ്രസക്തമായ ഭാഗം ഉദ്ധരിക്കാം- "അവസാന ഖണ്ഡികയിൽ സ്വാമികൾ ഇവരുടെ ശകാരത്തെ നീതിമത്ക്കരിക്കുന്നു.[5] കാലം മാറുമ്പോൾ സ്വാർത്ഥികൾ നിമിത്തം ജ്ഞാനത്തിനു് മറവുവരും. അവർ തിന്മകളെ തള്ളിക്കളയാതെ ന്യായവാദവും പ്രയോജനവാദവും ഉന്നയിച്ചു് സംരക്ഷിക്കും. ജാതിവ്യവസ്ഥയും ഉച്ചനീചത്വവും ഉപേക്ഷിക്കണമെന്നു് ഇക്കാലത്തു് എല്ലാവരും പറയുന്നുണ്ടു്. എന്നാൽ ആരും ഇതിനെ ഉപേക്ഷിക്കുന്നില്ല. സംരക്ഷിക്കുന്നതേയുള്ളു. സംരക്ഷിക്കാൻ പല കാരണവും ഉണ്ടു്. ചിലർക്കു് സാമ്പത്തിക നേട്ടം. ചിലർക്കു് അധികാരമോഹം. ഇതുപോലെ പണ്ടും ദുഷ്ടപണ്ഡിത

പ്രഭുക്കൾ കള്ളം ഹിംസ തുടങ്ങിയ നിന്ദ്യകർമ്മങ്ങൾ വിധിയുള്ളതാണെന്നു പറഞ്ഞു് നിലനിർത്തി. ഇതു കാണുന്ന നല്ല മനുഷ്യർ അവയേയും അവയുടെ കാരണക്കാരെയും അവയുടെ ഉപകർത്താക്കളെയും അനുകർത്താക്കളെയും തീർത്തും നിഷേധിക്കും. ചീഞ്ഞതു് അറ്റുപോകട്ടെ എന്നവർ തീർപ്പു കല്പിക്കും. അങ്ങനെ പ്രവർത്തിക്കുകയും ചെയ്യും. ഇതൊന്നും കുറ്റമല്ല എന്ന യാഥാർത്ഥ്യം സ്വാമികൾ ഇവിടെ അംഗീകരിക്കുന്നു.

വേദദുർവ്യാഖ്യാനം ചെയ്യുന്നവരെ ശകാരിച്ച നാസ്തികന്മാരുടെ ശകാരത്തെ നീതിമത്ക്കരിച്ച ചട്ടമ്പിസ്വാമികളുടെ ജീവചരിത്രത്തിന്റെ ആരംഭത്തിൽത്തന്നെ നാസ്തികനിന്ദയ്ക്കു ഗ്രന്ഥകാരൻ തുനിഞ്ഞതു ഒട്ടുമേ ഉചിതമായില്ല.

## അന്നത്തെ പശ്ചാത്തലം

ഒരു ചലച്ചിത്രത്തിന്റെ സംവിധാനത്തിൽ സംവിധായകൻ വഹിക്കുന്ന പങ്കു് ചിത്രത്തിന്റെ വിജയത്തിനു് എപ്രകാരം പ്രധാനമാണോ അപ്രകാരം പ്രധാനമാണു് ഒരു ജീവചരിത്രരചനയിൽ ഗ്രന്ഥകർത്താവു വഹിക്കുന്ന പങ്കും. സംവിധായകന്റെ മനോധർമ്മമില്ലായ്മ ഒരുപാടു പൊരുത്തകേടുകൾക്കു കാരണമാവും. അതു ചിത്രത്തിനു് ഭൂഷണമല്ല, ദൂഷണമാണു്. അതുപോലെ ജീവചരിത്രകാരനും വളരെ ശ്രദ്ധയോടെ വേണം രചനയിൽ ഏർപ്പെടാൻ. ഇല്ലെങ്കിൽ ജീവചരിത്രം പൊരുത്തംകെട്ടതായിപ്പോവും.

ആദാമും ഹവ്വായും ഏദൻതോട്ടത്തിൽ വിഹരിക്കുന്ന രംഗം ഒരു ചലച്ചിത്രത്തിൽ ആവിഷ്കരിക്കുന്നു എന്നു വെയ്ക്കുക. അതിനു സംവിധായകൻ ഒരുക്കുന്ന പശ്ചാത്തലത്തിൽ വൈദ്യുത ദീപാലംകൃതങ്ങളായ ആധുനിക മഹാസൗധങ്ങൾ കണ്ടാൽ നമുക്കു് അതു് അരോചകവുമാവും എന്നതിനു തർക്കമുണ്ടോ? ചിലർക്കു് അതും ഇഷ്ടമായേക്കാം എങ്കിലും അതിൽ വസ്തുതാപരമായ ഒരു പിശകുണ്ടു്. തന്മൂലം ആ പശ്ചാത്തലത്തിൽ ഏദൻ തോട്ടത്തെയോ ആദാമിനെയോ ഹവ്വായെയോ കുറിച്ചു് ഉണ്ടാകുന്ന ധാരണ പൂർണമായി ശരിയായിക്കൊള്ളണമെന്നില്ല. ഏതാണ്ടതുപോലെയാണു മഹാന്മാരെ അവർ യഥാർത്ഥത്തിൽ ജീവിച്ചിരുന്ന പശ്ചാത്തല

ത്തിൽനിന്നു് അടർത്തിയെടുത്തു് ആധുനികമായ മറ്റൊരു പശ്ചാത്തല ത്തിൽ നിർത്തി വീക്ഷിച്ചാലുള്ള അപകടവും. അവരുടെ വാക്കുകളുടെയോ പ്രവൃത്തികളുടെയോ ശരിയായ പൊരുൾ മനസ്സിലാക്കണമെങ്കിൽ അവർ ജീവിച്ച പശ്ചാത്തലം എന്തെന്നു മനസ്സിലാക്കിയേ മതിയാവൂ.

മാനവരാശിയുടെ ചരിത്രത്തിൽ കഴിഞ്ഞ ഒന്നുരണ്ടു നൂറ്റാണ്ടിന്റെ ചരിത്രം വിട്ടുകളഞ്ഞാൽ പിന്നെ അതു് എത്ര ചുരുങ്ങിപ്പോവും എന്നു് ഊഹിക്കാം. അത്രയ്ക്കു സംഭവബഹുലമാണു് കഴിഞ്ഞ ഒന്നുരണ്ടു നൂറ്റാണ്ടിന്റെ ചരിത്രം. നമ്മുടെ രാജ്യത്തെ സംബന്ധിച്ചും സംസ്ഥാനത്തെ സംബന്ധിച്ചും അതു് അങ്ങനെ തന്നെ. സാമൂഹികരംഗത്തു കഴിഞ്ഞ ഒരു നൂറ്റാണ്ടുകാലത്തിനിടയ്ക്കു കേരളത്തിലുണ്ടായ മാറ്റങ്ങൾ എത്രയോ വലുതാണ്. കേവലം ഒരു നൂറുവർഷങ്ങൾക്കുമുൻപു് ഇവിടെ നിലവിലിരുന്ന ചില ഏർപ്പാടുകളെക്കുറിച്ചു കേൾക്കുമ്പോൾ ഇപ്പോൾ നമുക്കു വിശ്വസിക്കാൻതന്നെ പ്രയാസംവരും. അത്രകണ്ടു് അന്നും ഇന്നും തമ്മിലുള്ള വ്യത്യാസം.

പത്തൊൻപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധാരംഭത്തിൽ പിറന്നു് ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപാദാവസാനംവരെ ജീവിച്ചിരുന്ന മഹാനാണു ചട്ടമ്പിസ്വാമികൾ. അദ്ദേഹം പിറന്നുവീണ പത്തൊൻപതാം നൂറ്റാണ്ടിലെ കേരളത്തിന്റെ അവസ്ഥ അറിയുന്നതിനു് ഇന്നു നമുക്കു യാതൊരു പ്രയാസവുമില്ല. കാരണം പി. ഭാസ്കരനുണ്ണി എന്ന ഒരു ചരിത്രപണ്ഡിതൻ ഗംഭീരമായ ഒരു പുസ്തകം നിർമ്മിച്ചു നമുക്കു നല്കിയിട്ടുണ്ടു്.[6] ഗംഭീരം എന്നു പൊതുവെ നാം പലതിനെയും വിശേഷിപ്പിക്കാറുണ്ടല്ലോ. അതുപോലെയാണു് ഇവിടെയും ഗംഭീരമെന്നു പറഞ്ഞതെന്നു ധരിക്കരുതു്. അഗാധം അഥവാ ആഴത്തിന്നർഥം. ഗഹനമെന്നും പറയാം ഈ അർഥത്തിൽ മാത്രമാണു പി. ഭാസ്കരനുണ്ണിയുടെ 'പത്തൊൻപതാം നൂറ്റാണ്ടിലെ കേരളം' എന്ന പുസ്തകത്തെ ഇവിടെ വിശേഷിപ്പിക്കുന്നതു്. ചരിത്രപഠനഗ്രന്ഥമാണെങ്കിൽ അതിങ്ങനെയിരിക്കണം.

വാസ്തവത്തിൽ ചട്ടമ്പിസ്വാമികളുടെ കാലത്തു കേരളമെന്നൊരു രാഷ്ട്രീയഖണ്ഡം പിറവിയെടുത്തിരുന്നില്ല. അന്നു തിരുവിതാംകൂർ, കൊച്ചി എന്നിങ്ങനെ രണ്ടുനാട്ടുരാജ്യങ്ങളും ബ്രിട്ടീഷ് ഭരണത്തിലിരുന്ന

മദ്രാസ് റസിഡൻസിയുടെ ഭാഗമായ മലബാറുമാണ് ഉണ്ടായിരുന്നത്. തിരുവിതാംകൂറിലും കൊച്ചിയിലും രാജഭരണവും മലബാറിൽ ബ്രിട്ടീഷു കാരുടെ നേരിട്ടുള്ള ഭരണവുമായിരുന്നു നിലവിലുണ്ടായിരുന്നത്.

തിരുവിതാംകൂറിലെ പ്രജയായിരുന്നു തിരുവനന്തപുരത്തു കാരനായ ചട്ടമ്പിസ്വാമികൾ. നാലു മഹാരാജാക്കന്മാരുടെ ഭരണകാലത്തെ വ്യാപിക്കുന്നതായിരുന്നു ചട്ടമ്പിസ്വാമികളുടെ ജീവിതം. ഉത്രം തിരുനാൾ (1847-1860), ആയില്യം തിരുനാൾ (1860-1880), വിശാഖം തിരുനാൾ (1880 -1885), ശ്രീ മൂലംതിരുനാൾ (1885-1924) എന്നിവരായിരുന്നു ആ മഹാരാജാ ക്കന്മാർ. രാജഭരണം എന്നു പറഞ്ഞതുകൊണ്ടു മാത്രമായില്ല. ബ്രിട്ടീഷുകാ രുടെ പ്രതിനിധിയായി ഒരു റസിഡന്റ് ഇവിടെ താമസിക്കുകയും അദ്ദേഹം രാജ്യഭരണത്തിൽ പങ്കുവഹിക്കുകയും ചെയ്തിരുന്നു. അങ്ങ് ഇംഗ്ലണ്ടിലിരുന്നു വിക്ടോറിയാ മഹാറാണി ആഗ്രഹിക്കുന്നതെന്തും ഇവിടെ നടപ്പാവുമായിരുന്നു എന്നതാണു വസ്തുത. ബ്രിട്ടീഷുകാരെ വെറുപ്പിച്ചാൽ മലബാർ പോലെ തിരുവിതാംകൂറും ഇന്ത്യയിലെ ബ്രിട്ടീഷ് സാമ്രാജ്യക്കോളനിയുടെ ഭാഗമായ ഒരു പ്രവിശ്യയാകുമെന്ന ഭീതി എല്ലാ യ്പ്പോഴും രാജഭരണത്തിന്നുണ്ടായിരുന്നു.

ചട്ടമ്പിസ്വാമികൾ ജനിക്കുമ്പോൾ തിരുവിതാംകൂറിൽ അടിമസമ്പ്ര ദായം നിലവിലുണ്ടായിരുന്നു. ചട്ടമ്പിസ്വാമികൾ ജനിച്ച വർഷമാണു അന്ന ത്തെ സർക്കാരിന്റെ ഉടമയിലുള്ള എല്ലാ അടിമകളുടെയും സന്താനങ്ങളെ അടിമത്തത്തിൽ നിന്നു മോചിപ്പിച്ചുകൊണ്ടുള്ള വിളംബരം പുറപ്പെടു വിച്ചതു്. അടിമത്തം അവസാനിക്കുന്നതിന്റെ തുടക്കമായിരുന്നു അതു്.

ജനങ്ങൾ ഹിന്ദുക്കൾ, ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ എന്നിങ്ങനെ മുഖ്യമായി മൂന്നു മതവിഭാഗക്കാരായിരുന്നു ഇന്നത്തെപ്പോലെ അന്നും. ഹിന്ദുക്കളിൽ ബ്രാഹ്മണർക്കും ക്ഷത്രിയർക്കുമായിരുന്നു എല്ലാ രംഗങ്ങ ളിലും പ്രാമുഖ്യം. നായന്മാരെ സവർണരായി പരിഗണിച്ചിരുന്നു. പക്ഷേ ഈഴവരെ അവർണരായിട്ടാണു പരിഗണിച്ചിരുന്നതു്.

മഹാരാജാവു രാജ്യം ഭരിച്ചിരുന്നതു ബ്രാഹ്മണഹിതത്തിന്നു വഴ ങ്ങിമാത്രമായിരുന്നു. ബ്രാഹ്മണൻ പട്ടിണി കിടക്കുന്ന രാജ്യം മുടിഞ്ഞു പോകുമെന്ന പഴയ സങ്കല്പം മഹാരാജാക്കന്മാർ ഉയർത്തിപ്പിടിച്ചിരുന്നു.

അതുകൊണ്ടുതന്നെ തിരുവനന്തപുരത്തെ പദ്മനാഭസ്വാമിക്ഷേത്രത്തോടനുബന്ധിച്ച ഊട്ടുപുരയിൽ എല്ലാ ദിവസവും ബ്രാഹ്മണർക്കു സൗജന്യമായി സദ്യനല്കിയിരുന്നു.

ചാതുർവർണ്യം അപ്പാടെ ഇവിടെ ഉണ്ടായിരുന്നില്ലെങ്കിലും ചാതുർവർണ്യത്തിന്റെ ഭാഗമായ എല്ലാ വിവേചനങ്ങളും ഇവിടെ ഉണ്ടായിരുന്നു. നായന്മാരെ ചാതുർവർണ്യത്തിലെ ശൂദ്രന്മാരായിട്ടാണു പരിഗണിച്ചിരുന്നതു്. തീണ്ടൽ, തൊടീൽ തുടങ്ങിയ ആചാരങ്ങൾ പാലിച്ചിരുന്നു. ബ്രാഹ്മണനിൽ നിന്നു പതിനാറടി അകലെയേ നായർ നില്ക്കാവൂ. നായരിൽനിന്നു പതിനാറടി അകലെയേ ഈഴവർ നില്ക്കാവൂ. ഈഴവനിൽനിന്നു മുപ്പത്തിരണ്ടടി അകലെയേ പുലയൻ നില്ക്കാവൂ. പുലയനിൽനിന്നു മുപ്പത്തിരണ്ടടി അകലെയേ നായാടി നില്ക്കാവൂ. ഇങ്ങനെ പോകുന്നു വ്യവസ്ഥകൾ. ഏറ്റവും രസകരമായ ഒരു വസ്തുത താൻ മേൽ ജാതിക്കാരിൽനിന്നു ഇത്രയടി അകലെ നില്ക്കണമെന്ന വ്യവസ്ഥയിൽ പരിഭവമുള്ള കീഴ്ജാതിക്കാരൻ തന്നെക്കാൾ കീഴ്ജാതിയിൽപ്പെട്ടവനെ തന്നിൽനിന്നു വിധിയനുസരിച്ചുള്ള അകലത്തിൽ നിർത്തുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു എന്നതാണു്.

വേദവും വേദാന്തവും സംസ്കൃതവുമെല്ലാം ബ്രാഹ്മണന്നേ പഠിക്കാൻ പാടുണ്ടായിരുന്നുള്ളൂ. ഈഴവർക്കും മറ്റുമാണെങ്കിൽ വഴിനടക്കാൻപോലും വിലക്കു്. പുലയർ, കുറവർ തുടങ്ങിയവരുടെ കാര്യം പറയേണ്ടതില്ല. അവർ അധ്വാനിക്കുന്നതിന്റെ ഫലമായുണ്ടാകുന്ന സമ്പത്താണു എല്ലാവരും അനുഭവിച്ചിരുന്നതെങ്കിലും അവർക്കു ആരുടെയും കൺമുമ്പിൽ വരാൻ അവകാശമില്ലായിരുന്നു. അവയൊക്കെ വിശദമായി വിവരിക്കുവാൻ ഇവിടെ ഇടമില്ല. എന്നാലതൊക്കെ അറിയുകയും വേണം. അതിനാൽ മുൻപു പരാമർശിച്ച പി. ഭാസ്കരനുണ്ണിയുടെ 'പത്തൊൻപതാം നൂറ്റാണ്ടിലെ കേരളം' വായിച്ചശേഷം ഈ പുസ്തകം വായിക്കുന്നതു നന്നായിരിക്കും. അതുകൊണ്ടുതന്നെ അന്നത്തെ പശ്ചാത്തലത്തെക്കുറിച്ചു വിശദമായി ഇവിടെ ഉപപാദനം ചെയ്യുന്നില്ല. ചട്ടമ്പിസ്വാമികളുടെ ജീവിതത്തെക്കുറിച്ചു് പറഞ്ഞുവരുന്ന മുറയ്ക്കു് അത്യാവശ്യമുള്ള പശ്ചാത്തലവിവരണങ്ങൾ അവിടവിടെ കൊടുക്കാമെന്നു കരുതുന്നു. ഇക്കാര്യത്തിൽ ഞാൻ

മുഖ്യാവലംബമാക്കിയിട്ടുള്ളതു് പി. ഭാസ്കരനുണ്ണിയുടെ പുസ്തകത്തെയാണു് എന്നു എടുത്തുപറഞ്ഞുകൊള്ളട്ടെ.

## ജനനം

തിരുവനന്തപുരത്തു നിന്നു കാട്ടാക്കടയ്ക്കു പോകും വഴി മലയിൻകീഴു് എന്നൊരു സ്ഥലമുണ്ടു്. മലയിൻകീഴു് മലയാള സാഹിത്യചരിത്രത്തിലും തദ്വാരാ കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിലും പ്രസക്തമായ ഒരു ദേശനാമമാണു്. പ്രസിദ്ധരായ കണ്ണശ്ശന്മാർ എന്ന കവികളിൽ ഒരാളാണു മാധവപ്പണിക്കർ. 'ഭാഷാ ഭഗവദ്ഗീത'യുടെ കർത്താവാണു് അദ്ദേഹം. മാധവപ്പണിക്കർക്കു മലയിൻകീഴുമായി ബന്ധമുണ്ടായിരുന്നു.

മലയിൻകീഴിൽ മച്ചേൽ എന്നൊരു സ്ഥലമുണ്ടു്. ഇപ്പോഴും നല്ല ഗ്രാമപ്രദേശമാണതു്. അവിടെ പോനിയത്തു് എന്ന വീടാണു ചട്ടമ്പിസ്വാമികളുടെ അമ്മയുടെയും വലിയമ്മയുടെയും മറ്റും വീടെന്നാണു് ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നതു്. എന്നാൽ ഇന്നു് അവിടെ പോനിയത്തു് എന്നൊരു വീടില്ല. ഇന്നുള്ളതു വേണിയത്തു വീടാകുന്നു. വേണിയത്തു വീട്ടിലെ നാലഞ്ചു തലമുറ മുൻപു ജീവിച്ചരുന്ന ഈശ്വരപിള്ള, നാരായണമൗനി, ഉമ്മിണി നായനാചാര്യൻ തുടങ്ങിയവരെപ്പറ്റി കേട്ടറിവുമാത്രമേ ഉള്ളു. ആ കുടുംബത്തിന്റെ പൂർവകാല സ്ഥിതി എന്തുതന്നെ ആയിരുന്നാലും ചട്ടമ്പിസ്വാമികളുടെ അമ്മയുടെയും അമ്മൂമ്മയുടെയും കാലത്തു് അങ്ങേയറ്റം ശോഷിച്ച ഒന്നായിരുന്നു അതു്. ചട്ടമ്പിസ്വാമികളുടെ അമ്മ മച്ചേൽ നിന്നു് ഇന്നത്തെ തിരുവനന്തപുരം മെഡിക്കൽ കോളേജുനടുത്തുള്ള കണ്ണമ്മൂലയിൽ എത്തിച്ചേർന്ന സാഹചര്യവും അതുതന്നെയായിരുന്നു.

മച്ചേൽ പോനിയതതു (വേണിയത്തു) വീട്ടിലെ കുഞ്ഞിപ്പെണ്ണു് എന്നൊരു സ്ത്രീ ജീവിതവൃത്തി അന്വേഷിച്ചു് തിരുവനന്തപുരത്തിന്റെ ഉത്തരഭാഗത്തുള്ള കണ്ണമ്മൂലയിലെ കൊല്ലൂർ മഠം എന്ന ബ്രാഹ്മണ ഭവനത്തിലെത്തി. അവർ അവിടെ അടിച്ചുതളിക്കാരിയായി കൂടി.

സ്ഥലത്തെ ജന്മിമാരായ ബ്രാഹ്മണരുടെ ഭവനമായിരുന്നു കൊല്ലൂർ മഠം. മാവേലിക്കര നിന്നു തിരുവനന്തപുരത്തു വന്നു താമസ

മാക്കിയവരാണു കൊല്ലൂർ മഠക്കാർ എന്നാണു് പറയപ്പെടുന്നതു്. അവർ കണ്ണമ്മൂല ദേശത്തിന്റെ ആധിപത്യം വഹിച്ച തന്ത്രിമുഖ്യന്മാരായിരുന്നു.

മനുഷ്യരുടെ പൂർവികന്മാർ കുരങ്ങന്മാരായിരുന്നു എന്നതിൽ നാണം തോന്നാൻ ഒന്നുമില്ലാത്തതുപോലെ ചട്ടമ്പിസ്വാമികളുടെ കാലത്തെ നായന്മാരിൽ പലരും ബ്രാഹ്മണഭവനങ്ങളിൽ വീട്ടുവേലക്കാരായിരുന്നു എന്നതിലും നാണം തോന്നേണ്ട കാര്യമില്ല. അതു തിരുവിതാംകൂറിലെ മാത്രം കാര്യമായിരുന്നില്ലതാനും. കൊച്ചി സ്റ്റേറ്റ്മാനുവലിൽ സി. അച്ചുത മേനോൻ എഴുതിയിരിക്കുന്നതു നോക്കുക:

"നായന്മാരും നമ്പൂതിരിമാരും അമ്പലവാസികളും ആണു കൊച്ചി രാജ്യത്തെ ജനങ്ങളിൽ ഏറ്റവും പ്രധാനികളായിട്ടുള്ളവർ.... അവരിൽ വസ്തു ഉടമസ്ഥന്മാരും വലിയ കൃഷിക്കാരുമായിട്ടു ചിലരുണ്ടെങ്കിലും അധികംപേരും ചില്ലറ കൃഷിക്കാരും കൃഷിപ്പണിക്കാരും ആകുന്നു. ഓരോ ഭവനങ്ങളിൽ ചെന്നു പാർത്തു് വീട്ടുവേല ചെയ്യുക എന്നതു് നായന്മാർ ധാരാളമായി ഏർപ്പെട്ടുവരുന്ന മറ്റൊരു തൊഴിലാകുന്നു. മേൽജാതിയിൽപ്പെട്ടഭേദമായ ഹിന്ദു കുടുംബങ്ങളിൽ വാലിയക്കാരെ തെരഞ്ഞെടുക്കുന്നതെല്ലാം ഈ ജാതിയിൽനിന്നാകുന്നു."[7]

അടിച്ചുതളിക്കാരിയായ കുഞ്ഞിപ്പെണ്ണിന്റെ വീട്ടിൽ ദാരിദ്ര്യമാണു മുതൽക്കൂട്ടായി ഉണ്ടായിരുന്നതു് എന്നതു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അവർ മഠത്തിൽ ജോലിക്കുപോകുമ്പോൾ പലപ്പോഴും തന്റെ അനുജത്തി നങ്ങമ്മയെയും കൊണ്ടുപോവുമായിരുന്നു.

കൊല്ലൂർ മഠത്തിനു സമീപത്തായിട്ടാണു ഉള്ളൂർക്കോട്ടു വീട്. കൊല്ലൂർ മഠക്കാരുടെ ദേവീക്ഷേത്രം രണ്ടിനുമിടയ്ക്കു്. ആ ക്ഷേത്രത്തിലെ ശാന്തിക്കാരനായി വാസുദേവശർമ്മ എന്നൊരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹവും ശാന്തി ജോലിക്കായി മാവേലിക്കരനിന്നും എത്തിയ ആളായിരുന്നുവെന്നാണു പറയപ്പെടുന്നതു്. താമരശ്ശേരി അനന്തശർമ്മ എന്നും അദ്ദേഹത്തിനു പേരുണ്ടായിരുന്നതായി പറവൂർ ഗോപാലപിള്ള രേഖപ്പെടുത്തിയിരിക്കുന്നു.

വാസുദേവശർമ്മ ഉള്ളൂർക്കോടുവീട്ടിലെ നങ്ങമ്മപ്പിള്ളയെ സംബന്ധം ചെയ്തു. സംബന്ധം വിവാഹമല്ല. വിവാഹം വിധിയനുസരിച്ചു് അക്കാലത്തു

ത്രൈവർണികർക്കേ ഉണ്ടായിരുന്നുള്ളൂ. ത്രൈവർണികരെന്നാൽ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ എന്നിവർ. നായന്മാരെ ശൂദ്രന്മാരായിക്കണക്കാക്കി വരികയായിരുന്നു പതിവു്. ഉയർന്ന ജാതിക്കാരായ ബ്രാഹ്മണരിലാവട്ടെ കുടുംബത്തിലെ മൂത്ത മകൻ മാത്രമേ വിവാഹം കഴിക്കുമായിരുന്നുള്ളൂ. അതായതു വേളി. അതു് അന്തർജനത്തെയായിരുന്നു. മറ്റു് ആൺമക്കൾ നായർസ്ത്രീകളെ സംബന്ധം ചെയ്യും. 'ഊഴം പൊറുക്കൽ', 'ഗുണദോഷം തുടങ്ങൽ', പുടവകൊട' എന്നൊക്കെ സംബന്ധത്തിനു പേർ പറഞ്ഞിരുന്നു. ആ പേരുകളൊക്കെത്തന്നെ ആ ഏർപ്പാടിന്റെ സ്വഭാവം വെളിവാക്കുന്നുണ്ടു്. അതിനു വിവാഹാനുബന്ധ കർമ്മങ്ങളൊന്നുമില്ല. ദേശമംഗലത്തു വലിയനാരായണൻ നമ്പൂതിരിപ്പാടു പറഞ്ഞിരിക്കുന്നതു ശ്രദ്ധിക്കുക:

''നമ്പൂതിരിമാർ ബ്രാഹ്മണരും നായന്മാർ ശൂദ്രരുമാണു്.... ദ്വിജാതികളായ ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർക്കു് ധർമ്മാർഥം ആദ്യം സവർണവിവാഹം ചെയ്യണം. അതിനുശേഷം വേണമെങ്കിൽ ബ്രാഹ്മണന്നു തന്റെ ജാതി ഉൾപ്പെടെ നാലു ജാതികളിലും, ക്ഷത്രീയന്നു മൂന്നുജാതികളിലും, വൈശ്യന്നു രണ്ടുജാതികളിലും ക്രമേണ വിവാഹമാകാം. എന്നാൽക്ഷത്രിയന്നു ബ്രാഹ്മണജാതിയിലും, വൈശ്യന്നു ബ്രാഹ്മണക്ഷത്രിയജാതികളിലും വിവാഹം പാടില്ല. ശൂദ്രനു തന്റെ ജാതിയിലല്ലാതെ താണ ജാതികളിലും ഉയർന്ന ജാതികളിലും വിവാഹമരുതു്. ശൂദ്രസ്ത്രീയുടെ അധരരസത്തെ അനുഭവിച്ച ബ്രാഹ്മണനും അവളുടെ ശ്വാസവായുവിനെ തന്റെ ദേഹത്തിൽ ഏല്പിച്ച ബ്രാഹ്മണനും അവളിൽ പുത്രോൽപാദനം ചെയ്യുന്ന ബ്രാഹ്മണനും ശുദ്ധിയില്ല.''[8]

ഇതൊക്കെ ഇവിടെ എന്തിനു വിസ്തരിക്കുന്നു എന്നു ചിലർക്കു തോന്നിയേക്കാം. സമീപനത്തിന്റെ വ്യത്യാസം കൊണ്ടാണങ്ങനെ തോന്നുന്നതു്. ചട്ടമ്പിസ്വാമികൾ എങ്ങനെ ചട്ടമ്പിസ്വാമികളായി, എന്തുകൊണ്ടു ചട്ടമ്പിസ്വാമികളായി, എന്തിനുവേണ്ടി വേദാധികാരനിരൂപണം, പ്രാചീന മലയാളം തുടങ്ങിയ കൃതികൾ രചിച്ചു എന്നെല്ലാം വ്യക്തമായി മനസ്സിലാക്കണമെങ്കിൽ ഈ വിശദാംശങ്ങളെല്ലാം അറിഞ്ഞിരിക്കണം. സ്വാമികളുടെ ജനനത്തെപ്പറ്റി ഇതാ ഒരു വിവരണം - ''തിരുവനന്തപുരം പട്ടണത്തിൽ നിന്നു് മൂന്നു നാഴിക വടക്കുമാറിയാണു് കൊല്ലൂർ എന്ന ഗ്രാമം. അവിടെ

ഉള്ളൂർക്കോടു് എന്ന ഒരു പുരാതന നായർ ഗൃഹമുണ്ടു്. ആ ഗൃഹത്തിലാണു നമ്മുടെ കഥാനായകനായ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ അവതാരം. കൊ. വ. 1029 ചിങ്ങമാസം 11-ാം തീയതി ഭരണി നക്ഷത്രത്തിൽ സ്വാമിതിരുവടികൾ ജനിച്ചു. (കൊല്ലത്തിൽ തരളാംഗത്തെ കൂട്ടുമ്പോൾ ശരജം കൂട്ടി ക്രിസ്തബ്ദം കണ്ടു കൊള്ളണം' എന്നു പ്രമാണം. തരളാംഗം 3926. ശരജം 825) മാതാവു നങ്ങാദേവി (തിരുനങ്ക) എന്ന സൗഭാഗ്യവതിയും, പിതാവു് വാസുദേവശർമ്മാവു് എന്ന മലയാള ബ്രാഹ്മണനും ആയിരുന്നു."[9] ഇതിൽ ചില വസ്തുതകൾ തീർച്ചയായും ഉണ്ടു്. എന്നാൽ സമീപനത്തിന്റെ വ്യത്യാസംകൊണ്ടു വസ്തുതകളെല്ലാം വെളിപ്പെട്ടു കിട്ടുന്നില്ല. ചില പദപ്രയോഗങ്ങൾ കൊണ്ടു മിഥ്യാധാരണകൾ പലതും സൃഷ്ടിക്കപ്പെടുകയും ചെയ്യുന്നു. ഇവിടെയാണു ശാസ്ത്രീയ സമീപനത്തിന്റെ പ്രസക്തി. ചട്ടമ്പിസ്വാമികളെ ചട്ടമ്പിസ്വാമികളാക്കിയ സാഹചര്യം പ്രധാനമാണു്. അതു വിശദീകരിച്ചേ മതിയാവൂ.

ചട്ടമ്പിസ്വാമികളെ ഒരു അവതാരമായി കൊണ്ടാടാൻമാത്രം ആഗ്രഹിക്കുന്നവർക്കു ചരിത്രപരമായ സമീപനത്തിന്റെ ആവശ്യമില്ല. അതുകൊണ്ടുതന്നെ അവർക്കു് നങ്ങമ്മപ്പിള്ളയെ നങ്ങാദേവിയാക്കാം, പിന്നെ തിരുനങ്കയാക്കാം. അവർ കൈകൂപ്പി നങ്ങാദേവിയെ തൊഴുതെന്നതും നമുക്കു പൊറുക്കാം എന്നാൽ അതാണു ശരിയായ സമീപനം എന്നു മാത്രം ശഠിക്കരുതു്.

ഇവിടെ നടമാടിയിരുന്ന വൃത്തികെട്ട ചില ഏർപ്പാടുകൾ ഇന്നു നമുക്കു് ഓർമ്മിക്കുമ്പോൾത്തന്നെ അറപ്പുളവാക്കുന്നവയാണു്. അതുകൊണ്ടു് അവയെ വെള്ളപൂശുന്നതിൽ അർത്ഥമില്ല. ചട്ടമ്പിസ്വാമികളുടെ അമ്മയുടെ ദരിദ്രാവസ്ഥയും അന്നത്തെ സംബന്ധമെന്ന ഏർപ്പാടിന്റെ നിജസ്ഥിതിയും വ്യക്തമായി പറയുന്നതു ചട്ടമ്പിസ്വാമികളെ സത്യസന്ധമായി മനസ്സിലാക്കാൻവേണ്ടി മാത്രമാണു്.

വാസുദേവശർമ്മയ്ക്കു് നങ്ങമ്മപ്പിള്ളയിൽ 1853 ആഗസ്റ്റുമാസം 25-ാം തീയതി (1029 ചിങ്ങം 11-ാം തീയതി) ഞായറാഴ്ച പിറന്ന സന്തതിയത്രേ പില്ക്കാലത്തു പ്രസിദ്ധനായിത്തീർന്ന ചട്ടമ്പിസ്വാമികൾ. ആദ്യത്തെ സന്താനമായ ചട്ടമ്പിസ്വാമികൾക്കു പേരിട്ടതു് അയ്യപ്പൻ എന്നായിരുന്നു.

എന്നാൽ വിളിച്ചുവന്നതു് കുഞ്ഞൻ എന്നായിരുന്നു. ജാതിപ്പേരും ചേർത്തു് കുഞ്ഞൻപിള്ള എന്നു് അദ്ദേഹത്തെ വിളിച്ചുപോന്നു.

കുഞ്ഞനെക്കൂടാതെ വേലുക്കുട്ടി എന്ന മറ്റൊരാൺകുട്ടിയും നാണി എന്ന ഒരു പെൺകുട്ടിയും നങ്ങമ്മപ്പിള്ളയ്ക്കു പിറന്നു. വേലുക്കുട്ടി ബാല്യത്തിൽത്തന്നെ മരിച്ചുപോയി. നാണിയും മരിച്ചുപോവുകയാണുണ്ടായതു്. അങ്ങനെ കുഞ്ഞൻ ഫലത്തിൽ ഏകസന്തതിയായിട്ടാണു കുട്ടിക്കാലം മുതൽ വളർന്നതു്.

# ബാല്യവും വിദ്യാഭ്യാസവും

ചട്ടമ്പിസ്വാമികളുടെ ജീവചരിത്രം പലരും എഴുതിയിട്ടുണ്ടു്. ചട്ടമ്പിസ്വാമികൾ മഹാനായിരുന്നു എന്ന കാര്യത്തിൽ ജീവചരിത്രകാരന്മാർക്കു് ആർക്കും തർക്കമില്ല. എന്നാൽ മഹത്ത്വത്തിന്റെ മാനദണ്ഡം ഓരോ ആളിനും ഓരോവിധമാകുന്നു. അതുകൊണ്ടുതന്നെ ചട്ടമ്പിസ്വാമികളുടെ മഹത്ത്വം ഓരോ ആളും ആവിഷ്കരിച്ചുവന്നപ്പോൾ ഓരോവിധമായി.

താരതമ്യേന വളരെ വ്യത്യസ്തമായ ഒരു മാനദണ്ഡമാണു് ഇവിടെ സ്വീകരിച്ചിട്ടുള്ളതു്. അതുകൊണ്ടു് മറ്റു മാനദണ്ഡങ്ങൾവെച്ചു പറഞ്ഞിട്ടുള്ളതു പലതും ഇവിടെ പുനഃപരിശോധിക്കേണ്ടി വരുന്നു.

ആധുനികമലയാളസാഹിത്യചരിത്രമെഴുതിയ പി.കെ പരമേശ്വരൻ നായർ ചട്ടമ്പിസ്വാമികളുടെ ഒരു ജീവചരിത്രസംഗ്രഹം എഴുതിയിട്ടുണ്ടു്. അതിൽ ചട്ടമ്പിസ്വാമികളുടെ ബാല്യകാലസാഹചര്യങ്ങൾ വിവരിച്ചു തുടങ്ങുന്നതു് ഇങ്ങനെയാണു്: "ഉള്ളൂർക്കോടുവീടിനു് അടുത്താണു കൊല്ലൂർ മഠം. അവിടം പഴയകാലം മുതല്ക്കേ ഒരു വിദ്യാസങ്കേതമാണു്. പരദേശ ബ്രാഹ്മണനായ ഒരു ശാസ്ത്രികൾ അവിടെ ചില കുട്ടികളെ സംസ്കൃതം പഠിപ്പിക്കുന്നുണ്ടായിരുന്നു. കുഞ്ഞൻ ആ മഠത്തിലെ അന്തർജ്ജനങ്ങളുടെ കണ്ണിലുണ്ണിയായിരുന്നതിനാൽ പകൽ മിക്ക സമയവും അവിടെത്തന്നെ കഴിഞ്ഞുവന്നു. അതിനിടയ്ക്കു പ്രഭാതത്തിൽ ശാസ്ത്രികളുടെ സംസ്കൃതാധ്യാപനത്തിന്റെ തരംഗങ്ങൾ ബാലനെ ആകർഷിച്ചു. ശാസ്ത്രി

കൾ മറ്റു കുട്ടികളെ പഠിപ്പിക്കുന്ന ഭാഷയിലും വിഷയങ്ങളിലും ബാലനു് എന്തോ പൂർവജന്മവാസനകൊണ്ടെന്നപോലെ അതിയായ താത്പര്യം തോന്നി. അവൻ ദൂരെ മാറിയിരുന്നു് അതൊക്കെ കേട്ടുവന്നു. ക്രമേണ നേരിട്ടു പഠിച്ചിരുന്ന കുട്ടികളോടൊപ്പമോ അതിൽ കൂടുതലോ സംസ്കൃതം കുഞ്ഞൻ മനസ്സിലാക്കി. ഏകദേശം ഒരു സംവത്സരം ഇങ്ങനെ കഴിഞ്ഞതിനുശേഷം മാത്രമേ ശാസ്ത്രികൾ തനിക്കു് ഇപ്രകാരമൊരു പരോക്ഷ ശിഷ്യൻ ഉണ്ടെന്നു മനസ്സിലാക്കിയുള്ളൂ. ബാലനെ പരീക്ഷിച്ചപ്പോൾ, താൻ മുഖദാവിൽ പഠിപ്പിച്ചുവന്ന ശിഷ്യന്മാരിൽ തെളിഞ്ഞതിനെക്കാൾ കൂടുതൽ വിദ്യ ഈ അജ്ഞാതശിഷ്യനിൽ പ്രകാശിച്ചതായിക്കണ്ടു് അദ്ദേഹം അദ്ഭുതപ്പെട്ടു. പിന്നെ അദ്ദേഹം സസന്തോഷം ആ ബാലനെക്കൂടി തന്റെ ശിഷ്യഗണത്തിൽ ഉൾപ്പെടുത്തി."[10]

ഈ അവതരണം വസ്തുനിഷ്ഠമോ ചരിത്രപരമോ അല്ല. അതുകൊണ്ടുതന്നെ ചട്ടമ്പിസ്വാമികളുടെ ബാല്യകാല സാഹചര്യങ്ങൾ യഥാർത്ഥമായി വെളിപ്പെടുത്തുന്നതിനു പകരം യാഥാർഥ്യം മറയ്ക്കപ്പെടുകയാണു് ഇവിടെ സംഭവിക്കുന്നതു്. ആദ്യത്തെ വാക്യം തന്നെ നോക്കുക. ഉള്ളൂർക്കോടു വീടിനു് അടുത്താണു കൊല്ലൂർമഠം എന്നു കേൾക്കുമ്പോൾ ഉണ്ടാകുന്ന പ്രതീതിയിൽ നിന്നു് വ്യത്യസ്തമാണല്ലോ കൊല്ലൂർമഠത്തിന്നടുത്താണു് ഉള്ളൂർക്കോടു വീടു് എന്നു കേൾക്കുമ്പോൾ ഉണ്ടാകുന്ന പ്രതീതി.

പ്രാധാന്യം കൊല്ലൂർമഠത്തിന്നാണു് വസ്തുതാപരമായി നോക്കുമ്പോൾ. എന്നാൽ ഉള്ളൂർക്കോടു വീടിനു് അടുത്താണു കൊല്ലൂർമഠം എന്നുപറയുമ്പോൾ കൊല്ലൂർമഠത്തിന്റെ പ്രാധാന്യം കുറയുന്നു. അതിനാൽ കൊല്ലൂർമഠത്തിന്നടുത്താണു ഉള്ളൂർക്കോടു വീടു് എന്നുവേണം പറയാൻ. ചട്ടമ്പിസ്വാമികളെ ആദരിക്കുന്ന ഒരാൾ കൊല്ലൂർ മഠത്തെയും ഉള്ളൂർക്കോടു വീടിനെയും താരതമ്യം ചെയ്യുമ്പോൾ ഉള്ളൂർക്കോടുവീടു ചട്ടമ്പിസ്വാമികളുടേതാകയാൽ അതിനായിരിക്കും പ്രാധാന്യം കല്പിക്കുക. എന്നാൽ അതു് ആത്മനിഷ്ഠമായ സമീപനമാകുന്നു. വസ്തുനിഷ്ഠമായി നോക്കുമ്പോൾ, അതുപോലെ ചരിത്രപരമായി നോക്കുമ്പോഴും, കൊല്ലൂർ മഠത്തിന്നായിരുന്നു പ്രാധാന്യം എന്നുകാണാം.

അക്കാലത്തു തിരുവിതാംകൂറിലെ രാജാവിന്റെ ഭരണാധികാര

ത്തെയും ശക്തിയെയും പോലും നിയന്ത്രിച്ചു നിർത്തിയ പ്രമാണിമാരുടെ ഒരു സഭയായിരുന്നു; എട്ടരയോഗം. ആ എട്ടരയോഗത്തിൽപ്പെട്ട എട്ടു പോറ്റിമഠങ്ങളിൽ ഒന്നായിരുന്നു കൊല്ലൂർ മഠം. കൊല്ലൂർ അത്തിയറമഠം എന്നാണറിയപ്പെട്ടിരുന്നതു്. മഠത്തിലെ പോറ്റിമാർ ജന്മിമാരായിരുന്നു. ജന്മിക്കരംപോലും കൊടുക്കാൻ ബാധ്യസ്ഥരായ കുടിയാന്മാരായിരുന്നു അക്കാലത്തു നായന്മാർ. നായർ ഭവനമായ ഉള്ളൂർക്കോടു് പ്രാധാന്യം കൊണ്ടു കൊല്ലൂർ മഠത്തിനും താഴെത്തന്നെയായിരുന്നു എന്നു് ഇപ്പറഞ്ഞതിൽനിന്നു വ്യക്തമാണല്ലോ.

കുഞ്ഞൻ കൊല്ലൂർമഠത്തിലെ അന്തർജ്ജനങ്ങളുടെ കണ്ണിലുണ്ണിയായിരുന്നതിനാൽ പകൽ മിക്കസമയവും അവിടെത്തന്നെ കഴിഞ്ഞുവന്നു എന്ന പരാമർശവും യാഥാർഥ്യത്തെ മറയ്ക്കാൻ പോന്നതാണു്. വാക്യം കേട്ടാൽ തോന്നുക കുഞ്ഞൻ മഠത്തിൽത്തന്നെ കഴിച്ചുകൂട്ടി എന്നതാണു്. എന്നാൽ കുഞ്ഞനു് മഠത്തിൽ പ്രവേശിക്കാനാവുമായിരുന്നില്ലെന്നതാണു വസ്തുത. ശൂദ്രൻ എന്നു മുദ്രകുത്തിയ നായർ ജാതിയിൽപ്പെട്ട കുഞ്ഞൻ എങ്ങനെയാണു് അന്തർജ്ജനങ്ങളുടെ കണ്ണിലുണ്ണിയാവുക?

മൊത്തത്തിൽ, ചട്ടമ്പിസ്വാമികളുടെ ബാല്യകാലസാഹചര്യങ്ങളെക്കുറിച്ചുള്ള മുകളിൽ കൊടുത്ത പ്രതിപാദനം ഒരു 'ഏകലവ്യവിദ്യയിലൂടെ', സംസ്കൃതം പഠിച്ച ചട്ടമ്പിസ്വാമികളുടെ അക്കാലത്തെ ദുരവസ്ഥയുടെ പ്രാധാന്യം കുറച്ചുകളയുകയാണു ചെയ്യുന്നതു്.

സംബന്ധത്തിൽ ഉണ്ടാകുന്ന കുട്ടികൾക്കു ചെലവുചെയ്യുവാൻ അക്കാലത്തു ബ്രാഹ്മണപിതാക്കന്മാർ കടപ്പെട്ടവരായിരുന്നില്ല. അതുകൊണ്ടുതന്നെ കുഞ്ഞൻപിള്ളയുടെ ബാല്യകാലസ്ഥിതി വളരെ പരിതാപകരമായിരുന്നു. അമ്മയെ സംരക്ഷിക്കേണ്ട ചുമതലകൂടി കൊച്ചുകുട്ടിയായ കുഞ്ഞൻപിള്ളയിൽ വന്നു ചേർന്നു. എന്നാൽ നിസ്തന്ദ്രമായ അധ്വാനശീലം കൈമുതലായി ഉണ്ടായിരുന്നതിനാൽ കുഞ്ഞൻപിള്ള പതറിയില്ല. സമീപത്തുള്ള കാടുകളിൽപോയി പൂ പറിച്ചു മാലകെട്ടി ക്ഷേത്രത്തിൽ കൊടുക്കുക, കൊല്ലൂർ മഠത്തിലെ ജോലിക്കാരായ സ്ത്രീകളെ ചില്ലറ ജോലികളിൽ സഹായിക്കുക തുടങ്ങിയവ അയാൾ ഏറ്റെടുത്തു. അന്നത്തെ കൂലിയാണു മറ്റൊരു കാര്യം. നാഴി ഉണക്കലരിച്ചോറും പിന്നെ

ഉപ്പും മുളകും. ഉണക്കലരിച്ചോറു ക്ഷേത്രത്തിൽ നിന്നു്. ഉപ്പും മുളകും കൊല്ലൂർ മഠത്തിൽനിന്നു്. അതൊക്കെക്കൊണ്ടാണു് ഉള്ളൂർക്കോടു വീട്ടിലെ നങ്ങമ്മപ്പിള്ളയും കുഞ്ഞനും കഴിഞ്ഞുപോന്നതു്. ഇങ്ങനെ അന്നന്നത്തെ അന്നത്തിനു ബുദ്ധിമുട്ടുന്ന ബാലന്നു് പഠിക്കുന്നതിനെപ്പറ്റി എങ്ങനെ ചിന്തിക്കാൻ കഴിയും? പള്ളിക്കൂടത്തിൽ പോകുന്നതിനു കുഞ്ഞൻപിള്ളയ്ക്കു കഴിഞ്ഞില്ല.

കൊല്ലൂർ മഠത്തിൽ 'ഉണ്ണി'കളെ സംസ്കൃതം പഠിപ്പിക്കാൻ ഒരു ബ്രാഹ്മണൻ നിയുക്തനായിരുന്നു. ഉണ്ണികളുടെ സംസ്കൃത പഠനത്തിന്റെ അലകൾ അടുക്കളപ്പെണ്ണുങ്ങളെ സഹായിക്കാൻ പോയ കുഞ്ഞൻപിള്ളയുടെ ചെവിയിൽ എത്തി. അദ്ദേഹം ഒളിഞ്ഞുനിന്നു് അതു ശ്രദ്ധിക്കുവാൻ തുടങ്ങി. ക്രമേണ പണ്ടു് ഏകലവ്യൻ അസ്ത്രവിദ്യയുടെ കാര്യത്തിൽ ചെയ്തതുപോലെ അദ്ദേഹം ഒളിഞ്ഞുനിന്നു സംസ്കൃതം പഠിച്ചു.

'ന സ്ത്രീശൂദ്രൗ വേദമധീയാതാം'= സ്ത്രീയും ശൂദ്രനും വേദം അധ്യയനം ചെയ്യാൻ പാടില്ല എന്നതു ചാതുർവർണ്യ വ്യവസ്ഥയുടെ ഭാഗമായ നിയമമായിരുന്നു. ചട്ടമ്പിസ്വാമികളുടെ കുട്ടിക്കാലത്തു് ഇവിടെ നിലവിലിരുന്നതു ചാതുർവർണ്യവ്യവസ്ഥയെ ആധാരമാക്കിയുള്ള നിയമങ്ങളായിരുന്നു. മനുസ്മൃതിയാണല്ലോ ചാതുർവർണ്യവ്യവസ്ഥയെ അപ്പാടെ അംഗീകരിച്ചുകൊണ്ടുള്ള നിയമങ്ങൾ എഴുതിവെച്ചിട്ടുള്ള പ്രസിദ്ധമായ സ്മൃതിഗ്രന്ഥം. മറ്റു സ്മൃതികളിലും ചാതുർവർണ്യവ്യവസ്ഥതന്നെ ആധാരം. മനുസ്മൃതി ഉൾപ്പെടെയുള്ള സ്മൃതിഗ്രന്ഥങ്ങളിൽനിന്നു പ്രസക്തമായ ഭാഗങ്ങൾ ക്രോഡീകരിച്ചു് എഴുതിത്തയ്യാറാക്കിയ ഒരു ഗ്രന്ഥമുണ്ടു്. അതത്രേ 'വ്യവഹാരമാല'. ഉള്ളൂർ പരമേശ്വരയ്യർ എഴുതിയിരിക്കുന്നതു ശ്രദ്ധിക്കുക: "തിരുവിതാംകൂർ, കൊച്ചി ഈ സംസ്ഥാനങ്ങളിൽ പുതിയമാതിരിയിലുള്ള കോടതികളും ചട്ടങ്ങളും നടപ്പായതു് ഏകദേശമായി കർണ്ണൽ മൺറോസായ്പിന്റെ കാലത്താണല്ലോ. അതിനു മുൻപു കേരളമൊട്ടുക്കു വ്യവഹാരവിഷയത്തിൽ ഒരു പ്രമാണഗ്രന്ഥമായി വളരെക്കാലത്തേയ്ക്കു നിലനിന്നുപോന്നതു...... വ്യവഹാരമാലയാകുന്നു."[11]

സ്ത്രീയും ശൂദ്രനും വേദം പഠിക്കാൻ പാടില്ലെന്നു പറഞ്ഞാൽ കേവലം ഋഗ്വേദാദികളിലെ മന്ത്രങ്ങൾ പഠിക്കാൻ പാടില്ല എന്നല്ല അർത്ഥം.

വിദ്യാഭ്യാസമേ അവർക്കു പാടില്ല എന്നാണു്. വേദവിദ്യ എന്നും ശില്പവിദ്യ എന്നും രണ്ടു വിദ്യയേ ഉള്ളൂ വ്യവഹാരമാലയനുസരിച്ചു്. വേദവിദ്യാഭ്യാസം ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീ ജാതിക്കാർക്കു മാത്രമേ വിധിച്ചിട്ടുള്ളൂ. ശില്പവിദ്യാഭ്യാസമാകട്ടെ കമ്മാളന്മാർ തുടങ്ങിയവർക്കും. ശൂദ്രനു ദാസ്യവൃത്തിയേ വിധിച്ചിട്ടുള്ളൂ. അവനു സംസ്കൃത വാക്കുച്ചരിക്കാൻ അവകാശമില്ലെന്നു 'ശാംകരസ്മൃതി' എന്നറിയപ്പെടുന്ന 'ലഘുധർമ്മപ്രകാശിക' യിലും വിധിയുണ്ടു്.[12]

സംസ്കൃതം പഠിക്കുന്ന കൂട്ടത്തിൽ വേദമന്ത്രവും ചിലപ്പോൾ ചൊല്ലി എന്നും കേട്ടു എന്നും ഒക്കെവരും സംസ്കൃതമേ പഠിച്ചുകൂടാ എന്നു വന്നാൽ പിന്നെ കുഴപ്പമില്ലല്ലോ. വ്യവഹാരമാലയിൽ പറഞ്ഞിരിക്കുന്നതു നോക്കുക- " ബ്രാഹ്മണൻ വേദാധ്യയനം ചെയ്തുവരുമ്പോൾ അടുക്കൽനിന്നു കേട്ടുവരുന്ന ശൂദ്രന്റെ ചെവിയിൽ ഇത്തനാകവും അരക്കും ഈയവും ഉരുക്കി ഒഴിക്കണം"[13] ഇത്ര ഭീകരമായ ഒരു ശിക്ഷാവിധി നിലവിലിരുന്ന കാലത്താണു് കുഞ്ഞൻപിള്ളയെന്ന ചട്ടമ്പിസ്വാമികൾ ഒളിഞ്ഞുനിന്നു സംസ്കൃതം പഠിച്ചതു് എന്നു് വിശേഷിച്ചോർമ്മിക്കണം.

അന്യായമായ വിധികളെ നിഷേധിക്കുന്ന നല്ല നിഷേധികളാണു് ഉൽപതിഷ്ണുക്കൾ. കുഞ്ഞൻപിള്ളയിൽ നന്നേ ചെറുപ്പത്തിൽതന്നെ ഉൽപതിഷ്ണുത കത്തി ജ്വലിച്ചുനിന്നിരുന്നു എന്നു് അദ്ദേഹം സംസ്കൃതം പഠിച്ച രീതിയിൽ നിന്നുമാത്രമല്ല അദ്ദേഹത്തിന്റെ പില്ക്കാല രചനകളിൽ നിന്നും നമുക്കു മനസ്സിലാക്കാം.

കുട്ടിക്കാലത്തുതന്നെ തൊഴിലെടുത്തു ജീവിക്കേണ്ടിവന്ന ദയനീയാവസ്ഥയെ അവതാരമഹിമയായി ചിത്രീകരിക്കാൻ എളുപ്പമാണു്. പക്ഷേ അതു സത്യസന്ധമായ വിവരണമല്ല. വിദ്യാഭ്യാസം ചെയ്യാൻ കൊതിച്ച ഒരു കുരുന്നു മനസ്സിന്റെ ഉടമയായിരുന്നു കുഞ്ഞൻപിള്ള. സ്വന്തമായി പഠിക്കാൻ ഇന്നത്തെപ്പോലെ എന്തെങ്കിലും സൗകര്യമുണ്ടായിരുന്ന കാലവുമല്ല അതു്. കുഞ്ഞൻപിള്ള ചെയ്തതെന്തെന്നോ? പള്ളിക്കൂടത്തിൽ പോയി വരുന്ന സമപ്രായക്കാരായ മറ്റുകുട്ടികളുടെ പാഠങ്ങൾ കടംവാങ്ങി വായിക്കും. എഴുത്തും വായനയും അങ്ങനെയാണദ്ദേഹം പഠിച്ചതു്.

കൊല്ലൂർ മഠത്തിന്റെ പര്യമ്പുറത്തെ കുഞ്ഞൻപിള്ളയുടെ ഏകലവ്യ

വിദ്യാഭ്യാസം അധികനാൾ തുടരേണ്ടിവന്നില്ല. സംസ്കൃതം പഠിച്ചിരുന്ന ഉണ്ണികൾ, കുഞ്ഞൻപിള്ള ഒളിഞ്ഞുനിന്നു തങ്ങളുടെ പാഠങ്ങൾ ശ്രദ്ധിക്കുന്നതു കണ്ടുപിടിച്ചു. അവർ അതു ഗുരുനാഥനെ ധരിപ്പിച്ചു. എന്നാൽ ഗുരുനാഥൻ ദയാനിധിയായിരുന്നു എന്നുവേണം കരുതാൻ. അദ്ദേഹം കുഞ്ഞൻപിള്ളയെ വിളിച്ചു ധരിച്ചുകഴിഞ്ഞ കാര്യങ്ങൾ ചോദിച്ചറിഞ്ഞു. അപ്പോഴുണ്ടു് കുഞ്ഞൻപിള്ളയുടെ പഠനകൗശലം വെളിപ്പെടുന്നു. തന്റെ മുൻപിലിരുന്നു പഠിച്ച ഉണ്ണികൾ ഗ്രഹിച്ചിട്ടുള്ളതിനെക്കാൾ ഭംഗിയായി കുഞ്ഞൻ കാര്യങ്ങൾ ഗ്രഹിച്ചിരിക്കുന്നു. അദ്ദേഹത്തിനു കുട്ടിയെക്കുറിച്ചു നല്ല മതിപ്പുതോന്നി. പാഠശാലയുടെ ഒരറ്റത്തിരുന്നു പഠിച്ചുകൊള്ളാൻ അദ്ദേഹം കുഞ്ഞനെയും അനുവദിച്ചു. അങ്ങനെയാണു കുഞ്ഞൻ സംസ്കൃതവിദ്യാഭ്യാസം ചെയ്തതു്.

കണക്കും മലയാളവും തമിഴും സംസ്കൃതവും സാമാന്യമായി പഠിച്ചുകഴിഞ്ഞപ്പോഴേയ്ക്കും പ്രായവും കുറച്ചുകഴിഞ്ഞിരുന്നു. തുടർന്നും പഠിക്കാനുള്ള മോഹവും കുഞ്ഞൻപിള്ളയ്ക്കു കലശലായി. പക്ഷേ ആരോടു പറയും? എന്തുചെയ്യും?

അദ്ദേഹത്തിന്റെ അമ്മയുടെ ജ്യേഷ്ഠത്തിയുടെ മകൻ കൃഷ്ണപിള്ള എന്നൊരാളുണ്ടായിരുന്നു. ആധാരമെഴുത്തായിരുന്നു അദ്ദേഹത്തിന്റെ ജോലി. കൃഷ്ണപിള്ള കുഞ്ഞൻപിള്ളയെ തുടർന്നു പഠിപ്പിക്കുന്നതിനു സന്മനസ്സുകാണിച്ചു.

അന്നു വിദ്യാഭ്യാസം ഇന്നത്തെപ്പോലെ ആധുനികമോ സാർവത്രികമോ ആയിക്കഴിഞ്ഞിരുന്നില്ല. ഉള്ളടക്കം വളരെ പഴയതു്. വിദ്യാഭ്യാസത്തിനുള്ള അവകാശമോ മേൽജാതിക്കാർക്കു മാത്രവും. മഹാപണ്ഡിതന്മാരുടെ ഭവനങ്ങൾ അക്കാലത്തു ഗുരുകുലങ്ങളായിരുന്നു. സംസ്കൃതത്തിലെ കാവ്യങ്ങൾ, നാടകങ്ങൾ, അലങ്കാരശാസ്ത്രം, വ്യാകരണം, ജ്യോതിഷം, ന്യായം, വേദാന്തം തുടങ്ങിയ ദർശനങ്ങൾ എന്നിവയും ആയുർവേദവും ഗുരുകുലങ്ങളിൽ പഠിപ്പിച്ചു പോന്നു.

കുഞ്ഞൻപിള്ളയുടെ ജന്മസ്ഥലമായ കണ്ണമ്മൂലയ്ക്കടുത്തു് പേട്ടയിൽ രാമൻപിള്ള ആശാൻ എന്നൊരു ഗുരുനാഥൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ അടുത്താണു കുഞ്ഞൻപിള്ളയെ ഉപരിവിദ്യാഭ്യാസത്തിന്നായി

ജ്യേഷ്ഠൻ കൃഷ്ണപിള്ള കൊണ്ടുചെന്നാക്കിയതു്. അന്നത്തെ കേരളത്തിലെ അറിയപ്പെടുന്ന ആശാനായിരുന്നു പേട്ടയിൽ രാമൻപിള്ള. ഇലത്തൂർ രാമശാസ്ത്രികൾ, ചവറ കൃഷ്ണപിള്ള, ആലപ്രത്തു കൊച്ചുരാമൻ പിള്ള, മണർകാട്ടു ശങ്കുവാര്യർ, വയക്കര ശങ്കരൻ മൂസ്സതു്, അനന്തപുരത്തു രാജരാജവർമ്മ തമ്പുരാൻ, കൊടുങ്ങല്ലൂർ തമ്പുരാൻ, തലശ്ശേരി എം. കെ. കുരുക്കൾ, കുമ്മമ്പള്ളിൽ രാമൻപിള്ള തുടങ്ങിയവരായിരുന്നു അക്കാലത്തെ ഗുരുകുലാധിപതികൾ. പേട്ടയിൽ രാമൻപിള്ള ആശാൻ ചട്ടമ്പിസ്വാമികളുടെയും കുമ്മമ്പള്ളിൽ രാമൻപിള്ള ആശാൻ ശ്രീ നാരായണഗുരുവിന്റെയും ഗുരുനാഥന്മാരെന്ന നിലയിൽ പില്ക്കാലത്തു വളരെ അറിയപ്പെടുകയുണ്ടായി.

## ചട്ടമ്പിആയതു്

ചട്ടമ്പി എന്ന പദം മലയാളത്തിൽ മുട്ടാളൻ എന്ന അർഥത്തിൽ വളരെ പ്രചാരത്തിലുള്ള ഒന്നാണു്. ചട്ടമ്പിസ്വാമികളെ പേരുകൊണ്ടു് ഏറെ തെറ്റായി ധരിക്കുന്നതിനു ഇടയാക്കുന്ന ഒരു വസ്തുതയാണിതു്. ചട്ടമ്പിസ്വാമികളുടെ കാര്യത്തിൽ ഈ പേരു് എങ്ങനെവന്നു എന്നു നോക്കാം.

ചട്ടം അൻപുന്നവനാണു ചട്ടമ്പി. ചട്ടം പാലിക്കുന്നതിനു് മറ്റുള്ളവർ മടികാണിക്കുന്നുണ്ടോ മുടക്കം വരുത്തുന്നുണ്ടോ എന്നൊക്കെ പരിശോധിക്കുവാനുള്ള അധികാരമുള്ളയാൾ എന്നർഥം. ഇങ്ങനെ അധികാരപ്പെട്ട ആളിനു ചട്ടംപിള്ള എന്നായിരുന്നു പേർ എന്നും അതു ചുരുങ്ങിയാണു ചട്ടമ്പിയായതെന്നും ചിലർ അഭിപ്രായപ്പെടുന്നുണ്ടു്. ക്ലാസിലെ 'മോണിട്ടർ'ക്കു തുല്യമായി ഗുരുകുല വിദ്യാഭ്യാസ കാലത്തു് ഗുരുകുലത്തിൽ ഉണ്ടായിരുന്നതു ചട്ടമ്പിയായിരുന്നു. ചട്ടമ്പിക്കു പില്ക്കാലത്തെ മോണിട്ടറുടേതിനെക്കാൾ കൂടുതൽ അധികാരമുണ്ടായിരുന്നു അന്നു്. ഗുരുനാഥനില്ലാത്തപ്പോൾ ഗുരുനാഥന്റെ അധികാരങ്ങൾകൂടി ചട്ടമ്പിക്കുണ്ടായിരുന്നു.

പേട്ടയിൽ രാമൻപിള്ള ആശാന്റെ ഗുരുകുലത്തിൽ കുഞ്ഞൻപിള്ള പഠിക്കാനെത്തിയതു് കുറച്ചു വളർന്നു കഴിഞ്ഞിട്ടാണു്. ഗുരുകുലത്തിലെ ഏറ്റവും മുതിർന്ന കുട്ടിയായിരുന്നു അദ്ദേഹം. അതുകൊണ്ടുതന്നെ ആശാൻ കുഞ്ഞൻപിള്ളയെ ചട്ടമ്പിയായി നിയോഗിച്ചു. കുഞ്ഞൻപിള്ള

ചട്ടമ്പി എന്ന പേരിൽ കൂട്ടുകാരുടെയിടയിൽ അദ്ദേഹം പ്രസിദ്ധനാകാൻ അങ്ങനെയാണു് ഇടയായതു്. പില്ക്കാലത്തു സംന്യാസം സ്വീകരിച്ചപ്പോൾ അദ്ദേഹം ചട്ടമ്പിസ്വാമി എന്നറിയപ്പെടാനിടയായ സാഹചര്യം ഇതാണു്.

രാമൻപിള്ള ആശാനു കുഞ്ഞൻപിള്ളയെ നന്നേ ഇഷ്ടമായിരുന്നു; മതിപ്പും ഉണ്ടായിരുന്നു. തന്റെ അസാന്നിധ്യത്തിൽ ഗുരുകുലത്തിന്റെ ചുമതല അദ്ദേഹം കുഞ്ഞൻപിള്ളയെ ഉത്തമവിശ്വാസത്തോടെ ഏല്പിച്ചിരുന്നു. കുഞ്ഞൻപിള്ള ചട്ടമ്പി അതു ഉത്തരവാദിത്തത്തോടെ നിർവഹിക്കുകയും ചെയ്തിരുന്നു.

രാമൻപിള്ളയാശാന്റെ ഗുരുകുലത്തിൽ പഠിച്ചു കുഞ്ഞൻപിള്ള മലയാളത്തിലും സംസ്കൃതത്തിലും തമിഴിലും കണക്കിലും കൂടുതൽ ആഴത്തിൽ അറിവുനേടി. സംഗീതാദികലകളിലുള്ള അദ്ദേഹത്തിന്റെ താൽപര്യവും അവിടെവെച്ചു വളരുകയും അദ്ദേഹം അവ അഭ്യസിക്കുകയും ചെയ്തു.

ഗുരുകുലത്തിലെ ചിട്ട എങ്ങനെയായിരുന്നു എന്നറിയാൻ ഈ വിവരണം മതിയാവും. "ഗുരു എഴുത്തുപള്ളിയിൽ കടക്കുമ്പോൾ കുട്ടികൾ എത്രയും വന്ദനത്തോടും ബഹുമതിയോടും ചെന്നു് അദ്ദേഹത്തെ എതിരേല്ക്കുന്നു. വിദ്യാർഥികൾ അദ്ദേഹത്തെ നമസ്കരിച്ചിട്ടു വലത്തുകൈകൊണ്ടു വാപൊത്തി സംസാരിക്കുന്നതിനു് അനുവദിക്കുന്നതുവരെ മിണ്ടാതെ നില്ക്കും. ഗുരുവിന്റെ ആജ്ഞയ്ക്കു വിപരീതമായി വൃഥാവിൽ സംസാരിച്ചുകൊണ്ടും പിറുപിറുത്തുകൊണ്ടുമിരിക്കുന്ന കുട്ടികളെ ശാസ്ത്രാഭ്യാസത്തിനു പ്രാപ്തിയുള്ളവരല്ലെന്നുവെച്ചു പുറത്താക്കിക്കളയും.

ഈ സമ്പ്രദായത്താൽ ശിഷ്യരിൽ നിന്നു ഗുരുവിനുണ്ടാകേണ്ടുന്ന ബഹുമതി എല്ലായ്പ്പോഴും സിദ്ധിക്കുന്നു. ശിഷ്യർ എത്രയും വണക്കത്തോടെ നിശ്ചയിച്ചിട്ടുള്ള നിയമങ്ങളെ അല്പംപോലും ലംഘിക്കാതെ ഇരിക്കുന്നു. ഗുരു ശിഷ്യരെ അഭ്യസിപ്പിക്കുന്ന മുഖ്യഭാഗങ്ങൾ ഒന്നാമതു് എഴുത്തും കണക്കും, രണ്ടാമതു സിദ്ധരൂപം, മൂന്നാമതു വ്യാകരണം, നാലാമതു് അമരകോശം, ശ്ലോകങ്ങൾ, ശ്ലോകാർഥം, നീതികളടങ്ങിയ ശ്ലോകങ്ങൾ ഇവ ആയിരിക്കും"[14] "മറ്റു വിശേഷാൽ അഭ്യസിപ്പിക്കുന്ന വിഷയങ്ങൾ: കാവ്യം,

വൈദ്യശാസ്ത്രം, സസ്യശാസ്ത്രം, നൗശാസ്ത്രം, (navigation), കപ്പലോട്ടം, തർക്കശാസ്ത്രം, ജ്യോതിഷശാസ്ത്രം, ധർമ്മശാസ്ത്രം, മൗനം, കായികാഭ്യാസങ്ങൾ, ഹസ്തിലുദിയം അതായതു നിലത്തുനിന്നും കൊണ്ടുള്ള കുന്തം ഏറ്, പന്തുകളി, കോലടി, ചതുരംഗം."[15] എല്ലാ ഗുരുകുലത്തിലും എല്ലാം പഠിപ്പിച്ചിരുന്നു എന്നല്ല. ഇതൊക്കെയായിരുന്നു രീതി എന്നേ ഉദ്ദേശിച്ചുള്ളൂ.

മുതിർന്ന വിദ്യാർഥിയായിരുന്നതിനാൽ കുഞ്ഞൻ പിള്ള ചട്ടമ്പിക്കു് ഇവിടെ പറഞ്ഞ വിഷയങ്ങളിൽ പലതും മുൻപേ വശമായിരുന്നു. അദ്ദേഹം കേവലമൊരു പുസ്തകപ്പുഴു ആയിരുന്നില്ലല്ലോ. അദ്ദേഹത്തിന്റെ കൗതുകമാവട്ടെ വിചിത്രങ്ങളുമായിരുന്നു. അതുകൊണ്ടാവാം രാമൻപിള്ള ആശാന്റെ ഗുരുകുലത്തിലെ വിദ്യാഭ്യാസം കുഞ്ഞൻപിള്ള ചട്ടമ്പിക്കു് വളരെ ഇഷ്ടപ്പെട്ടു. പേട്ടയിൽ നിന്നു ശംഖുമുഖം കടപ്പുറത്തേയ്ക്കു വലിയ അകലമില്ല. വയൽവഴി നടന്നു നീങ്ങിയാൽ കടലോരത്തെത്താൻ വളരെ എളുപ്പമായിരുന്നു. ഇടവേളകളിൽ കൂട്ടുകാരുമൊത്തു വയലേലകളിലൂടെ നടന്നു കടപ്പുറത്തു പോവുക കുഞ്ഞൻപിള്ളയ്ക്കു വിനോദമായിരുന്നു.

എല്ലായ്പ്പോഴും കൂട്ടുകാരുമൊത്തു മാത്രമായിരുന്നില്ല കഥാനായകന്റെ പോക്കു്. ചില ഏകാന്തയാത്രകൾ അദ്ദേഹം നടത്തിയിരുന്നു. ഗുരുകുലത്തിലെ ചട്ടമ്പി എന്ന നിലയ്ക്കു് അദ്ദേഹത്തിനു മറ്റുശിഷ്യന്മാരുടേതിൽ നിന്നു വ്യത്യസ്തമായ ഒരു അവസ്ഥയും അതിനുണ്ടായിരുന്നു.

ഏകാന്തവേളകളിൽ കുഞ്ഞൻപിള്ള ചട്ടമ്പിയുടെ ചിന്തയും ഭാവനയും ചിറകുവിടർത്തി. ചിലപ്പോൾ അദ്ദേഹത്തിന്റെ ഏകാന്തയത്രകൾ രാത്രികാലങ്ങളിലും സംഭവിക്കുകയായി. അതു ഗുരുവിനു ചില്ലറ തലവേദന സൃഷ്ടിച്ചു. രാത്രികാലത്തെ കുഞ്ഞൻ പിള്ളയുടെ സഞ്ചാരം അദ്ദേഹത്തിനു സംശയത്തിനു വക നല്കി. ഒരിക്കൽ ശിഷ്യന്റെ രാത്രികാലസഞ്ചാരത്തിന്റെ രഹസ്യം കണ്ടുപിടിക്കാൻ ഗുരു തീരുമാനിച്ചു. കുഞ്ഞൻ പിള്ള രാത്രിയിൽ പൊയ്ക്കഴിഞ്ഞിരുന്നു. ഗുരു മറ്റുചില ശിഷ്യന്മാരുമൊത്തു് ചട്ടമ്പിയെ അന്വേഷിച്ചു പുറപ്പെട്ടു. അവർ ചുറ്റുവട്ടത്തിലെ വീടുകളിലും മറ്റും അന്വേഷണം നടത്തി. പക്ഷേ കുഞ്ഞൻപിള്ളയെ കണ്ടില്ല. ആശാന്റെ വീട്ടിനടുത്തുതന്നെ ഇടിഞ്ഞു പൊളിഞ്ഞ ഒരു ഭദ്രകാളിക്ഷേത്രം

ഉണ്ടായിരുന്നു. അതിന്റെ പരിസരത്തൊക്കെ കുഞ്ഞൻപിള്ളയെ പല പ്പോഴും ചില കൂട്ടുകാർ കണ്ടിട്ടുണ്ടു്. ആ ലക്ഷ്യം വെച്ചു് രാമൻപിള്ള ആശാനും ശിഷ്യന്മാരും അവിടെ ചെന്നുനോക്കി. കുഞ്ഞൻപിള്ള അവിടെ ധ്യാനനിമഗ്നനായി ഇരിക്കുന്നതാണു് അവർ കണ്ടതു്. പിന്നീടു ഗുരു ശിഷ്യനെ അഭിനന്ദിച്ചു. ഭക്തിമാർഗത്തിലൂടെയാണു ശിഷ്യന്റെ സഞ്ചാരം എന്നു് അദ്ദേഹം മനസ്സിലാക്കിയതു മുതൽ കുടുതൽ സ്വാതന്ത്ര്യം ചട്ടമ്പി ക്കു് അനുവദിക്കുകയാണുണ്ടായതു്. ആശാന്റെ ചട്ടമ്പിയോടുള്ള സമീപനം മറ്റു ശിഷ്യന്മാരിലും ഭാവഭേദം വരുത്തി. അങ്ങനെ നന്നേ ചെറുപ്പത്തിൽ ത്തന്നെ ഇരുത്തം വന്ന ഒരു മനുഷ്യന്നു് ലഭ്യമായേക്കാവുന്ന എല്ലാ ആദര ങ്ങളും മറ്റുള്ളവരിൽനിന്നു് ആർജ്ജിക്കുവാൻ കുഞ്ഞൻപിള്ളയ്ക്കു കഴി ഞ്ഞു. കുഞ്ഞൻപിള്ള ചട്ടമ്പി എന്ന പേർ രാമൻ പിള്ള ആശാന്റെ ഗുരുകുല ത്തിൽ സമാദരണീയമായ ഒന്നായി.

# മനുഷ്യത്വം വളരുന്നു

ചട്ടമ്പിസ്വാമികളെ കേവലമൊരു അവതാരമായി വാഴ്ത്തിപ്പാടി യാൽ മറയ്ക്കപ്പെട്ടുപോവുന്ന ഒരു യാഥാർത്ഥ്യമുണ്ടു്. അതത്രേ അദ്ദേഹ ത്തിലെ മനുഷ്യത്വം. ജാതിയുടെ കരാളഹസ്തങ്ങൾക്കടിപ്പെട്ടു മനുഷ്യത്വം ഞെരിഞ്ഞുനശിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്നു അതു് എന്നോർമ്മിക്കണം. ചട്ടമ്പിസ്വാമികൾ ജനിച്ചിട്ടു അരനൂറ്റാണ്ടോളം കാലം കഴിഞ്ഞിട്ടുപോലും അന്നത്തെ കേരളത്തെ സ്വാമി വിവേകാനന്ദൻ വിശേ ഷിപ്പിച്ചതു ഭ്രാന്താലയമെന്നായിരുന്നു. അപ്പോൾ ചട്ടമ്പിസ്വാമികളുടെ കുട്ടി ക്കാലത്തെ ജാതിവാഴ്ചയെക്കുറിച്ചു് ഊഹിക്കാവുന്നതേയുള്ളൂ.

ജാതിയെന്ന ഏർപ്പാടിനെക്കുറിച്ചു പറയുമ്പോൾ സാധാരണ നമ്പൂതിരി, നായർ, ഈഴവർ എന്നിങ്ങനെയേ പരിഗണിക്കാറുള്ളൂ. എന്നാൽ അവ മുഖ്യജാതികൾ മാത്രമാകുന്നു. ജാതിക്കകത്തു പിന്നെയു മുണ്ടു് ഉപജാതികൾ. അവ തമ്മിൽപ്പോലും നിലനിന്നിരുന്ന അന്തരം അത്യന്തം നിന്ദ്യമായ തരത്തിലായിരുന്നു. ജാതിവിവേചനം കൈകട ത്താത്ത ജീവിത മണ്ഡലമുണ്ടായിരുന്നില്ല അക്കാലത്തു്. ആഹാരം,

വസ്ത്രം, പാർപ്പിടം എന്നീ അടിസ്ഥാന ജീവിതാവശ്യങ്ങളുടെ കാര്യത്തിൽ മാത്രമല്ല എല്ലാ സാമൂഹികരംഗങ്ങളിലും ആധിപത്യം ചലുത്തി ജാതി.

1 പാദമംഗലക്കാർ 2 തമിഴ് പാദക്കാർ 3 മാരാൻ 4 ചെമ്പുകൊട്ടി 5 കുശവൻ 6 ചാലിയൻ 7 കിരിയത്തു നായർ 8 ഇല്ലത്തുനായർ 9 സ്വരൂപത്തിൽ നായർ 10 ഇടച്ചേരി നായർ 11 പള്ളിച്ചാൻ നായർ 12 അസ്തിക്കുറിച്ചി നായർ 13 വട്ടക്കാടൻ നായർ 14 ആത്തൂർ നായർ 15 വ്യാപാരി നായർ 16വിളക്കിത്തല നായർ 17 വെളുത്തേടത്തു നായർ 18 പുളിക്കൽനായർ എന്നിങ്ങനെ നായന്മാർ തന്നെ എത്ര വക. ഈ വകക്കാരൊന്നും തമ്മിൽ തമ്മിൽ തൊട്ടുണ്ണുകയില്ല, ഒരു പന്തിക്കിരിക്കയില്ല, വിവാഹവുമില്ല.[16] ഈഴവരിലും മറ്റു ജാതിക്കാരിലുമുണ്ടു് അവാന്തര വിഭാഗങ്ങൾ. അവർ തമ്മിലും തൊട്ടുണ്ണലും പന്തിഭോജനവും വിവാഹവുമില്ല. ഇങ്ങനെയുള്ള ഒരുകാലത്തു് കുഞ്ഞൻപിള്ള ചട്ടമ്പി എന്ന നായർ, അതും ബ്രാഹ്മണന്നു പിറന്ന സന്തതി, ഈഴവരെ തൊട്ടുണ്ടു എന്നു പറഞ്ഞാൽ അതിന്റെ ഗൗരവം മനസ്സിലാക്കാമല്ലോ.

പേട്ടയിൽ ഈഴവകുടുംബങ്ങൾ ധാരാളമുണ്ടായിരുന്നു. കുഞ്ഞൻപിള്ളയുടെ സുഹൃത്തുക്കളിൽ പലരും ആ സമുദായക്കാരുമായിരുന്നു. കൂട്ടുകാരുമൊത്തു നടക്കാനും കളിതമാശകൾ പറയാനും ഒന്നും മടിക്കാത്ത കുഞ്ഞൻപിള്ളയ്ക്കു് അവരിൽ ജാതീയമായ എന്തെങ്കിലും ഭേദം കാണാൻ കഴിഞ്ഞില്ല. മനുഷ്യനും മനുഷ്യനും തമ്മിൽ മനുഷ്യത്വത്തിൽക്കവിഞ്ഞ എന്തെങ്കിലും വകഭേദമുള്ളതായി അദ്ദേഹം കരുതിയില്ല. ഫലമോ? അദ്ദേഹത്തിനു് ജാത്യാദി പരിഗണനയൊന്നുമേ ചിന്തിക്കാനായില്ല. കൂട്ടുകാരുടെ വീട്ടിൽപോവും. ആഹാരം കഴിക്കും. സ്വന്തം വീടുപോലെ പെരുമാറുകയും ചെയ്യും. ഈഴവഭവനങ്ങളിൽ പലതും കുഞ്ഞൻപിള്ളയുടെ സ്വന്തം വീടുപോലെയായിരുന്നു. ആഹാരത്തിൽ ഒരു നിബന്ധന മാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളൂ. മത്സ്യം, മാംസം, മദ്യം ഇവ കഴിക്കില്ല.

പ്രസിദ്ധനായ ഡോക്ടർ പല്പുവിന്റെ വീടു് പേട്ടയിലായിരുന്നു. അന്നു ഡോ. പല്പു പ്രസിദ്ധനായിട്ടില്ല. അദ്ദേഹത്തിന്റെ മൂത്ത സഹോദരൻ പരമേശ്വരൻ കുഞ്ഞൻപിള്ളയുടെ അടുത്ത സുഹൃത്തും സന്തത

സഹചാരിയുമായിരുന്നു. പരമേശ്വരന്റെ വീട്ടിൽ നിന്നു ആഹാരം കഴിക്കുക പലപ്പോഴും ഉണ്ടായിട്ടുണ്ടു്. ഒരിക്കൽ ഈ ഈഴവരെത്തൊട്ടുണ്ണുന്ന ഏർപ്പാടിന്റെ പേരിൽ കുഞ്ഞൻപിള്ളയെക്കുറിച്ചു നായന്മാർക്കു പരാതിയായി. പരാതി രാമൻപിള്ള ആശാന്റെ അടുക്കലെത്തി. എന്തോ അരുതാത്തഒരു കർമം ചെയ്തതിനെപ്പറ്റി ചോദിക്കാനെന്നമട്ടിൽ ആശാൻ കുഞ്ഞൻപിള്ളയെ വിളിച്ചു. 'പരമേശ്വരന്റെ വീട്ടിൽപോയി തൊട്ടുണ്ണാറുണ്ടു് എന്നു കേട്ടല്ലോ' എന്നു് ആശാൻ ചട്ടമ്പിയോടുചോദിച്ചു. 'അതേ' എന്നു യതൊരു സങ്കോചവുമില്ലാതെ ചട്ടമ്പിയുടെ മറുപടി. എന്നുമാത്രമല്ല രാമൻപിള്ള ആശാന്റെ വീട്ടിൽനിന്നു തനിക്കു ഭക്ഷണം കഴിക്കാമെങ്കിൽ പിന്നെ എന്തു കൊണ്ടു പരമേശ്വരന്റെ വീട്ടിൽ നിന്നായിക്കൂടാ എന്നൊരു യുക്തവാദവും ഉന്നയിച്ചു. ആശാൻ അക്ഷരാർഥത്തിൽ പരുങ്ങിപ്പോയി. മറുയുക്തി ഒന്നും ഉന്നയിക്കാൻ ശ്രമിച്ചില്ല എന്നുമാത്രമല്ല കുഞ്ഞൻപിള്ള ഉന്നയിച്ച യുക്തി മനസ്സിലാക്കാൻ കഴിഞ്ഞു രാമൻപിള്ള ആശാനു്. അതായിരുന്നു രാമൻപിള്ള ആശാൻ; അത്രകണ്ടു് ഉൽപതിഷ്ണുത്വം അദ്ദേഹത്തിന്നുമുണ്ടായിരുന്നു.

കുഞ്ഞൻപിള്ളയുടെ മനുഷ്യത്വത്തിൽ അധിഷ്ഠിതമായ വിശാലവീക്ഷണം പരസ്യമായതോടുകൂടി നായർ പ്രമാണിമാരിൽ അതു് വല്ലാത്ത വികാരവിക്ഷോഭം ഉണ്ടാക്കി. അവർ അദ്ദേഹത്തിനെതിരെ അതുമിതും പറയുവാൻ തുടങ്ങി തൊട്ടുതിന്നുക എന്നതു് അന്നത്തെ ഒരു വലിയ കുറ്റം തന്നെയായിരുന്നു. 'തൊട്ടുതിന്നു നടക്കുന്ന തെണ്ടി' എന്നു് കുഞ്ഞൻപിള്ളയെ പലരും ആക്ഷേപിച്ചു. എന്നാൽ ആഴവും പരപ്പുമുള്ള ഒരു വിശ്വാസപ്രമാണത്തിൽ ഊന്നിനിന്ന കുഞ്ഞൻപിള്ളയെ അതൊന്നും തെല്ലും കുലുക്കിയില്ല. മറിച്ചു്, അദ്ദേഹത്തിന്റെ മനുഷ്യത്വം ദൃഢതരമാകുന്നതിനാണു് അതൊക്കെ സഹായിച്ചതു്.

വ്യക്തിത്വത്തിന്റെ വികാസത്തിനു് ഉതകുന്നതാകണമല്ലോ വിദ്യാഭ്യാസം. അക്കാലത്തെ വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കം പില്ക്കാലത്തു് പ്രസിദ്ധനായ ചട്ടമ്പിസ്വാമികളുടേതുപോലെ ഒരു മഹാത്മാവിന്റെ രൂപവത്കരണത്തിനു് ഉതകി എന്നതു് നിസ്സാരകാര്യമല്ല. പതിനഞ്ചു്- പതിനാറുവയസ്സുവരെ കുഞ്ഞൻപിള്ള ആശാന്റെ ശിക്ഷണത്തിൽ തുടർന്നു. മുഖ്യമായി അന്നു് അദ്ദേഹം ശ്രദ്ധവെച്ചതു് സംഗീതത്തിലായിരുന്നു. രാമായണം, ഭാരതം തുടങ്ങിയ എഴുത്തച്ഛൻ കൃതികൾ ശ്രുതിമധുരമായി ആലപിക്കുന്ന

തിനു് അദ്ദേഹം വശമാക്കി. ഗുരുമുഖത്തുനിന്നു് എന്നതിനേക്കാൾ സ്വപ്രയത്നം കൊണ്ടു് ആയിരുന്നു അദ്ദേഹം അധികം വിദ്യകളും ആർജ്ജിച്ചതു്. 'കൈവല്യനവനീതം തുടങ്ങിയ ഗ്രന്ഥങ്ങൾ അദ്ദേഹം അഭ്യസിച്ചു.

## ജോലിതേടി

വളരെ കുട്ടിക്കാലം മുതൽതന്നെ അമ്മയെ പരിരക്ഷിക്കേണ്ട ചുമതല സ്വന്തം ചുമലിൽ പേറേണ്ടിവന്നയാളായിരുന്നുവല്ലോ കുഞ്ഞൻപിള്ള. താളും തകരയുമൊടിച്ചു കൊല്ലൂർമഠത്തിൽ എത്തിച്ചും പൂ പറിച്ചു മാല കെട്ടി കൊല്ലൂർ ദേവീക്ഷേത്രത്തിൽ നല്കിയും പരിചയിച്ച കുഞ്ഞൻപിള്ളയുടെ കൈകൾ കൂടുതൽ കഠിനപ്രയത്നത്തിനും തയ്യാറായി.

കേരള തലസ്ഥാനമായ തിരുവനന്തപുരത്തിനു് ഇന്നും അഴകുപകരുന്ന ഹജ്ജൂർക്കച്ചേരി (സെക്രട്ടേറിയറ്റ്)യുടെ പണിനടക്കുന്ന കാലമായിരുന്നു അതു്. ഇപ്പോൾ ഹജ്ജൂർക്കച്ചേരിയെ നോക്കി നില്ക്കുന്ന സർ. ടി. മാധവറാവുവിന്റെ പ്രതിമയുടെ പേരിലാണു 'സ്റ്റാറ്റ്യൂ' എന്ന പേർ ആ സ്ഥലത്തിനു കൈവന്നതു്. ആ മാധവറാവു ആയിരുന്നു അന്നു തിരുവിതാംകൂറിലെ ദിവാൻ. ഹജ്ജൂർക്കച്ചേരിയുടെ പണിക്കു് ചുടുകട്ട നിർമിച്ച സ്ഥലമാണു് അതിന്റെ പിറകുവശത്തുള്ള ഇന്നത്തെ ചെങ്കൽച്ചൂള. ചെങ്കൽച്ചൂളയിൽനിന്നു് കട്ടയും മണ്ണും മറ്റും ചുമന്നുകൊണ്ടുവരുന്നതിനു് ധാരാളം ചെറുപ്പക്കാർ പണിയെടുത്തിരുന്നു. അമ്മയെ പോറ്റാനുള്ള ബദ്ധപ്പാടിൽ തൊഴിലന്വേഷിച്ച കുഞ്ഞൻപിള്ളയും കച്ചേരിപ്പണിക്കു ചെന്നുകൂടി. ദൃഢഗാത്രനായ അദ്ദേഹം കട്ടയും മണ്ണും ചുമന്നു് തൽക്കാല ജീവിതവൃത്തിക്കു വഴിതേടി.

ഇന്നു തലയുയർത്തിനില്ക്കുന്ന തിരുവനന്തപുരത്തെ സെക്രട്ടേറിയറ്റു കെട്ടിടത്തിന്റെ പണിക്കു്, പില്ക്കാലത്തു കേരളീയനവോത്ഥാനത്തിന്നു വമ്പിച്ച സംഭാവന ചെയ്ത ചട്ടമ്പിസ്വാമികൾ, അതായതു് അന്നത്തെ കുഞ്ഞൻപിള്ള കല്ലും കട്ടയും ചുമന്നകാര്യം ആർക്കറിയാം! ഈ അവസരത്തിൽ ഒരു കൃതഘ്നതയുടെകാര്യം ഇവിടെ എടുത്തുപറയാതെ നിവൃത്തിയില്ല. അതേ സെക്രട്ടേറിയറ്റുകെട്ടിടമാണല്ലോ ഇന്നു കേരളത്തിന്റെ ഭരണസിരാകേന്ദ്രം. പ്രസ്തുത കേന്ദ്രത്തിലെ 'പബ്ളിക്' റിലേ

ഷൻസ് ഡിപ്പാർട്ടുമെന്റ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള തിരുവനന്തപുരം ജില്ലയെ സംബന്ധിച്ച ഒരു കൈപ്പുസ്തകമുണ്ടു് (ഹാൻഡ് ബുക്).[17] ആ പുസ്തകത്തിൽ ഞാൻ തലങ്ങും വിലങ്ങും പരതി ചട്ടമ്പിസ്വാമികളെക്കുറിച്ചു വല്ല പരാമർശവും ഉണ്ടോ എന്നു നോക്കാൻ. പക്ഷേ കണ്ടില്ല. സെക്രട്ടേറിയറ്റു കെട്ടിടത്തിന്റെ കല്ലും കട്ടയും ചുമന്ന ആളെന്ന നിലയ്ക്കല്ല, ചട്ടമ്പിസ്വാമികളുടെ പരാമർശം പ്രസ്തുത പുസ്തകത്തിൽ ഉണ്ടാകണമെന്നു ഞാൻ പറയുന്നതു്. അജ്ഞാതനാമാക്കളായ എത്രയോ പേർ അങ്ങനെയുണ്ടു്. എന്നാൽ ചട്ടമ്പിസ്വാമികളെ അങ്ങനെ കണ്ടാൽമതിയാവില്ലല്ലോ. ഇതു് ആരെയങ്കിലും കുറ്റപ്പെടുത്താൻവേണ്ടി പറയുന്നതല്ല. ചട്ടമ്പിസ്വാമികളെക്കുറിച്ചു കേരളീയർക്കാകമാനമുള്ള പൊതുവായ അജ്ഞതയ്ക്കുദാഹരണമായി ഇതു് ഇവിടെ ചൂണ്ടിക്കാണിച്ചു എന്നേ ഉള്ളൂ. വ്യക്തികൾ മൺമറഞ്ഞുകഴിഞ്ഞാൽ അവരുടെ ഓർമ നിലനിർത്തുന്നതു് അവർ ചെയ്ത സംഭാവനകളാണു്. സംഭാവനകളെ സ്മരിക്കുക എന്നതു സംസ്കാരമുള്ള ഏതൊരാളുടെയും കടമയാണു്. ആ കടമ ചട്ടമ്പിസ്വാമികളുടെ കാര്യത്തിൽ അല്പംപോലും നിറവേറ്റപ്പെടുന്നില്ല എന്ന യാഥാർഥ്യത്തിലേയ്ക്കു് ഇവിടെ ഒന്നു വിരൽ ചൂണ്ടി എന്നുമാത്രം.

ഹജ്ജൂർക്കച്ചേരിയെ നോക്കി പില്ക്കാലത്തു ചട്ടമ്പിസ്വാമികൾ പറഞ്ഞിട്ടുണ്ടത്രേ 'ഈ കച്ചേരിയുടെ പണിക്കു് ഞാനും മണ്ണു കുറെ ചുമന്നിട്ടുള്ളവനാണു്' എന്നു്. അതൊരു നിസ്സാരകാര്യമല്ല. മൺമറഞ്ഞുപോയ കേരളീയ മഹാന്മാരിൽ മറ്റാർക്കെങ്കിലും സാധിച്ച കാര്യമാണോ ഇതു്?

കൂലിപ്പണി ആശാസ്യമായി കുഞ്ഞൻപിള്ളയ്ക്കു തോന്നിയില്ല. അതുകൊണ്ടുതന്നെ അധികനാൾ അദ്ദേഹം ആ ജോലിക്കു പോയില്ല. അമ്മയ്ക്കും ആ പണി അത്ര ഇഷ്ടമായിരുന്നില്ല. മകനെക്കുറിച്ചുള്ള അമ്മയുടെ പരാതി അവൻ ഗുസ്തിയും വേദാന്തവുമായി നടക്കുന്നു സ്വന്തംകാര്യമോ വീട്ടുകാര്യമോ നോക്കുന്നില്ല എന്നതായിരുന്നു. എന്തെങ്കിലും ഒരു സ്ഥിരമായ തൊഴിൽ നേടണമെന്നു അവർ മകനെ ഉപദേശിക്കുകയും അതിനുവേണ്ടി നിരന്തരം പ്രാർഥിക്കുകയും ചെയ്തു.

അങ്ങനെയിരിക്കെ ജ്യേഷ്ഠൻ കൃഷ്ണപിള്ള സാഹായ്യത്തിനെത്തി. അദ്ദേഹം അക്കാലത്തു നെയ്യാറ്റിൻകര രജിസ്റ്റർ കച്ചേരിയിൽ ആധാരമെഴു

തുകയായിരുന്നു. കുഞ്ഞനെക്കൂടി ആധാരമെഴുതാൻ കൊണ്ടുപോകണ മെന്നു് അമ്മ കൃഷ്ണപിള്ളയോടപേക്ഷിച്ചു. അങ്ങനെ കൃഷ്ണപിള്ള കുഞ്ഞനെയുംകൂട്ടി പുറപ്പെട്ടു. ആധാരമെഴുത്തുകാരനായി കുഞ്ഞൻ പിള്ള. നെയ്യാറ്റിൻകരയിലും ഭൂതപ്പാണ്ടിയലും കൃഷ്ണപിള്ളയോടൊപ്പം ആധാരമെഴുത്തു ജോലിയിൽ പ്രവർത്തിച്ചിട്ടുണ്ടു് കുഞ്ഞൻപിള്ള.

കുഞ്ഞൻപിള്ളയുടെ കൈപ്പട മനോഹരമായിരുന്നു. ഒരു ആധാര മെഴുതുന്നതിനു് അന്നത്തെ പ്രതിഫലം ഒരു പണമായിരുന്നു. ആധാരമെ ഴുത്തു ജോലിയിൽ പ്രവേശിച്ച ആദ്യദിവസം തന്നെ കുഞ്ഞൻപിള്ളയ്ക്കു് എട്ടുപണം കിട്ടി. അക്കാലത്തെ നല്ല ഒരു വരുമാനമായിരുന്നു അതു്. കിട്ടി യതിൽ നല്ലപങ്കും വീട്ടിൽ അയച്ചുകൊടുക്കുകയായിരുന്നു കുഞ്ഞൻപിള്ള യുടെ പതിവു്.

1870-ാമാണ്ടിടയ്ക്കു് നെയ്യാറ്റിൻകരയിൽ ഷണ്മുഖസുന്ദരംപിള്ള എന്നൊരാൾ രജിസ്ട്രേഷൻ ഇൻസ്പെക്ടറായിരുന്നു. കുഞ്ഞൻപിള്ള യുടെ കൈപ്പടകണ്ടു് അദ്ദേഹം സന്തോഷിക്കുകയും ആളെ വിളിപ്പിച്ചു് അഭിനന്ദിക്കുകയും ചെയ്തു. മറ്റൊരു വലിയ സൗജന്യംകൂടി ആ സൗമന സ്യത്തിന്റെ ഫലമായി ഷണ്മുഖസുന്ദരം പിള്ളയിൽനിന്നു കുഞ്ഞൻപിള്ള യ്ക്കുകിട്ടി. ആധാരം എഴുത്തു് അന്നും സർക്കാർ ജോലി ആയിരുന്നില്ല. എങ്കിലും ഷണ്മുഖസുന്ദരംപിള്ള രജിസ്ട്രാർ ഓഫീസിൽ ഒരു വ്യവസ്ഥ ചെയ്തു. കുഞ്ഞൻപിള്ള ആധാരം എഴുതിയാലും ഇല്ലെങ്കിലും എല്ലാ ദിവ സവും എട്ടുചക്രം ഓഫീസിൽനിന്നു കുഞ്ഞൻപിള്ളയ്ക്കു കൊടുക്കണം. എല്ലാദിവസവും എല്ലാ എഴുത്തുകാർക്കും ആധാരം എഴുതാൻ കിട്ടിക്കൊ ള്ളണമെന്നില്ലല്ലോ. കുഞ്ഞൻപിള്ളയെ സംബന്ധിച്ചിടത്തോളം അതു് ഇങ്ങ നെ ഒരു തലവേദന അല്ലാതായി. പക്ഷേ അദ്ദേഹത്തിലെ വളർന്നുകഴിഞ്ഞി രുന്ന മനുഷ്യത്വം അവിടെയും പ്രകടമായി. കുഞ്ഞൻപിള്ളയ്ക്കു് എട്ടുചക്രം കിട്ടിയാൽ അന്നു് ഒരു ആധാരവും എഴുതാൻ കിട്ടാത്ത എഴുത്തുകാർക്കു് ഒന്നും രണ്ടും ചക്രം വീതിച്ചുകൊടുക്കുവാൻ അദ്ദേഹം തയ്യാറായി. ചില പ്പോഴെങ്കിലും ജ്യേഷ്ഠൻ കൃഷ്ണപിള്ള ഇക്കാര്യത്തെച്ചൊല്ലി അനുജനോടു ദേഷ്യപ്പെട്ടിട്ടുണ്ടു്. പക്ഷേ അനുജന്റെ മറുപടി ശ്രദ്ധേയമായിരുന്നു. 'അവ രുടെ പട്ടിണി നമ്മുടെ പട്ടിണിപോലെതന്നെയല്ലേ?' ആ ചോദ്യം കൃഷ്ണ പിള്ളയെയും സാന്ത്വനപ്പെടുത്തിക്കളഞ്ഞിരുന്നു.

ഭൂതപ്പാണ്ടിയിൽ കുഞ്ഞൻപിള്ള അധികനാൾ ജോലി ചെയ്തില്ല. അവിടുത്തെക്കാലാവസ്ഥ അദ്ദേഹത്തിന്റെ ആരോഗ്യത്തിനു് അത്ര അനുകൂലമായിരുന്നില്ല. എന്നാൽ ഭൂതപ്പാണ്ടിയിലായിരുന്ന കാലത്തു തമിഴിലെ തന്റെ അറിവു വർദ്ധിപ്പിക്കുവാനും അപൂർവങ്ങളായ ചില കൃതികളുടെ കൈയെഴുത്തുപ്രതികൾ തേടിപ്പിടിക്കാനും കുഞ്ഞൻപിള്ളയ്ക്കു് അവസരം ലഭിച്ചു.

ഭൂതപ്പാണ്ടിയിൽനിന്നു് കുഞ്ഞൻപിള്ള നെയ്യാറ്റിൻകരയ്ക്കു തിരിച്ചുപോന്നു. ആധാരം എഴുത്തു ജോലിയും തന്റെ ജീവിതലക്ഷ്യവുമായി പൊരുത്തപ്പെടുന്ന ഒന്നായി കുഞ്ഞൻപിള്ളയ്ക്കു തോന്നിയില്ല. അദ്ദേഹം അതുപേക്ഷിച്ചു തിരുവനന്തപുരത്തേയ്ക്കു തിരിച്ചുപോന്നു. എന്നാൽ വീട്ടിൽ എത്തിയപ്പോൾ പട്ടിണി എന്ന യാഥാർത്ഥ്യം അദ്ദേഹത്തെ വീണ്ടും തുറിച്ചുനോക്കാൻ തുടങ്ങി. അതിനാൽ എന്തെങ്കിലും ജോലിചെയ്യാതെ ജീവിതം മുന്നോട്ടുകൊണ്ടുപോവാനാവില്ലെന്നു് അദ്ദേഹത്തിനു ബോധ്യമായി.

അങ്ങനെയിരിക്കെ ഒരു മാസക്കാലം കണക്കപ്പിള്ളയായി സർക്കാർ ജോലി നോക്കുവാനും കുഞ്ഞൻപിള്ളയ്ക്കു് അവസരമുണ്ടായി. ഹജ്ജൂർക്കച്ചേരിയിൽ കുറെ കണക്കപ്പിള്ളമാരെ നിയമിക്കാൻ ദിവാൻ മാധവറാവു തീരുമാനിച്ചു. അക്കാലത്തെ വിദ്യാഭ്യാസയോഗ്യതവെച്ചു കുഞ്ഞൻപിള്ളയ്ക്കും അപേക്ഷിക്കാമായിരുന്നു. അങ്ങനെ അദ്ദേഹവും കണക്കപ്പിള്ള ജോലിക്കു് അപേക്ഷിച്ചു. ഒരു പരീക്ഷ നിശ്ചയിക്കപ്പെട്ടു. ദിവാൻ തന്നെ കുറെ ചോദ്യങ്ങൾ തയ്യാറാക്കി. പരീക്ഷയ്ക്കു ധാരാളം ചെറുപ്പക്കാർ എത്തിയിരുന്നു. എല്ലാവരും ശരിയായ ഉത്തരങ്ങളുമായി പരീക്ഷ കഴിഞ്ഞിറങ്ങി. തെരഞ്ഞെടുപ്പു് അസാധ്യമായി. അതിനാൽ അടുത്ത ദിവസം വീണ്ടും കുറച്ചുകൂടി കഠിനമായ ചോദ്യങ്ങളുമായി പരീക്ഷനടത്തി.

അന്നും ഉത്തരങ്ങൾ എല്ലാവരുടെയും സമാനവും ശരിയും ആയിരുന്നു. ഇതിന്റെ പിന്നിൽ ആരുടെയോ കൗശലമുണ്ടെന്നു ദിവാൻ ഊഹിച്ചു. അതിനാൽ അപേക്ഷകരെ ഓരോരുത്തരായി വിളിച്ചു ചോദ്യം ചെയ്തു. സംഗതി പിടികിട്ടി. കുഞ്ഞൻപിള്ള ചട്ടമ്പി എന്നൊരു യുവാവിന്റെ പണിയാണിതെന്നു ദിവാൻ മനസ്സിലാക്കി. ചട്ടമ്പിയെ ദിവാൻ നേരിട്ടു

വിളിച്ചു പരിശോധന നടത്തി. ഇട്ടകണക്കുകൾക്കെല്ലാം വെറും കൈവിരൽമടക്കി കുഞ്ഞൻപിള്ള ഉത്തരം പറഞ്ഞു. കുഞ്ഞൻപിള്ളയ്ക്കു് എന്തായാലും സർക്കാർ ഉദ്യോഗം തരപ്പെട്ടു. നാലു സർക്കാർ രൂപാ ശമ്പളത്തിൽ കണക്കപ്പിള്ളയായി കുഞ്ഞൻപിള്ള നിയമിക്കപ്പെട്ടു.

ഹജ്ജൂർക്കച്ചേരിയിലെ കോവണിപ്പടികൾക്കു് എന്തെല്ലാം രഹസ്യങ്ങൾ പറയാനുണ്ടാവും. കുഞ്ഞൻപിള്ളച്ചട്ടമ്പിക്കു കണക്കപ്പിള്ളയായി തുടരാൻ തീരെ ആഗ്രഹം തോന്നിയില്ല. അങ്ങനെയിരിക്കെ ഒരു സംഭവമുണ്ടായി. ത്രിവിക്രമൻതമ്പി എന്ന ഒരു വീരശൂരപരാക്രമിയായിരുന്നു കുഞ്ഞൻപിള്ള ചട്ടമ്പി എന്ന കണക്കപ്പിള്ളയുടെ മേലധികാരി. അവധി എന്നതു ഓരോതുറയിലും ജോലിചെയ്യുന്നവരുടെ അനുപേക്ഷണീയമായ ഒരാവശ്യമാണെന്നു് അംഗീകരിക്കാത്ത ശുംഭന്മാർ അക്കാലത്തും ഉണ്ടായിരുന്നു. കുഞ്ഞൻപിള്ളയ്ക്കു് കുറച്ചുദിവസത്തെ അവധിവേണം. അദ്ദേഹം മേലധികാരിയായ ത്രിവിക്രമൻതമ്പിയോടു ആവശ്യം അറിയിച്ചു. അവധി അനുവദിക്കാനാവില്ലെന്നു തമ്പി ശഠിച്ചു. തനിക്കു് അവധി കൂടിയേ തീരൂ എന്നു കുഞ്ഞൻപിള്ളയും ശഠിച്ചു. 'ശഠേ ശാഠ്യമാചരേൽ' എന്ന ശീലക്കാരനായിരുന്നുവല്ലോ കുഞ്ഞൻപിള്ള. രണ്ടുപേർക്കും അവധിയുടെ പേരിൽ വാശി മുഴുത്തു. 'ഞാൻ നാളെ ഇവിടെ വന്നുനോക്കുമ്പോൾ തന്നെ തന്റെ സ്ഥാനത്തു കാണണം' എന്നു മേലധികാരി ത്രിവിക്രമൻതമ്പി മുഖദാവിൽ കർക്കശമായ താക്കീതുമാതിരി ഉത്തരവിട്ടു. കുഞ്ഞൻപിള്ളയെയുണ്ടോ ഇതൊക്കെ കുലുക്കുന്നു. 'ഇനി ഞാൻ എപ്പോൾ അവിടെ വന്നിരിക്കുമോ അപ്പോൾ നോക്കിക്കൊണ്ടാൽമതി' ഇതായിരുന്നു കുഞ്ഞൻപിള്ളയുടെ മറുപടി. അങ്ങനെ അദ്ദേഹം ഹജ്ജൂർക്കച്ചേരി വിട്ടു.

തന്റെ ജീവിതദൗത്യത്തെക്കുറിച്ചു് എന്തെങ്കിലും സംശയം ഉണ്ടായിരുന്നതു കൊണ്ടല്ല മറിച്ചു് ജീവിതവൈഷമ്യം കൊണ്ടാണു് കുഞ്ഞൻപിള്ള ജോലിക്കുപോയതു്. പാണ്ഡിത്യം ആർജ്ജിക്കുന്നതിനുവേണ്ടി എത്രവേണമെങ്കിലും പണിപ്പെടുന്നതിനു യാതൊരു വൈമനസ്യവും അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. കേവലം മാനത്തു കണ്ണും നട്ടുള്ള ഒരു ഗവേഷണ ചിന്തയായിരുന്നില്ല അദ്ദേഹത്തിന്റേതു്. താൻ ജനിച്ചു വളർന്നതും അനുഭവിക്കുന്നതുമായ ജീവിതസാഹചര്യങ്ങളിൽ ഊന്നിനിന്നു എല്ലായ്പോഴും അദ്ദേഹത്തിന്റെ ചിന്ത.

# സത്സംഗം

ചട്ടമ്പിസ്വാമികളുടെ ജീവചരിത്രകാരന്മാരിൽ അധികംപേരും ഊന്നൽ നൽകിയിട്ടുള്ളതു് അദ്ദേഹത്തിന്റെ വ്യക്തിത്വത്തിനു് ദിവ്യമായ ആവരണം ചാർത്തി കൊടുക്കുന്നതിനാണു്. എന്നാൽ ചട്ടമ്പിസ്വാമികൾ സാധാരണക്കാരിലും സധാരണക്കാരനായി ജനിച്ചു് അസാധാരണമായ ബുദ്ധിവൈഭവംകൊണ്ടും അടങ്ങാത്ത ഉത്പതിഷ്ണുത്വംകൊണ്ടും പ്രതികൂല സാഹചര്യങ്ങളെപോലും അനുകൂലമാക്കിമാറ്റി, വളർന്നുയർന്ന ഒരു മഹാ പ്രതിഭ ആയിരുന്നു. സംഘടന എന്നാൽ ഇന്നും പലർക്കും എന്തോ അനാവശ്യമായ ഏർപ്പാടാണു്. മനുഷ്യൻ പ്രാഥമികമായിതന്നെ ഒരു സാമൂഹിക ജീവിയാണു് എന്ന യാഥാർത്ഥ്യം പലരും മറക്കുകയും മറയ്ക്കുകയും ചെയ്യുന്നു. ചട്ടമ്പിസ്വാമികളുടെ വ്യക്തിത്വം വികസിപ്പിക്കുന്നതിൽ സമാജം വഹിച്ച പങ്കു് അതുകൊണ്ടുതന്നെ ഇവിടെ എടുത്തുപറയേണ്ടിയിരിക്കുന്നു.

നമ്മുടെ പൈതൃകത്തിൽ സമാജത്തിന്റെ പ്രാധാന്യം ഒരിക്കലും വിസ്മരിക്കപ്പെട്ടിരുന്നില്ല എന്നതാണു് സത്യം. സത്സംഗം എന്ന ഏർപ്പാടു് അതിന്റെ ഉത്തമമായ നിദർശനമാണു്. നല്ല മനുഷ്യരുടെ അതായതു് സത്തുക്കളുടെ സംഗം അഥവാ സംബന്ധമാണല്ലോ സത്സംഗം. നല്ല സമാജങ്ങൾ തീർച്ചയായും സത്സംഗവേദികളായിരിക്കണം. 1876-ാം ആണ്ടിടയ്ക്കു് തിരുവനന്തപുരത്തു് പേട്ടയിൽ രാമൻപിള്ള ആശാൻ മുൻകൈയെടുത്തു് 'ജ്ഞാനപ്രജാഗരം എന്നൊരു സമാജം ആരംഭിച്ചു. അക്കാലത്തെ ഒരു മഹാസംഭവമായിരുന്നു അതു് എന്നു പറയാം. രാജഭരണകാലമായിരുന്നുവല്ലോ അതു്. ആയില്യം തിരുനാൾ മഹാരാജാവു് നാടുവാണീടുന്ന കാലം. തിരുവനന്തപുരത്തു് ഇംഗ്ലീഷു് വിദ്യാഭ്യാസം പ്രചാരത്തിൽ ആവാൻ തുടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളൂ. യൂണിവേഴ്സിറ്റി കേളേജു് ആരംഭിച്ചിട്ടു് മൂന്നുവർഷം തികഞ്ഞിരുന്നില്ല. ജ്ഞാനപ്രജാഗരം അനൗപചാരികമായ വിദ്യാഭ്യാസത്തിന്റെ ഒരു വലിയ വേദിയായി മാറി. സംസ്കൃതം, മലയാളം, തമിഴു്, ഇംഗ്ലീഷു് എന്നീ ഭാഷകളിലും വിവിധ വിജ്ഞാനശാഖകളിലും പ്രവീ

ണന്മാരായ പലരും ജ്ഞാനപ്രജ്ഞാഗരത്തിൽ സജീവമായി പങ്കുകൊണ്ടിരുന്നു.

പില്ക്കാലത്തു് പ്രസിദ്ധനായിത്തീർന്ന പ്രൊഫസർ സുന്ദരൻപിള്ള ജ്ഞാനപ്രജ്ഞാഗരത്തിലെ ഒരു പ്രധാനിയായിരുന്നു. അന്നു് അദ്ദേഹം എഫ്.എ ക്ലാസ്സിൽ പഠിക്കുകയായിരുന്നു. തത്ത്വശാസ്ത്രത്തിൽ അന്നു തന്നെ അഗാധപണ്ഡിതനായിരുന്ന സുന്ദരൻപിള്ളയുമായി കുഞ്ഞൻ പിള്ള പരിചയപ്പെടുന്നതിനു് ഇടയാക്കിയതു് ജ്ഞാനപ്രജ്ഞാഗരം എന്ന ആ അമൂല്യ സംഘം ആയിരുന്നു. കുഞ്ഞൻപിള്ളയും സുന്ദരൻ പിള്ളയുമായുള്ള ബന്ധം സുദൃഢവും ജ്ഞാനസമ്പന്നവുമായിരുന്നു. കുഞ്ഞൻ പിള്ളയ്ക്കു് ആധുനികവിദ്യാകവാടം തുറന്നുകൊടുത്തതു് ആംഗലഭാഷാപണ്ഡിതൻകൂടിയായിരുന്ന സുന്ദരൻപിള്ളയായിരുന്നു. ചർച്ചകൾ, വേദാന്ത പ്രവചനങ്ങൾ, സംഗീതപാഠങ്ങൾ തുടങ്ങി ജ്ഞാനപ്രജ്ഞാഗരം ഒരുക്കിയ എല്ലാ പരിപാടികളിലും കുഞ്ഞൻപിള്ള പങ്കുകൊണ്ടു. അദ്ദേഹത്തിന്റെ വിജ്ഞാനചക്രവാളം സത്സംഗത്തിലൂടെ അങ്ങനെ അടിക്കടി വികസിച്ചു.

ജടാധാരിയായ ഒരു സന്യാസിയുമായി കുഞ്ഞൻപിള്ള അക്കാലത്തു ബന്ധപ്പെട്ടതായും അദ്ദേഹം കുഞ്ഞൻപിള്ളയ്ക്ക് ഏതോ മന്ത്രം ഉപദേശിച്ചുകൊടുത്തതായും ഒരു കഥ ജീവചരിത്രങ്ങളിൽ രേഖപ്പെടുത്തിക്കാണുന്നുണ്ട്. അതിന്റെ നിജസ്ഥിതി എന്തായാലും ആധ്യാത്മികകാര്യങ്ങളിൽ കുഞ്ഞൻപിള്ള അതീവതത്പരനായിരുന്നു എന്നതു സത്യമാണ്. അക്കാലത്തു തിരുവനന്തപുരത്തു തൈക്കാട്ടു റസിഡൻസിയിലെ മാനേജരായിരുന്ന അയ്യാവ് എന്നൊരു പണ്ഡിതനുണ്ടായിരുന്നു. അദ്ദേഹം ജ്ഞാനപ്രജ്ഞാഗരസമാജത്തിലെ മുഖ്യവേദാന്തപ്രഭാഷകനായിരുന്നു. വേദാന്തത്തിൽ മാത്രമല്ല യോഗത്തിലും അവഗാഹമുണ്ടായിരുന്നു അദ്ദേഹത്തിന്. നല്ല ഒരു ശിഷ്യസമ്പത്തും അദ്ദേഹത്തിന്നുണ്ടായിരുന്നു. കുഞ്ഞൻപിള്ള തൈക്കാട്ടയ്യാവിനു ശിഷ്യപ്പെട്ടു യോഗവിഷയത്തിൽ അഗാധപാണ്ഡിത്യം നേടി. ഹഠയോഗത്തിലായിരുന്നു അദ്ദേഹത്തിനു വിശേഷിച്ചു താത്പര്യം. കുറച്ചുനാൾകൊണ്ടുതന്നെ അദ്ദേഹം യോഗാസനങ്ങൾ നല്ലതുപോലെ വശമാക്കി. കുട്ടിക്കാലം മുതൽ കായികാഭ്യാസങ്ങൾ പരിശീലിച്ചുപോന്ന കുഞ്ഞൻപിള്ളയ്ക്ക് യോഗാസനങ്ങൾ കൂടി ആയപ്പോൾ നല്ല മെയ്യഴകും വഴക്കവും കൈവന്നു. ദ്രാവിഡപൈതൃകത്തോടു

പൊതുവിലും തമിഴ്ഭാഷയോടു വിശേഷിച്ചും കുഞ്ഞൻപിള്ളയ്ക്കു വലിയ പ്രതിപത്തിയാണുണ്ടായിരുന്നത്. തമിഴ് കുറച്ചൊക്കെ അദ്ദേഹം മനസ്സിലാക്കിയിരുന്നെങ്കിലും പ്രാചീനതമിഴ്കൃതികൾ വായിച്ചു മനസ്സിലാക്കുന്നതിന് അദ്ദേഹത്തിന്റെ തമിഴ്പരിജ്ഞാനം മതിയാകുമായിരുന്നില്ല. തമിഴിലെ പ്രാചീനകൃതികൾ കൊടുന്തമിഴിലാണല്ലോ. അതിനാൽ അവയൊക്കെ പഠിക്കാനുതകുന്നവിധത്തിൽ തമിഴ്ഭാഷ വശമാക്കുന്നതിന് അദ്ദേഹം ആഗ്രഹിച്ചു. അതിന്നാവട്ടെ ഒരു തമിഴുപണ്ഡിതന്റെ സാഹായ്യം ആവശ്യമായിരുന്നു. അക്കാര്യത്തിലും ജ്ഞാനപ്രജ്ഞാഗരസമാജത്തിന്റെ പ്രയോജനം കുഞ്ഞൻപിള്ളയ്ക്കു ലഭിച്ചു. അക്കാലത്തു തിരുവനന്തപുരം കോളേജിലെ തമിഴ് അധ്യാപകനായിരുന്ന സ്വാമിനാഥദേശികർ ജ്ഞാനപ്രജ്ഞാഗരത്തിന്റെ യോഗങ്ങളിൽ പലപ്പോഴും പങ്കെടുത്തിരുന്നു. ഒരിക്കൽ കുഞ്ഞൻപിള്ള തന്റെ ആഗ്രഹം അദ്ദേഹത്തെ അറിയിച്ചു. ജിജ്ഞാസുവായ ആ യുവാവിന്റെ അഭിലാഷം നിറവേറ്റാൻ ദേശികർ തയ്യാറായി. കുഞ്ഞൻപിള്ള ദേശികരുടെ വീട്ടിലെത്തി തമിഴ് പഠനം ആരംഭിക്കുകയും ചെയ്തു. കുറച്ചുകാലംകൊണ്ടുതന്നെ അദ്ദേഹം തമിഴിൽ നല്ല പാണ്ഡിത്യം നേടി. ഭാരതീയസംസ്കാരത്തിന്റെ കലവറയാകെ സംസ്കൃതമാണെന്ന ഒരു മിഥ്യാധാരണയാണല്ലോ മിക്ക പണ്ഡിതന്മാർക്കും ഉള്ളത്. ചട്ടമ്പിസ്വാമികളുടെ ധാരണ വ്യത്യസ്തമായിരുന്നു. സംസ്കൃതത്തോടൊപ്പം തമിഴും പഠിച്ചതുകൊണ്ടാണു അദ്ദേഹത്തിന്റെ ധാരണ വ്യത്യസ്തമായത്. ദ്രാവിഡസംസ്കാരത്തിന്റെ ഉള്ളറകളിലേയ്ക്കു കടന്നുചെല്ലാൻ കുഞ്ഞൻപിള്ളയ്ക്കു വളരെ കൗതുകമായി. തിരുക്കുറൾ, കമ്പരാമായണം തുടങ്ങിയ കൃതികൾ കൊണ്ടുമാത്രം അദ്ദേഹം തൃപ്തിപ്പെട്ടില്ല. തമിഴ്നാട്ടിൽ പോയി തമിഴിൽ കൂടുതൽ ഉപരിവിദ്യാഭ്യാസം നേടണമെന്ന് അദ്ദേഹം ഉള്ളിൽ ഉറച്ചു. സ്വാമിനാഥദേശികരും കുഞ്ഞൻപിള്ളയുടെ ഇംഗിതത്തെ പ്രോത്സാഹിപ്പിക്കുകയാണു ചെയ്തത്. തിരുവനന്തപുരത്തെ നവരാത്രവിദ്വത്സദസ്സു വളരെ പ്രസിദ്ധമായിരുന്നു. അന്യനാടുകളിൽനിന്നു പണ്ഡിതന്മാർ നവരാത്രവിദ്വത്സദസ്സിൽ പങ്കെടുക്കാൻ എത്തിച്ചേരുന്ന പതിവുണ്ടായിരുന്നു. സുബ്ബാജടാപാഠികൾ എന്നൊരു മഹാപണ്ഡിതൻ നവരാത്രവിദ്വത്സദസ്സിൽ പങ്കെടുക്കുന്നതിനു തമിഴ്നാട്ടിൽനിന്നു തിരുവനന്തപുരത്തെത്തിച്ചേർന്നു. വിദ്വത്സദസ്സിൽ പങ്കെടുത്തു പണ്ഡിതന്മാർ നട

ത്തുന്ന വാക്യാർഥവർണ്ണനം കേൾക്കാൻ ധാരാളം ആളുകൾ കൂടുമായിരുന്നു. സുബ്ബാജടാപാഠികളുടെ വാക്യാർഥവർണ്ണനം കേൾക്കുന്നതിനു സ്വാമിനാഥദേശികരുമൊത്തു കുഞ്ഞൻപിള്ളയും എത്തിച്ചേർന്നു. ജടാപാഠികളുടെ വാഗ്വിലാസവും മനോധർമ്മവും അസാമാന്യവും ആരെയും ആകർഷിക്കുന്നതുമായിരുന്നു. കുഞ്ഞൻപിള്ള ജടാപാഠികളുടെ വ്യക്തിപ്രഭാവത്താൽ ആകൃഷ്ടനായി. ദേശികർ കുഞ്ഞൻപിള്ളയെ ജടാപാഠികൾക്കു പരിചയപ്പെടുത്തിക്കൊടുത്തു. ജടാപാഠികളും കുഞ്ഞൻപിള്ളയും തമ്മിൽ സംസാരിച്ചു. അല്പനേരത്തെ സംഭാഷണം കൊണ്ടുതന്നെ ജടാപാഠികൾക്കു കുഞ്ഞൻപിള്ളയെക്കുറിച്ചു നല്ല മതിപ്പുണ്ടായി. തമിഴ്നാട്ടിലെ കല്ലടക്കുറിച്ചിയായിരുന്നു ജടാപാഠികളുടെ സ്വദേശം. ജടാപാഠികളുമായി ഉണ്ടായ കൂടിക്കാഴ്ച്ച കുഞ്ഞൻപിള്ളയുടെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു. ജടാപാഠികൾ കുഞ്ഞൻപിള്ളയെ കല്ലടക്കുറിച്ചിയിലേയ്ക്കു ക്ഷണിച്ചു. താൻ ഏറെനാളായി കാത്തിരുന്ന സന്ദർഭം കൈവന്നതിൽ കുഞ്ഞൻപിള്ള അങ്ങേയറ്റം സന്തോഷിച്ചു. ജടാപാഠികളുടെ ക്ഷണം കുഞ്ഞൻപിള്ള സർവാത്മനാ സ്വീകരിച്ചു. അങ്ങനെ കുഞ്ഞൻപിള്ള സുബ്ബാജടാപാഠികളോടൊപ്പം തമിഴ്നാട്ടിലേയ്ക്കു പോയി.

## ജ്ഞാനാഭിവൃദ്ധി

കല്ലടക്കുറിച്ചി അക്കാലത്തു പ്രസിദ്ധികേട്ട ഒരു വിദ്യാസങ്കേതമായിരുന്നു. പരദേശിബ്രാഹ്മണർ കുടിയേറിപ്പാർത്തിരുന്ന ഒരു സ്ഥലമായിരുന്നു അത്. സുബ്ബാജടാപാഠികളുടെ കുടുംബക്കാർ ആന്ധ്രദേശത്തുനിന്നു കല്ലടക്കുറിച്ചിയിൽ എത്തിച്ചേർന്നവരായിരുന്നു. പൗരോഹിത്യമായിരുന്നു അവരുടെ മുഖ്യജോലി. കല്ലടക്കുറിച്ചിയിൽ കൂട്ടിക്കൽ തെരുവിലായിരുന്നു ആ കുടുംബത്തിന്റെ ആവാസം. സുബ്ബാജടാപാഠികൾ കല്ലടക്കുറിച്ചിയിൽ മാത്രമല്ല തെന്നിന്ത്യയിലാകെ അറിയപ്പെടുന്ന പണ്ഡിതനായിരുന്നു. ജടാവല്ലഭൻ എന്നായിരുന്നു അദ്ദേഹം അറിയപ്പെട്ടിരുന്നത്. വേദം, വേദാന്തം, തർക്കശാസ്ത്രം, വ്യാകരണം എന്നിവയിൽ ജടാവല്ലഭനോടു കിടപിടിക്കുവാൻ പറ്റിയ പണ്ഡിതന്മാർ തെക്കേ ഇന്ത്യയിൽ വളരെ വിരളമായിരുന്നു. ജടാപാഠികൾക്കു ശിഷ്യപ്പെടാനും വാദപ്രതിവാദങ്ങളിൽ പങ്കെടുക്കുന്നതിനുമായി നാനാദേശങ്ങളിൽനിന്നു പണ്ഡിതന്മാർ കല്ലടക്കുറിച്ചിയിൽ

എത്തിക്കൊണ്ടിരുന്നു. കല്ലടക്കുറിച്ചിയിലെ താമസം കുഞ്ഞൻപിള്ളയുടെ ജ്ഞാനാഭിവൃദ്ധിക്ക് ഏറ്റവുമധികം ഉതകിയ ഒന്നായിരുന്നു. സുബ്ബാജടാപാഠികളുടെ പ്രിയപ്പെട്ട ശിഷ്യൻ എന്ന നിലയിൽ കുഞ്ഞൻപിള്ളയ്ക്കു ഗുരുവിൽനിന്നു അദ്ദേഹത്തിന്നറിയാമായിരുന്ന എല്ലാ വിദ്യകളും പകർന്നുകിട്ടി അവിടുത്തെ താമസത്തിനിടയിൽ ഏതെല്ലാം വിദ്വാന്മാരിൽ നിന്ന് എന്തെല്ലാം വിജ്ഞാനം പകർന്നുകിട്ടി എന്നു തിട്ടപ്പെടുത്തി പറയുവാൻ ആർക്കു കഴിയും? ജടാപാഠികളുടെ മഠത്തിന്നടുത്തായി അജ്ഞാതനാമാവായ ഒരു യോഗീശ്വരൻ താമസിച്ചിരുന്നു. കുഞ്ഞൻപിള്ള അദ്ദേഹത്തെ ചെന്നുകണ്ട് ആശീർവാദം വാങ്ങുകയും അദ്ദേഹത്തിനു ശിഷ്യപ്പെട്ട് തമിഴ് മുറയിലുള്ള യോഗാഭ്യാസം പരിശീലിക്കുകയും ചെയ്തു. കുഞ്ഞൻപിള്ളയുടെ സംഗീതാഭിമുഖ്യം കുട്ടിക്കാലം മുതൽ തന്നെ തുടങ്ങിയതാണ്. കല്ലടക്കുറിച്ചിയിലെ താമസത്തിനിടയ്ക്ക് സംഗീതത്തിന്റെ വിവിധശാഖകളിൽ മാത്രമല്ല വിവിധസംഗീതോപകരണങ്ങളിലും വൈദഗ്ധ്യം നേടാൻ അദ്ദേഹത്തിന്നു കഴിഞ്ഞു. തമിഴിലെ സിദ്ധന്മാർ പ്രസിദ്ധന്മാരാണ്. സിദ്ധവൈദ്യം മാത്രമല്ല സിദ്ധന്മാരുടെ സിദ്ധി. ദീർഘകാലത്തെ ജീവിതാനുഭവങ്ങളിൽ നിന്നു നേടിയ അവരുടെ സിദ്ധികൾ വിവിധവിജ്ഞാനശാഖകളുടെ പ്രായോഗികബീജങ്ങളായിരുന്നു. കുഞ്ഞൻപിള്ള അത്തരം ധാരാളം വദ്യാബീജങ്ങൾ വിവിധസിദ്ധന്മാരിൽനിന്നു സമ്പാദിക്കുകയും സ്വന്തം മാനസകേദാരത്തിൽ നട്ടുവളർത്തി ഫലം കൊയ്യുകയും ചെയ്തു. കുമാരവേലു എന്നൊരു സിദ്ധനിൽനിന്നു മർമ്മവിദ്യയും തായി അമ്മാൾ, ആമാംസ്വാമികൾ എന്നിവരിൽനിന്നു ചില യോഗരഹസ്യങ്ങളും ഏതോ ഒരു തങ്ങളിൽനിന്നു ഇസ്ളാംമതതത്ത്വങ്ങളും കുഞ്ഞൻപിള്ള ഗ്രഹിച്ചതായി ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ചുരുക്കിപ്പറഞ്ഞാൽ വയസ്സുകൊണ്ടു ചെറുപ്പമെങ്കിലും വിജ്ഞാനത്തിന്റെ ആഴം കൊണ്ടും പരപ്പുകൊണ്ടും പടുവൃദ്ധനായിട്ടാണു കുഞ്ഞൻപിള്ള കല്ലടക്കുറിച്ചി വിട്ടത്.

## അജ്ഞാതവാസം

ഈ പ്രപഞ്ചവും അതിലെ ജീവിതവും സർവകലാശാലകളാക്കിയ മഹാന്മാരുടെ ജീവചരിത്രങ്ങളിലൊക്കെത്തന്നെ അജ്ഞാതങ്ങളായ ചില

ഏടുകൾ കാണാൻ കഴിയും ചട്ടമ്പിസ്വാമികളുടെ ജീവചരിത്രത്തിലും അതു കാണാൻ കഴിയും. കല്ലടക്കുറിച്ചിയിൽനിന്നു തിരിച്ചുവരും വഴി കുഞ്ഞൻപിള്ള എവിടെയെല്ലാം പോയി , ആരെയെല്ലാം കണ്ടു , എന്തെല്ലാം ചെയ്തു എന്നൊന്നും കൃത്യമായി ആർക്കും അറിഞ്ഞുകൂടാ. ഋഷിവര്യന്മാരുടെ ജീവിതത്തിലെ അജ്ഞാതവാസം കേവലം യാദൃച്ഛികമോ അനാവശ്യമോ ആണെന്നുപറഞ്ഞുകൂടാ വേദാന്തദർശനത്തിൽ അടിയുറച്ചുവിശ്വസിക്കുന്നവരെ സംബന്ധിച്ചിടത്തോളം അത് അവരുടെ വിശ്വാസപ്രമാണത്തിന് അനുരോധമായ ഒരു പ്രക്രിയയുമാകുന്നു. തത്ത്വജ്ഞാനം ഉണ്ടാകുന്നതിന് ശ്രവണം, മനനം, നിദിധ്യാസനം എന്നിവ അനുപേക്ഷണീയങ്ങളായ പടവുകളാണെന്നാണ് അദ്വൈതവേദാന്തം ഉദ്ഘോഷിക്കുന്നത്. ശ്രവണം പ്രധാനമായി ഗ്രന്ഥങ്ങളിൽനിന്നും ഗുരുമുഖത്തുനിന്നും യുക്തിയുക്തമായി കാര്യങ്ങൾ ഗ്രഹിക്കലാകുന്നു. ഗ്രഹിച്ചവയെ മനസ്സിൽ ഉറപ്പിക്കുന്നതും അവയെക്കുറിച്ച് അടിയ്ക്കടി വിചിന്തനം ചെയ്യുന്നതും ശിഷ്യൻ സ്വമേധയാ ചെയ്യേണ്ട പ്രവൃത്തികളാകുന്നു. അവയത്രേ യഥാക്രമം മനനവും നിദിധ്യാസനവും. അതിന്നാവട്ടെ ഏകാന്തവാസം ഏറ്റവും പ്രയോജനപ്രദവുമാകുന്നു. മഹാന്മാരുടെ ജീവിതത്തിലെ അജ്ഞാതങ്ങളായ ഏടുകളെ ആശ്രയിച്ചാണു പലപ്പോഴും ജീവചരിത്രകാരന്മാർ പൊടിപ്പും തൊങ്ങലും വെച്ച് അദ്ഭുതകഥകൾ മെനയുന്നത്. കുഞ്ഞൻപിള്ള കല്ലടക്കുറിച്ചിയിൽനിന്നു വരുന്ന വഴി മരുത്വാമലയിൽ ഏകാന്തവാസം അനുഷ്ഠിച്ചതായി പറയപ്പെടുന്നു. അജ്ഞാതവാസമായതുകൊണ്ടുതന്നെ അതിന്റെ വിശദാംശങ്ങളെക്കുറിച്ചു നമുക്കറിഞ്ഞുകൂടാ വടിവീശ്വരത്തുവെച്ച് ഉണ്ടായ ഒരു സംഭവത്തെക്കുറിച്ച് ജീവചരിത്രകാരന്മാർ പ്രതിപാദിച്ചിട്ടുണ്ട്. ഒരു വീട്ടിൽ എന്തോ വശേഷം പ്രമാണിച്ചു സദ്യ നടക്കുകയായിരുന്നു. ഊണുകഴിഞ്ഞവർ ഊണുകഴിഞ്ഞവർ പുറത്തുപൊയ്ക്കൊണ്ടിരുന്നു. എച്ചിലിലകൾ കിടന്നിടത്തു മറ്റൊരു സദ്യ നടക്കുകയായിരുന്നു. അതാ ഒരു വൃദ്ധൻ. ഒപ്പം കുറെ പട്ടികളും. വൃദ്ധൻ എച്ചിലിലകളിൽനിന്നു ഉച്ഛിഷ്ടങ്ങൾ വടിച്ചെടുത്ത് പട്ടികൾക്കും കൊടുക്കും താനും തിന്നും. അവർ തമ്മിൽ യാതൊരു പിണക്കവും ഉണ്ടായിരുന്നില്ല. എന്നാൽ ചില കുസൃതിപ്പയ്യന്മാർ അതു കണ്ടിട്ട് കല്ലുകൾ വലിച്ച് എറിയാൻ തുടങ്ങി. എന്നിട്ടും ആ വൃദ്ധനു യാതൊരു ഭാവഭേദവുമില്ല. അതു കണ്ടുനിന്ന കുഞ്ഞൻപിള്ളയ്ക്ക് ആ

വൃദ്ധനോട് വല്ലാത്ത ഒരു അടുപ്പം തോന്നി. അയാൾ വൃദ്ധനെ സൂക്ഷിച്ചു നോക്കി ഏറെ നേരം നിന്നു. ഒടുവിൽ ആ വൃദ്ധനു മനസ്സിലായി അങ്ങനെ യൊരാൾ തന്നെ സൂക്ഷിച്ചുനോക്കുന്ന വിവരം. ഉടനെ തന്നെ വൃദ്ധൻ എഴു ന്നേറ്റു നടകൊണ്ടു. കുഞ്ഞൻപിള്ളയും പുറകേ നടന്നു. തന്നെ ഒരാൾ അനുഗമിക്കുന്നു എന്നു മനസ്സിലാക്കിയപ്പോൾ വൃദ്ധൻ തന്റെ ഗതി വളരെ വേഗത്തിലാക്കി കുഞ്ഞൻപിള്ളയും വിട്ടില്ല. അദ്ദേഹവും ഗതിവേഗം കൂട്ടി. ഒടുവിൽ പൊടുന്നനെ വൃദ്ധൻ അപ്രത്യക്ഷനായി. കുഞ്ഞൻപിള്ള ബോധ മറ്റു വീഴുകയും ചെയ്തു. ഒടുവിൽ ബോധം വീണപ്പോൾ താൻ ആ വൃദ്ധന്റെ മടിയിൽ തലയും ചായ്ച്ചുകിടക്കുന്നതായിട്ടാണ് കുഞ്ഞൻപിള്ള കണ്ടത്. ആ വൃദ്ധൻ കുഞ്ഞൻപിള്ളയെ അനുഗ്രഹിച്ചുവത്രേ.

## സാക്ഷാൽ ചട്ടമ്പിസ്വാമികൾ

കുഞ്ഞൻപിള്ള തിരുവനന്തപുരത്തു തിരിച്ചെത്തിയതിൽപിന്നെ ഒരു സംന്യാസിയുടെ മട്ടിലായിരുന്നു. ബ്രഹ്മചര്യത്തിൽനിന്നു ഗാർഹസ്ഥ്യ ത്തിൽ പ്രവേശിക്കാതെ വാനപ്രസ്ഥം വഴി സംന്യാസത്തിലേയ്ക്കുള്ള ഒരു പ്രവേശമായിരുന്നു അത്. മരുത്വാമലയിലെയും മറ്റും അജ്ഞാതവാസം വാനപ്രസ്ഥമായി കണക്കാക്കുന്നതിൽ തെറ്റില്ല. ബ്രഹ്മചര്യത്തിൽനിന്നു നേരിട്ടു സംന്യാസത്തിലേയ്ക്കു കടക്കുന്നതിനും വിധിയുണ്ടല്ലോ. ഉലകമേ തറവാട് എന്ന മട്ടിൽ പ്രപഞ്ചത്തിൽ ജീവിച്ചിരിക്കുന്ന ഒരു യതിവര്യനായി അദ്ദേഹം വളരെ വേഗം മാറിപ്പോയി. വ്യാസൻ ഭഗവദ്ഗീതയിലും വിദ്യാര ണ്യസ്വാമികൾ ജീവന്മുക്തിവിവേകത്തിലും വിവരിക്കുന്ന സ്ഥിതപ്രജ്ഞന്റെ അഥവാ ജീവന്മുക്തന്റെ ലക്ഷണങ്ങൾ പ്രകടമാക്കുന്ന ഒരു ജീവിതരീതിയാ യിരുന്നു ചട്ടമ്പിസ്വാമികൾ കൈക്കൊണ്ടത്. തിരുവനന്തപുരത്ത് അന്ന് ചട്ടമ്പിസ്വാമികളുടെ അകന്ന വഴിയിൽ ഒരു ജ്യേഷ്ഠൻ താമസിച്ചിരുന്നു. കേശവപിള്ള എന്നു പേരായ അദ്ദേഹം സർക്കാരിന്റെ മരാമത്തുവകുപ്പിൽ ഓവർസിയർ ഉദ്യോഗം വഹിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ ഉദര രോഗവും അപസ്മാരരോഗവും പിടിപെട്ടു നന്നേ വിഷമിക്കുകയായി രുന്നു. വൈദ്യവിഷയകമായി തമിഴ്നാട്ടിൽ നിന്നു നേടിയ അറിവു പ്രയോ

ഗിക്കുവാൻ ചട്ടമ്പിസ്വാമികൾക്ക് അതൊരവസരമായിരുന്നു. തൊട്ടതിലെല്ലാം വൈദഗ്ധ്യം പുലർത്തിയ അദ്ദേഹം നിഷ്പ്രയാസം ആ സ്ത്രീയുടെ രോഗങ്ങൾ മാറ്റിക്കൊടുത്തു. അപ്രതീക്ഷിതമായി ഉണ്ടായ ആ രോഗവിമുക്തി കാരണമായി കേശവപിള്ളയും ഭാര്യയും ചട്ടമ്പിസ്വാമികളുടെ ഏറ്റവും വലിയ ആരാധകരായി മാറി. തിരുവനന്തപുരത്തു തമ്പാനൂരിലുള്ള കല്ലുവീട്ടിലെ അംഗങ്ങളായിരുന്നു അവർ. അതിനാൽ കല്ലുവീട് ചട്ടമ്പിസ്വാമികൾക്കു സ്വന്തം വീടുപോലെയായി. സ്വാമികൾ തിരുവനന്തപുരത്തുള്ളപ്പോൾ കല്ലുവീട്ടിൽ തന്നെയായി താമസം. രോഗനിവൃത്തിപോലെയുള്ള സംഗതികൾക്ക് ഒരു സവിശേഷതയുണ്ടല്ലോ. അറിഞ്ഞവർ അറിഞ്ഞവർ താന്താങ്ങളുടെ രോഗനിവൃത്തിക്കായി അതു വരുത്തിയ ആളിനെ സമീപിക്കും. എന്തെങ്കിലും രോഗമില്ലാത്തവർ വളരെ ചുരുങ്ങുകയും ചെയ്യും. അങ്ങനെ ചട്ടമ്പിസ്വാമികൾ വളരെ വേഗം ദിവ്യനായി ആളുകളുടെയിടയിൽ അറിയപ്പെടാനും തുടങ്ങി. പക്ഷേ അത്തരം പൊടിക്കൈകൾകൊണ്ട് ക്ഷിപ്രപ്രസിദ്ധി നേടുന്നതിൽ ചട്ടമ്പിസ്വാമികൾക്കു കൗതുകമൊന്നുമുണ്ടായിരുന്നില്ല. സ്വാമികൾ എന്നും വലിയ സഞ്ചാരപ്രിയനായിരുന്നു. തിരുവനന്തപുരത്തു കല്ലുവീട്ടിൽ തങ്ങുമ്പോൾ അദ്ദേഹം പരിസരപ്രദേശങ്ങളിലൊക്കെ ചുറ്റിക്കറങ്ങുക പതിവായിരുന്നു. നേമം, തിരുവല്ലം, ഉള്ളൂർ തുടങ്ങിയ സ്ഥലങ്ങളിൽ അങ്ങനെ കൂടെക്കൂടെ ചുറ്റിക്കറങ്ങുമായിരുന്നു. അതു വെറുതെ സമയം കളയുന്നതിനുവേണ്ടിയുള്ള കറക്കമായിരുന്നില്ല. വിവിധലക്ഷ്യങ്ങൾ അതിന്റെ പിന്നിലുണ്ടായിരുന്നു. പ്രകൃതിഭംഗി ആസ്വദിക്കുന്നതിൽ പണ്ടുമുതൽ സ്വാമികൾ തത്പരനായിരുന്നു. സ്ഥലനാമഗവേഷണം, പ്രാചീനഗ്രന്ഥശേഖരണം തുടങ്ങിയവയായിരുന്നു മറ്റു ലക്ഷ്യങ്ങൾ.

യാ നിശാസർവഭൂതാനാം
തസ്യാം ജാഗർത്തി സംയമീ
യസ്യാം ജാഗ്രതിഭൂതാനി
സാ നിശാ പശ്യതോ മുനേഃ [18]

എന്നു ഭഗവത്ഗീതയിൽ പറയുന്നതു ചട്ടമ്പിസ്വാമികളെ സംബന്ധിച്ചിടത്തോളം ശരിയായിരുന്നു. എല്ലാ ചരാചരങ്ങൾക്കും രാത്രിയായി

ട്ടുള്ള സമയത്തു യതി ഉണർന്നിരിക്കുന്നു. ചരാചരങ്ങളെല്ലാം ഉണർന്നിരിക്കുന്ന അവസ്ഥ യാഥാർഥ്യമറിയുന്ന മുനിയെ സംബന്ധിച്ചിടത്തോളം രാത്രിയാകുന്നു എന്നാണു ഗീതാപദ്യത്തിന്റെ അർഥം. പകൽ പൊതുവേ സ്വാമികൾ വിശ്രമിക്കുകയായിരുന്നു പതിവ്. വൈകിട്ടു സഞ്ചാരം തുടങ്ങും. ആ സഞ്ചാരം വെളുപ്പാൻകാലം വരെ തുടരും. എവിടെയൊക്കെ പോകുമെന്നോ എപ്പോൾ വരുമെന്നോ ആർക്കും ഒരു നിശ്ചയവും ഉണ്ടായിരുന്നില്ല. ഭയം എന്നതു് ഒരിക്കലം ചട്ടമ്പിസ്വാമികളെ തൊട്ടുതീണ്ടിയിരുന്നില്ല.

## സമഭാവന

സമഭാവനയെക്കുറിച്ചുള്ള പൊതുധാരണ മനുഷ്യരോടുള്ള സമഭാവനയിൽ ഒതുങ്ങിനില്ക്കുന്ന ഒന്നാണല്ലോ. എന്നാൽ ചട്ടമ്പിസ്വാമികളുടെ സമഭാവന അങ്ങനെ മനുഷ്യരിൽമാത്രം ഒതുങ്ങുന്ന ഒന്നായിരുന്നില്ല. തികഞ്ഞ ഒരു അദ്വൈതവേദാന്തിയായിരുന്നുവല്ലോ ചട്ടമ്പിസ്വാമികൾ. 'അദ്വൈതചിന്താപദ്ധതി'പോലെയുള്ള അദ്ദേഹത്തിന്റെ കൃതികൾ അക്കാര്യം വ്യക്തമാക്കുന്നു. അദ്വൈതവേദാന്തത്തിന്നു് അനുഗുണമായ സമ്പൂർണമായ ഒരു സമഭാവനയായിരുന്നു അദ്ദേഹത്തിന്നുണ്ടായിരുന്നതു്.

ബ്രഹ്മാണ്ഡത്തെപ്പറ്റി 'വേദാന്തസാര'മെന്ന ഗ്രന്ഥത്തിൽ സദാനന്ദാചാര്യൻ പ്രതിപാദിച്ചിട്ടുണ്ടു്. ബ്രഹ്മാണ്ഡാന്തർഗതങ്ങളായ സകലചരാചരങ്ങളുടെയും ജീവശരീരങ്ങളെ നാലായിട്ടാണു വിഭജിച്ചിരിക്കുന്നതു്. ജരായുജം, അണ്ഡജം, സ്വേദജം, ഉദ്ഭിജ്ജം എന്നിങ്ങനെ നാലാണു സ്ഥൂലജീവശരീരങ്ങൾ. അതായതു ഗർഭത്തിൽ നിന്നുണ്ടാകുന്നതു്, മുട്ടവിരിഞ്ഞുണ്ടാകുന്നതു്, വിയർപ്പിൽ നിന്നും മറ്റുമുണ്ടാകുന്നതു്, മണ്ണിൽ നിന്നും പൊട്ടിമുളച്ചു വരുന്നതു് എന്നിങ്ങനെ നാലുവിധമാണു ജീവജാലം. അദ്വൈതവേദാന്തമനുസരിച്ചുള്ള സമഭാവന എന്നാൽ ഈ നാലുവിധം ജീവജാലത്തോടും എന്നല്ല തൂണും ഇരുമ്പുമുൾപ്പെടെ സകല ജഡാജഡങ്ങളോടും തുല്യമായ സമീപനം എന്നാണർഥം. ഈ സമ്പൂർണസമഭാവനയായിരുന്നു ചട്ടമ്പിസ്വാമികളുടേതു്.

പട്ടിയെന്നു പറഞ്ഞാലുടനെ സാധാരണ മനുഷ്യന്റെ മനസ്സിൽ അവജ്ഞയുടെ ഒരു ധാരണയാണുണ്ടാകുന്നതു്. ചട്ടമ്പിസ്വാമികൾക്കു് അങ്ങനെയായിരുന്നില്ല. പട്ടിയും മനുഷ്യരും തമ്മിൽ അദ്വൈതവേദാന്തത്തിന്റെ ദൃഷ്ടിയിൽ ഒരു വ്യത്യാസവുമില്ല. രണ്ടും ജരായുജങ്ങൾ തന്നെ. അതുകൊണ്ടാണു ഭഗവദ്ഗീതയിൽ പറയുന്നതു്.

ശുനിചൈവ ശ്വപാകേച

പണ്ഡിതാഃ സമദർശിനഃ[19]

എന്നു്. പട്ടിയോടും ചണ്ഡാലനോടും സമഭാവനയാണു പണ്ഡിതന്മാർക്കുള്ളതു് എന്നർഥം.

പാമ്പെന്നു കേട്ടാൽ ആർക്കും പേടിയാണു്. സ്വാമികൾക്കതില്ലായിരുന്നു. എന്തുകൊണ്ടതില്ലാതെപോയി എന്നതിനും വേദാന്തദർശനത്തിൽ തന്നെ ഉത്തരം കണ്ടെത്താം. 'ദ്വിതീയാദ്വൈ ഭയം ഭവതി'[20] എന്നാണു ഉപനിഷദ്വാക്യം. രണ്ടാമതൊന്നുണ്ടെങ്കിലേ ഭയമുണ്ടാകൂ എന്നർഥം. എല്ലാം ഒന്നായിക്കാണുന്ന ഒരാൾക്കു സ്വാഭാവികമായി ഭയം അന്യമാണു്. തികഞ്ഞ അദ്വൈതിയായ ചട്ടമ്പിസ്വാമികൾക്കു പാമ്പിനോടും മറ്റും യാതൊരു ഭയവുമില്ലാതിരുന്നതിൽ അദ്ഭുതമില്ല.

ജന്തുക്കളോടുള്ള ചട്ടമ്പിസ്വാമികളുടെ കാരുണ്യമനോഭാവം കേവലം യാദൃച്ഛികമായ ഒന്നായിരുന്നില്ല എന്നാണു പറഞ്ഞുവന്നതിന്റെ ചുരുക്കം. അതിനും അദ്ദേഹത്തിന്റെ തനതായ ദർശനത്തിന്റെ പിൻബലമുണ്ടായിരുന്നു. ജന്തുകാരുണ്യനിരൂപണം' എന്നൊരു പുസ്തകം തന്നെ അദ്ദേഹം എഴുതിയതു് അതുകൊണ്ടാണു്.

സ്വാമികളുടെ സമഭാവനയുടെ പിൻബലത്തിലും ധാരാളം അദ്ഭുതകൃത്യങ്ങളുടെ കഥകൾ പ്രചരിപ്പിക്കപ്പെട്ടിട്ടുണ്ടു്. അവ എല്ലാം തികച്ചും അടിസ്ഥാനരഹിതങ്ങളായിരുന്നില്ല. പക്ഷേ അവയ്ക്കു ദിവ്യപരിവേഷം ചാർത്തുന്നതിൽ കഴമ്പില്ല. നിർഭയന്മാർക്കു് അതൊന്നും അസാധ്യമല്ല. മനുഷ്യരെക്കാൾ പലപ്പോഴും വിശ്വാസമർപ്പിക്കാവുന്ന ജന്തുക്കൾ മറ്റുള്ളവയാണെന്ന സത്യവും ഇവിടെ ഓർമ്മിക്കേണ്ടതാണു്.

# ജ്ഞാനസമ്പാദനവും ദേശസഞ്ചാരവും

ആശയത്തോളം വലിയ ആയുധം ഇല്ലതന്നെ. ഒരു കല്ലെടുത്തെറിഞ്ഞാൽ അതുണ്ടാക്കിയേക്കാവുന്ന ക്ഷതം അല്ലെങ്കിൽ കത്തിവലിച്ചെറിഞ്ഞാൽ അതുണ്ടാക്കിയേക്കാവുന്ന ഛേദം നിയതമാണ്. എന്നാൽ ഒരു ആശയം എടുത്തെറിഞ്ഞാലുള്ള ഫലം അനിർവചനീയമാണ്. ഈ യാഥാർത്ഥ്യം പൂർവികർക്കും നന്നായി അറിയാമായിരുന്നു. വിദ്യയുടെ കാര്യത്തിൽ ഭാരതത്തിൽ നിലവിലുണ്ടായിരുന്ന വിലക്കുകളുടെ മൂലകാരണം ഇതുതന്നെയായിരുന്നു. ആ വിലക്കുകൾ ലംഘിക്കുവാൻ ബാല്യത്തിൽത്തന്നെ പുറപ്പെട്ട ചട്ടമ്പിസ്വാമികൾ നാലുപതിറ്റാണ്ടിലേറെക്കാലം കേരളത്തിലുടനീളം നടത്തിയ ആശയസമരം അതിന്റെ ആഴത്തിലും പരപ്പിലും അധികമാരും മനസ്സിലാക്കിയിട്ടുണ്ടെന്നു തോന്നുന്നില്ല. ആ സമരത്തിന്റെ ഫലമായി കേരളത്തിന്റെ ചരിത്രത്തിലുണ്ടായ മാറ്റങ്ങളെക്കുറിച്ച് ഒട്ടുമേ പഠനം നടന്നിട്ടില്ലെന്നു പറയാം.

യോജിപ്പില്ലാത്ത എന്തിനെയും കണ്ണുമടച്ച് എതിർക്കുക എന്ന തികച്ചും തെറ്റായ ഒന്നാണ് ഇന്ന് വൈജ്ഞാനികമുൾപ്പെടെയുള്ള എല്ലാ മേഖലകളിലും നമ്മുടെ നാട്ടിൽ പടർന്നുകയറുന്ന ഒരു രീതി. ഈ രീതി അവലംബിക്കുന്നവർ സ്വന്തം തെറ്റുതിരുത്താൻ മാതൃകയാക്കേണ്ടതു ചട്ടമ്പിസ്വാമികളെയാകുന്നു. കണ്ണുമടച്ചെതിർക്കുക എന്നതു് അദ്ദേഹത്തിനു ചിന്തിക്കാൻപോലും പറ്റുന്ന കാര്യമായിരുന്നില്ല. എതിർപ്പ് അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അവിഭാജ്യഘടകമായിരുന്നു. പക്ഷേ അതൊരിക്കലും അന്ധമായ എതിർപ്പായിരുന്നില്ല. അന്ധന്മാരാൽ നയിക്കപ്പെടുന്ന അന്ധന്മാർ എന്ന് ഉപനിഷത്തുകൾ കളിയാക്കുന്ന[21] തരക്കാരെക്കുറിച്ച് ചട്ടമ്പിസ്വാമികൾക്കു ഒട്ടുമേ മതിപ്പുണ്ടായിരുന്നില്ല. അന്ധമായി എതിർക്കുന്നവർ പണ്ഡിതമ്മന്യന്മാർ മാത്രമാണ്[22] എന്നു ചട്ടമ്പിസ്വാമികൾക്കു നിശ്ചയമുണ്ടായിരുന്നു. അതുകൊണ്ടുതന്നെ എന്തും കണ്ണുതുറന്നു പൂർണമായി കണ്ടശേഷം മാത്രമേ അദ്ദേഹം എതിർക്കുകയോ അനുകൂലിക്കുകയോ ചെയ്തിരുന്നുള്ളൂ.

അകക്കണ്ണു തുറപ്പിക്കാൻ ആശാൻ ബാല്യത്തിൽ എത്താതിരുന്നിട്ടു

കൂടി ചട്ടമ്പിസ്വാമികൾക്കു് എങ്ങനെ അതു സാധിച്ചു എന്നതു് അദ്ഭുതാവഹമാണു്. ഒന്നും അകക്കണ്ണുതുറപ്പിക്കാൻ പറ്റിയ സാഹചര്യമായിരുന്നില്ല എന്നു നാം മുമ്പേ കണ്ടു. അതു മുറിച്ചുകടക്കുകയാണു് അദ്ദേഹം ആദ്യം ചെയ്തതു്. കുട്ടിക്കാലത്തു കൊല്ലൂർമഠത്തിന്റെ പറമ്പിൽ പരിശീലിച്ച ഏകലവ്യവിദ്യ ഒളിഞ്ഞും തെളിഞ്ഞും ജീവിതത്തിൽ പിന്നെയും ചട്ടമ്പിസ്വാമികൾ പ്രയോഗിക്കുകയുണ്ടായി. എതിർക്കാൻ പുറപ്പെടുന്ന ആശയത്തിന്റെ എല്ലാ വശങ്ങളും ആഴത്തിൽ മനസ്സിലാക്കുക എന്ന സദുദ്ദേശമായിരുന്നു അതിനദ്ദേഹത്തെ പ്രേരിപ്പിച്ചതു്.

മുൻപു പരാമർശിച്ച എട്ടര യോഗത്തിലെ അംഗമായ കൂവക്കര പോറ്റിമഠം തന്ത്രിമുഖ്യന്മാരുടെ ആവാസമായിരുന്നു. കൂവക്കര മഠത്തിൽ ധാരാളം തന്ത്രഗ്രന്ഥങ്ങൾ ഗ്രന്ഥപ്പുരയിൽ ശേഖരിച്ചിരുന്നു. പക്ഷേ ശൂദ്രനെന്നു് എണ്ണപ്പെട്ട നായന്മാർക്കുണ്ടോ അവിടെ പ്രവേശം! ചട്ടമ്പിസ്വാമികൾക്കു തന്ത്രവിഷയത്തിൽ ഒട്ടേറെ വിവരങ്ങൾ അറിയുകയും വേണം. അതുപരസ്യമായാൽ സംഗതി കുഴപ്പമാണു്. കാരണം ക്ഷേത്രാചാരങ്ങളുടെ സമാഹാരമായ 'തന്ത്രസമുച്ചയം' പറഞ്ഞിരിക്കുന്നതു് എല്ലാ ജാതികൾക്കും ക്ഷേത്രകാര്യങ്ങളിൽ ആചാര്യൻ ബ്രാഹ്മണൻ മാത്രമാണെന്നാണു്.[23] ക്ഷേത്രത്തിലെ ബിംബപ്രതിഷ്ഠ, നിത്യപൂജ, ശ്രീഭൂതബലി തുടങ്ങി ആണ്ടുത്സവം വരെയുള്ള സകലകാര്യങ്ങളിലും വിധികല്പിക്കേണ്ടതു തന്ത്രിയാണു്.

ചട്ടമ്പിസ്വാമികൾ കൂവക്കര മഠത്തിലെ ഗ്രന്ഥപ്പുര സൂക്ഷിപ്പുകാരനെ തക്കത്തിൽ പാട്ടിലാക്കി. സാധാരണ തന്ത്രിമാർ തങ്ങളുടെ ഗ്രന്ഥങ്ങൾ മറ്റു ജാതിക്കാരെ ആരെയും കാണിക്കാറില്ല. ചട്ടമ്പിസ്വാമികളാവട്ടെ കൂവക്കരമഠം വക ഗ്രന്ഥപ്പുരയിലെ തന്ത്ര ഗ്രന്ഥങ്ങളെല്ലാം തന്നെ രഹസ്യമായി വായിക്കുകയും ആവശ്യമായ വിവരങ്ങൾ കുറിച്ചെടുക്കുകയും ചെയ്തു. പിന്നീടു 'ശ്രീചക്രപൂജാകല്പം' എന്ന കൃതി രചിക്കുന്നതിൽ അവയെല്ലാം അദ്ദേഹം ഉപയോഗിച്ചിട്ടുണ്ടാവണം.

ചാതുർവർണ്യത്തിന്റെ സങ്കുചിത വിധികളെ ശക്തമായും യുക്തിയുക്തമായും എതിർക്കാൻ പുറപ്പെടും മുൻപു ചട്ടമ്പിസ്വാമികൾ ഗഹനമായ പഠനം നടത്തിയിരുന്നു. 'വേദാധികാര നിരൂപണം' പരിശോധിച്ചാൽ

ഇക്കാര്യം വ്യക്തമാവും ശങ്കരാചാര്യരെ ശക്തമായി അദ്ദേഹം എതിർക്കുന്നുണ്ടു്. പക്ഷേ അതു കേവലം സ്വകപോലകല്പിതങ്ങളായ തെളിവുകളെ ആശ്രയിച്ചല്ല. വൈദികമായ തെളിവുകൾ പ്രകടമായി നിരത്തിവെച്ചു കൊണ്ടാണു്.

ചട്ടമ്പിസ്വാമികളുടെ വിജ്ഞാന ചക്രവാളത്തിനു സീമകളുണ്ടായിരുന്നില്ല. ഒരു വിഷയവും അദ്ദേഹത്തിനു് അന്യവുമായിരുന്നില്ല. സഞ്ചാരത്തിനിടയിൽ ചരിത്രം, ഭൂമിശാസ്ത്രം, ഭാഷ, പാട്ടുകൾ, ഐതീഹ്യങ്ങൾ, നാടൻ കലകൾ, സ്ഥലനാമങ്ങൾ തുടങ്ങി എല്ലാവിഷയങ്ങളിലും ഗവേഷണത്തിനു് അദ്ദേഹം മുതിർന്നിരുന്നു. തന്റെ പ്രിയപ്പെട്ട ഗൃഹസ്ഥ ശിഷ്യന്മാരോടും സുഹൃത്തുക്കളോടും എപ്പോഴും അദ്ദേഹം ഒരേ ഒരു കാര്യമാണു് അഭ്യർത്ഥിച്ചിരുന്നതു്, പുസ്തകങ്ങൾ സമ്പാദിച്ചുകൊടുക്കുവാൻ. വാരാണസി, കൽക്കത്ത തുടങ്ങിയ സ്ഥലങ്ങളിൽ നിന്നു നിരവധി പുസ്തകങ്ങൾ വരുത്തി ചട്ടമ്പിസ്വാമികൾ വായിച്ചിരുന്നു.

ഓവർസിയർ കേശവപിള്ളയ്ക്കു വാമനപുരത്തേയ്ക്കു സ്ഥലംമാറ്റമായി. അവിടെ സർക്കാർവക കെട്ടിടംപണി നടക്കുകയായിരുന്നു. കേശവപിള്ളയും കുടുംബവും വാമനപുരത്തേയ്ക്കു താമസംമാറ്റി. ചട്ടമ്പിസ്വാമികളും അവരുടെ കൂടെ അങ്ങോട്ടുപോയി. അവിടെ എത്തിയശേഷവും സ്വാമികൾ തന്റെ ചിട്ടകൾ തുടർന്നു. വിദ്വാന്മാരുടെ കുടുംബങ്ങൾ തേടിപ്പിടിച്ചു ഗ്രന്ഥപരിശോധന നടത്തി. നാടോടിപ്പാട്ടുകളും ഐതിഹ്യങ്ങളും ശേഖരിച്ചു. ഭൂമിശാസ്ത്രപരമായ വിവരങ്ങൾ അന്വേഷിച്ചു. കിളിമാനൂർ, ആറ്റിങ്ങൽ, നെടുമങ്ങാടു്, വെഞ്ഞാറമൂടു് തുടങ്ങിയ സ്ഥലങ്ങളിൽ അദ്ദേഹം ധാരാളം സഞ്ചരിച്ചു. അക്കാലത്തു ദമയന്തി നാരായണപിള്ള എന്നു പ്രസിദ്ധനായ ഒരു കഥകളി നടൻ ഉണ്ടായിരുന്നു. സ്വാമികളുടെ സഹചാരിയായി കൂടി അദ്ദേഹം പല ദിക്കുകളിലും പോയി.

കിളിമാനൂർ അക്കാലത്തു തിരുവിതാംകൂറിലെ ഉന്നതമായ ഒരു സാംസ്കാരിക കേന്ദ്രമായിരുന്നു. രാജാരവിവർമ്മ തിളങ്ങിനിന്ന കാലം. അമ്പുകൽ കേശവനാശാൻ എന്ന ഒരു പ്രസിദ്ധ പണ്ഡിതൻ കിളിമാനൂരിൽ ഉണ്ടായിരുന്നു. ചട്ടമ്പിസ്വാമികൾ അദ്ദേഹവുമായി അടുത്തു പരിചയപ്പെട്ടു. മന്ത്രവാദം, ജ്യോത്സ്യം, വൈദ്യം തുടങ്ങിയവയിൽ കേശവനാശാ

നിൽ നിന്നു ചട്ടമ്പിസ്വാമികൾ കൂടുതൽ അറിവുനേടി. കേശവനാശാന്റെ ഗൃഹം അക്കാലത്തു് പണ്ഡിതന്മാരുടെ ഒരു യോഗരംഗമായിരുന്നു. ചിറയിൻകീഴു് ഗോവിന്ദപ്പിള്ള, കാവുങ്ങൽ കൊച്ചുരാമൻ വൈദ്യൻ തുടങ്ങിയവരുമായി ചട്ടമ്പിസ്വാമികൾ പരിചയപ്പെട്ടതും ആശയവിനിമയം നടത്തിയതും അവിടെവെച്ചായിരുന്നു.

## നാണുഗുരു പരിചയപ്പെടുന്നു

ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവുമായി പരിചയപ്പെട്ടതാണു വാമനപുരത്തു താമസിക്കുന്ന കാലത്തുണ്ടായ ഒരു പ്രധാന സംഭവം.

1883-ാമാണ്ടിടയ്ക്കാണു ചട്ടമ്പിസ്വാമികളും ശ്രീനാരായണനും പരിചയപ്പെട്ടതു്. അണിയൂർ ക്ഷേത്രത്തിൽവെച്ചാണു് അവർ തമ്മിൽ കണ്ടതു്. പ്രഥമ ദർശനത്തിൽത്തന്നെ ഇരുവരും അങ്ങേയറ്റം ആകൃഷ്ടരായി അവർ കൂടുതൽ അടുക്കാൻ കാലക്രമത്തിൽ സാഹചര്യവും ഉണ്ടായി. അതാണു് ഏറ്റവും ശ്രദ്ധേയമായ സംഗതി.

ഇരുപത്തെട്ടോളം വയസുപ്രായമുള്ള നാണു അന്നു ശ്രീനാരായണഗുരു ആയിക്കഴിഞ്ഞിരുന്നില്ല. കുമ്മൻപള്ളി രാമൻപിള്ള ആശാന്റെ ഗുരുകുലത്തിൽനിന്നു സംസ്കൃതത്തിൽ ഉപരിവിദ്യാഭ്യാസം കഴിഞ്ഞു വന്നു നാട്ടിൽ കുടിപ്പള്ളിക്കുടം ആശാനായി നാണു. അങ്ങനെ നാണുവാശാനായി. നാണുവാശാനെ അദ്ദേഹത്തിന്റെ ഇഷ്ടത്തിനു വിരുദ്ധമായിട്ടാണെങ്കിലും വീട്ടുകാർ നിർബന്ധിച്ചു വിവാഹം കഴിപ്പിച്ചു. ആശാനാവട്ടെ ഗാർഹസ്ഥ്യം ഇഷ്ടപ്പെട്ടില്ല. എല്ലാം ഇട്ടെറിഞ്ഞു് സംന്യാസത്തിലേയ്ക്കു പ്രവേശിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. യോഗവേദാന്താദി ദർശനങ്ങളിൽ കൂടുതൽ അറിവുനേടാനും അദ്ദേഹം അവസരം പാർത്തു. ഈ സംഗതി ചെമ്പഴന്തി പൊടിപ്പറമ്പിൽ നാരായണപിള്ള എന്ന തന്റെ അഭ്യുദയകാംക്ഷിയെ നാണുവാശാൻ അറിയിച്ചു. അദ്ദേഹമാണു നാണുവാശാനോടു ചട്ടമ്പിസ്വാമികളെപ്പറ്റി പറഞ്ഞതു്.

മുപ്പതോളം വയസുമാത്രം പ്രായമുള്ള ചട്ടമ്പിസ്വാമികൾ ഷണ്മുഖ ദാസൻ എന്ന പേരിലും അന്നു ചെറിയ വൃത്തങ്ങളിൽ അറിയപ്പെട്ടിരുന്നു. ചട്ടമ്പിസ്വാമികൾ എന്ന പേരിൽ അദ്ദേഹം പരക്കെ അറിയപ്പെട്ടുകഴിഞ്ഞിരുന്നില്ല. അറിയപ്പെടാൻ തുടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളൂ. കുഞ്ഞൻപിള്ള ചട്ടമ്പി എന്ന പേരും അപ്രത്യക്ഷമായിക്കഴിഞ്ഞിരുന്നില്ല. ചട്ടമ്പി സ്വാമികളുടെ ജീവചരിത്രത്തിൽ കെ. ഭാസ്കരൻപിള്ള എഴുതിയിരിക്കുന്നതു ശ്രദ്ധിക്കുക. "മരുത്വാമലയിൽവെച്ചു കഥാപുരുഷൻ കല്പസേവ തുടങ്ങിയെങ്കിലും അതു പൂർത്തിയാക്കിയതു വാമനപുരത്തുവച്ചായിരുന്നു. സ്വാമികൾ രുചിച്ചുനോക്കാത്ത പച്ചില ഇല്ലാതായി. ഈ പ്രവണത കണ്ടു ഗ്രാമീണ സ്ത്രീകൾ 'ആടു കുഞ്ഞൻപിള്ള' എന്ന അഭിധാനം കൊണ്ടു സ്വാമികളെ വിശേഷിപ്പിച്ചുവന്നു."[24] ചട്ടമ്പിസ്വാമികൾ എന്നുപരക്കെ പ്രസിദ്ധനായിക്കഴിഞ്ഞിരുന്നു അദ്ദേഹം എങ്കിൽ പിന്നെ പെണ്ണുങ്ങൾ കുഞ്ഞൻപിള്ള വിളിക്കുമായിരുന്നില്ലല്ലോ.

അണിയൂർ ക്ഷേത്രത്തിൽവെച്ചു കണ്ടപ്പോൾ ചട്ടമ്പിസ്വാമികൾ നാണുവാശാനെ വാമനപുരത്തേയ്ക്കു ക്ഷണിച്ചിരുന്നു. നാണുവാശാൻ പിന്നീടു വാമനപുരത്തെത്തി. അവർ തമ്മിൽ നിരന്തരമായ ആശയവിനിമയം നടന്നു. ആശാൻ ചട്ടമ്പിസ്വാമികളെ ഗുരുവായി സ്വീകരിച്ചു എന്നും സ്വാമികൾ ആശാനു ബാലസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചു എന്നുമാണു ആദ്യകാല ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളതു്.

വാമനപുരത്തുവെച്ചു് ചട്ടമ്പിസ്വാമികളും ശ്രീനാരായണനും തമ്മിൽ തുടങ്ങിയ സംവാദം വേദാന്തം, യോഗം തുടങ്ങിയ നാനാവിഷയങ്ങളിൽ കടന്നു കയറി. യോഗവിഷയത്തിൽ കൂടുതൽ ചിട്ടയായ പഠനവും പരിശീലനവും ശ്രീനാരായണൻ ആഗ്രഹിച്ചു. സ്വാമികൾ ആ വിഷയത്തിൽ തന്റെ ഗുരുവായ തൈയ്ക്കാട്ടു് അയ്യാവിന്റെയടുക്കലേയ്ക്കു ശ്രീനാരായണനെ കൂട്ടിക്കൊണ്ടുപോയി. ശ്രീനാരായണൻ അവിടെ യോഗപഠനം തുടർന്നു.

ശ്രീനാരായണനും ചട്ടമ്പിസ്വാമികളും തമ്മിലുള്ള സമ്പർക്കം തുടർന്നു. ഒരിക്കൽ രണ്ടുപേരുംകൂടി ഒരു തെക്കൻ പര്യടനം ആരംഭിച്ചു. നടപ്പുതന്നെ നടപ്പു്. സാക്ഷാൽ പരിവ്രാജകന്മാരായി അവർ നടന്നു. സിദ്ധന്മാരെ അന്വേഷിച്ചും കണ്ടെത്തിയും ആശയവിനിമയം ചെയ്തും അവർ ഏറെ യാത്ര ചെയ്തു. മരുത്വാമലയിൽ ഇരുവരും തപസ്സിരുന്നു.

ആ തെക്കൻയാത്ര രണ്ടുപേരുടെയും ജീവിതം കൂടുതൽ ധന്യമാക്കി. വൃക്ഷനിബിഡങ്ങളായ ഗിരിതടങ്ങളിൽ അവർ അഭൗമമായ ആഹ്ലാദം കണ്ടെത്തി. നീരുറവകളിൽനിന്നു നിർമ്മലജലം കോരിക്കുടിച്ചും ഫലമൂലങ്ങൾ ഭക്ഷിച്ചും അവർ അവിടെ സ്വച്ഛന്ദം നിവസിച്ചു. വ്രതാനുഷ്ഠാനംകൊണ്ടു ബാഹ്യവും ആഭ്യന്തരവുമായ പരിപൂതി നേടിയിട്ടാണു രണ്ടു പേരും ആ യാത്രകഴിഞ്ഞു മടങ്ങിയതു്.

അവർ മടങ്ങുംവഴിയാണു പില്ക്കാലത്തു കേരളീയ നവോത്ഥാനത്തിന്റെ പ്രത്യക്ഷ നാന്ദിയായി ഭവിച്ച അരുവിപ്പുറം ക്ഷേത്രപ്രതിഷ്ഠയുടെ സ്ഥലം ശ്രീ നാരായണഗുരു കണ്ടെത്തിയതു്. യാത്രാമധ്യേ അവർ നെയ്യാറിന്റെ പതനസ്ഥാനത്തെത്തി. നോക്കുമ്പോഴുണ്ടു നെയ്യാർ വറ്റിവരണ്ടുകിടക്കുന്നു. ഒരുതുള്ളി വെള്ളം കാണാനില്ല. മനോഹരമായ ആ നദീപഥത്തിലൂടെ അവർ കൗതുകസഞ്ചാരം നടത്തി. കുറച്ചുദൂരം പിന്നിട്ടപ്പോൾ അവർ അരുവിപ്പുറം എന്ന സ്ഥലത്തെത്തി. വന്യ ഭംഗികൊണ്ടു് അതീവരമണീയമായിരുന്നു അരുവിപ്പുറം. ഇന്നും ആ സ്ഥലത്തിന്റെ മനോഹാരിത പൂർണമായി നഷ്ടപ്പെട്ടിട്ടില്ല എന്നു് അവിടം സന്ദർശിച്ചാലറിയാമല്ലോ. നദിയുടെ വളവുതിരിവുകളും പാറക്കൂട്ടങ്ങളും കൂടി തടഞ്ഞുനിർത്തിയ നിർമ്മല ജലം കുറച്ചൊക്കെ അപ്പോഴും അവിടെ ഉണ്ടായിരുന്നു. അവിടെ ചട്ടമ്പിസ്വാമികളും ശ്രീനാരായണനും ഏറെനേരം വിശ്രമിച്ചു. പിന്നെ അവിടെത്തന്നെ കുറച്ചുനാൾ ഇരുവരും കഴിഞ്ഞു. ശ്രീനാരായണൻ പിന്നീടൊരിക്കലും തന്റെ ജീവിതത്തിൽനിന്നൊഴിവാക്കാനാവാത്ത വിധത്തിൽ അരുവിപ്പുറവുമായി അന്നുതന്നെ ആത്മബന്ധം ഉറപ്പിച്ചു കഴിഞ്ഞിരുന്നു. ചട്ടമ്പിസ്വാമികളാവട്ടെ ഇടയ്ക്കിടെ അവിടെ വീണ്ടും പോകുമായിരുന്നെങ്കിലും ഒരിടത്തും സ്ഥിരതാമസമാക്കാത്ത തന്റെ സ്വഭാവം തുടർന്നു. തിരുവനന്തപുരത്തും നെടുമങ്ങാട്ടും ഒക്കെയായി ചട്ടമ്പിസ്വാമികൾ മാറിമാറി സഞ്ചരിച്ചുകൊണ്ടിരുന്നു.

## നീളുന്ന ജീവിതപഥം

ചട്ടമ്പിസ്വാമികൾ കൂടുതൽ പ്രസിദ്ധനായിക്കൊണ്ടിരുന്നു. തിരുവനന്തപുരത്തെത്തിയാൽ സ്വാമികളെ കാണാൻ പലരും തിരക്കുകൂട്ടുകയായി. എടുത്തുപറയേണ്ട ഒരു കാര്യം പെരുന്നെല്ലി കൃഷ്ണൻ വൈദ്യരും

വെളുത്തേരി കേശവൻ വൈദ്യരും ചട്ടമ്പിസ്വാമികളെ ഗുരുവായി വരിച്ച താണ്. രണ്ടുപേരും ശ്രീനാരായണഗുരുവിന്റെ സഹപാഠികളായിരുന്നു. ശ്രീനാരായണൻ മുഖേന ആയിരിക്കാം അവർ ചട്ടമ്പിസ്വാമികളെ പരിചയ പ്പെട്ടതു് ചട്ടമ്പിസ്വാമികൾ ശിഷ്യന്മാരെ സുഹൃത്തുക്കളെപ്പോലെയേ എന്നും കരുതിയിരുന്നുള്ളൂ.

കേശവൻ വൈദ്യരെ ചട്ടമ്പിസ്വാമികൾ ഗുസ്തിമുറകൾ പഠിപ്പിച്ച തായി ജീവചരിത്രങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നു. സംസ്കൃത വ്യാകര ണവും കാവ്യങ്ങളും ആഴത്തിൽ പഠിക്കുന്നതിനു ചട്ടമ്പിസ്വാമികൾ കൃഷ്ണൻ വൈദ്യരെ സഹായിച്ചു. ചട്ടമ്പിസ്വാമികൾക്കു വെളുത്തേരിയും പെരുന്നെല്ലിയുമായുള്ള സൗഹൃദം വളർന്നു് സ്വാമികൾ തിരുവനന്തപുര ത്തെത്തിയാൽ വെളുത്തേരിയിലോ പെരുന്നെല്ലിയിലോ ആവും താമസി ക്കുക എന്ന നിലയിലായി.

വെളുത്തേരിയും പെരുന്നെല്ലിയും പിന്നീടു പ്രസിദ്ധകവികളായി. അവരുടെ കവനകൗതുകം വളർത്തുന്നതിൽ ചട്ടമ്പിസ്വാമികൾക്കു വലിയ പങ്കുണ്ടായിരുന്നു. അവരും ചട്ടമ്പിസ്വാമികളും തമ്മിൽ കവിതയിൽ എഴു ത്തുകുത്തു നടത്തിയതായി ജീവചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു. പെരുന്നെല്ലിക്കു മറുപടിയായി ചട്ടമ്പിസ്വാമികളയച്ച ഒരു കവിതക്കത്തു താഴെച്ചേർക്കുന്നു.

ലോലക്കണ്ണാം സുമത്തിൻ ചെറുമുന
യണുവോളം ചുളിച്ചൊന്നുനോക്കും
കാലത്തെല്ലാ പ്രപഞ്ചങ്ങളുമരനൊടിയിൽ
തോന്നിനിന്നങ്ങുമായും
കുലം കിട്ടാത്തശക്തിക്കുടയവളവളെൻ
ചിത്തരംഗത്തിലാടും
ബാലപ്പെൺ കല്പകപ്പൂക്കൊടിതവ
മനമാംദാരുവിൽചുറ്റിടട്ടെ![25]

ചട്ടമ്പിസ്വാമികളുടെ ഈഴവരുമായുള്ള സൗഹൃദം നായർ പ്രമാണി മാരുടെയിടയിൽ വീണ്ടും കോളിളക്കമുണ്ടാക്കി. ഈഴവരുടെ വീടുകളിൽ

ഊണും ഉറക്കവും സ്വാമികൾക്കു ജീവിതശൈലിയായി. 'എറിഞ്ഞടി'യുടെ കാലം പോലും ആയിട്ടില്ല അന്നു് എന്നു വിശേഷിച്ചോർമ്മിക്കണം. എന്താണു് ഈ എറിഞ്ഞടി എന്നല്ലേ? 'ജീവിതസമരം' എന്ന ആത്മകഥയിൽ സി. കേശവൻ എഴുതിയിരിക്കുന്നു: "ഞങ്ങൾക്കു് ആ സാർ ഒരു പ്രശ്നമുണ്ടാക്കി, ചൂരൽ എറിഞ്ഞുള്ള ഒരുതരം അടി. ചൂരലിന്റെയോ വടിയുടെയോ ഒരറ്റം ഒരാൾ ഒരു കൈയിൽ മുറുക്കിപ്പിടിക്കുക. അനന്തരം കൈയിലെ മസിലുകളുടെ ശക്തി ചൂരലിൽ കടത്തി മറ്റേ അറ്റംകൊണ്ടു് വേറൊരാളുടെ കപ്പത്തിയിലോ ഭുജത്തോ പൃഷ്ഠത്തോ ഊക്കായി സംഘട്ടനം നടത്തുക. രണ്ടു ശരീരങ്ങൾ ചൂരൽവഴി ബന്ധപ്പെടുന്ന ഒരു നിമിഷമുണ്ടു്. അപ്പോഴാണു് അടി പൂർത്തിയാവുന്നതു്. കൃഷ്ണപിള്ള സാർ ഏകകാലത്തു് ഒരു ഈഴവശരീരത്തെയും തന്റെ നായർ ശരീരത്തെയും ഈ വടി കൊണ്ടു ബന്ധിക്കാൻ അനുവദിച്ചിരുന്നില്ല. വടിവഴിപോലും ഈഴവന്റെ അശുദ്ധം തന്റെ മേൽ ബാധിക്കരുതെന്നു് അത്ര നിർബന്ധമുള്ളയാളായിരുന്നു സാർ. അതിനാണു് ഈ വടി എറിച്ചിൽ. ഉദ്ദിഷ്ടഫലം ഉണ്ടാകയും ചെയ്യും അയിത്തമൊട്ടാവുകയുമില്ല."[26] അതുതന്നെ എറിഞ്ഞടി. അതുപോലും, ശക്തമായ ജനസമ്മർദത്താൽ ഈഴവർക്കു വിദ്യാലയത്തിൽ പ്രവേശം കിട്ടിയശേഷമുള്ള കഥ. അതിനും മുൻപാണു ചട്ടമ്പിസ്വാമികൾ ഈഴവ ഭവനങ്ങളിൽ ഊണും ഉറക്കവും നടത്താൻ മുതിർന്നതു്.

മുൻപു സൂചിപ്പിച്ച സംഘടനകളിലൂടെ ആശയരംഗത്തു ശക്തമാവുക എന്ന സമീപനം എന്നും ചട്ടമ്പിസ്വാമികൾ തുടർന്നു. പെരുന്നെല്ലിയുടെയും വെളുത്തേരിയുടെയും ഇടംവലം നിന്നുള്ള പ്രവർത്തനത്തെ സമന്വയിപ്പിച്ചുകൊണ്ടു് ചട്ടമ്പിസ്വാമികളുടെ നേതൃത്വത്തിൽ പുതിയ ഒരു സഹൃദയ സമാജം രൂപം കൊണ്ടു തിരുവനന്തപുരത്തു്. കേവലം പാണ്ഡിത്യപ്രകടനത്തിനുള്ള ഒരു വേദിയായി സമാജം തരം താണുകൂടാ എന്നു സ്വാമികൾക്കു നിർബന്ധമുണ്ടായിരുന്നു. സാംസ്കാരിക വിപ്ലവത്തിന്നു വിത്തൊരുക്കുന്ന ഒരു വേദിയായി സമാജം നിലകൊണ്ടു.

ഇവിടെ ശ്രദ്ധേയമായ ഒരു കാര്യമുണ്ടു്. കേരളത്തിന്റെ സാംസ്കാരിക ചരിത്രമോ സാഹിത്യ ചരിത്രമോ പരിശോധിച്ചാൽ മുൻപു സൂചിപ്പിച്ച ജ്ഞാനപ്രജാഗരസമാജത്തിന്റെയോ ഇവിടെപ്പറഞ്ഞ സഹൃദയ സമാജ

ത്തിന്റെയോ പേരുപോലും കണ്ടില്ല എന്നു വരും. അതിനു കാരണമുണ്ട്. അക്കാലത്തെ വരേണ്യവർഗപാരമ്പര്യത്തിന്റെ (great tradition) ഭാഗമായിരുന്നില്ല മറിച്ച് അധഃസ്ഥിത വർഗപാരമ്പര്യത്തിന്റെ (little tradition) ഭാഗമായിരുന്നു അവ. സഹൃദയസമാജം പ്രവർത്തിച്ച കാലത്തിന്റെ കാര്യം തന്നെയെടുക്കുക. കേരളവർമ്മ വലിയകോയിത്തമ്പുരാൻ സാഹിത്യസാംസ്കാരിക രംഗത്തെ തമ്പുരാനായി വാഴുന്ന കാലമായിരുന്നു അതു്. ചട്ടമ്പി സ്വാമികളുടെ ജീവചരിത്രകാരനായ കെ. ഭാസ്കരൻ പിള്ള എഴുതിയിരിക്കുന്നതു പകർത്തട്ടെ. "മലയാളക്കരയിൽ ഒരു നവ്യപ്രഭാതം സൃഷ്ടിക്കുവാനായിരുന്നു ആ സംഘത്തിന്റെ ഉദ്യമം. വൈജ്ഞാനികമേഖലയുടെ അധീശത്വം ബലപ്രയോഗം കൂടാതെ അനർഹരെന്നു വിധികല്പിച്ചിരുന്ന ആളുകളിലേയ്ക്കു് കൈമാറ്റുവാനുള്ള ഒരു ധീരയത്നമാണു് അണിയറയിൽ അന്നു നടന്നതു്. ബുദ്ധി, ഹൃദയശുദ്ധി, കർമ്മകുശലത, ആത്മത്യാഗം എന്നിവയായിരുന്നു ആ നവോത്ഥാനത്തിനു് അടിത്തറയിട്ട വിശിഷ്ടോപാധികൾ. പ്രത്യേകം ഒരു സമുദായത്തിനും മേന്മയ്ക്കവകാശമില്ലെന്നു സ്വാമികൾ സമർത്ഥിച്ചതു് എല്ലാ ജാതികൾക്കുമുള്ള സമത്വസന്ദർഭങ്ങളെ പൊക്കിക്കാട്ടി ഒരു ഏകജാതിബോധത്തിന്റെ വിത്തുവിതച്ചുകൊണ്ടായിരുന്നു. അങ്ങനെ സംഘട്ടനാത്മകമായ ഒരു നവീന പ്രസ്ഥാനത്തെ ഉദ്ഘാടനം ചെയ്വാനും കാലത്തിന്റെ കഠിനപരീക്ഷയെ നിർഭയം നേരിടാനും മേധാവിയായ ഒരു ധീരപുരുഷനേ സാധ്യമായിരുന്നുള്ളൂ. അല്ലെങ്കിൽ യാഥാസ്ഥിതികലോകത്തിന്റെ മുമ്പിൽ സിദ്ധാന്തവുമായി നെട്ടോട്ടമോടുക തന്നെ വേണ്ടിവരും. ആ നിലയിൽ നോക്കുമ്പോഴാണു സ്വാമികളുട ഉദാരമായ വിചാരരീതി സമുദായത്തിന്റെ ഇരുണ്ട മൂലകളിൽ പ്രകാശം വീശിയ വസ്തുത നമുക്കു മനസ്സിലാകുക. അബ്രാഹ്മണർക്കു പ്രവേശം നിരോധിച്ചിരുന്ന വേദം, വ്യാകരണം തുടങ്ങിയ സ്ഥാനങ്ങളിലേയ്ക്കു് നടപ്പാതകൾ തുറന്നുകൊടുക്കുകയും അവയിലൂടെ സധൈര്യം കടന്നുപോകുവാൻ മറ്റുള്ളവർക്കുപ്രചോദനം നല്കുകയുമാണു സ്വാമികൾ ചെയ്തതു്."[27]

കേരളവർമ്മയുഗത്തിന്റെ രാജകീയപ്രൗഢികാരണമാണു ചട്ടമ്പി സ്വാമികളുടെ അക്കാലത്തെ സാംസ്കാരികസേവനം വേണ്ടവിധം ചരിത്രത്തിൽ അങ്കിതമാകാതെ പോയതു്.

# വടക്കൻ ദിക്കുകളിലേയ്ക്കു്

ഓവർസിയർ കേശവപിള്ളയുടെ അകമഴിഞ്ഞ സാഹായ്യം എപ്പോഴും സ്വാമികൾക്കുണ്ടായിരുന്നു. സ്വാമികൾക്കു വടക്കൻ ദിക്കുകളിലേയ്ക്കു പോകുന്നതിനു് അവസരം കൈവന്നതും കേശവപിള്ള കാരണമായിട്ടായിരുന്നു. കേശവപിള്ളയ്ക്കു് മൂവാറ്റുപുഴയിലേയ്ക്കു സ്ഥലം മാറ്റമായി. സ്വാമികളും തന്റെ സഞ്ചാരപഥം വളർത്തുന്നതിനു് അതു് അവസരമായി കണ്ടു. അദ്ദേഹവും കേശവപിള്ളയോടൊപ്പം മൂവാറ്റുപുഴയ്ക്കു പോയി.

മൂവാറ്റുപുഴ താമസിച്ചുകൊണ്ടു് ചട്ടമ്പിസ്വാമികൾ പരിസരദേശങ്ങളിലൊക്കെ യാത്രചെയ്തു. ഏറ്റുമാനൂർ, മീനച്ചൽ, വൈക്കം, പെരുമ്പാവൂർ, ഇടപ്പള്ളി, എറണാകുളം മുതലായ സ്ഥലങ്ങളിലെല്ലാം സ്വാമികൾ പോയി. ഏറ്റുമാനൂർ ക്ഷേത്രപരിസരം സ്വാമികൾക്കു് വളരെ ഇഷ്ടമായി.

സ്വാമികളുടെ യാത്ര ആൾക്കൂട്ടത്തിൽ തനിയെ ആയിരുന്നില്ല എന്നു് ഓർമ്മിക്കണം. എപ്പോഴും ജനസമ്പർക്കം ആഴത്തിൽ പുലർത്തിയിരുന്നു സ്വാമികൾ. ഒരു യഥാർഥ നേതാവിന്റെ പാടവം സ്വാമികൾക്കുണ്ടായിരുന്നു. ഏറ്റുമാനൂരിൽ അതിന്റെ പ്രയോജനമുണ്ടായി. സ്വാമികളുടെ ഉത്സാഹത്തിൽ ക്ഷേത്രത്തിന്റെ ചില വികസനപ്രവർത്തനങ്ങൾ അനായാസമായി നടന്നു. പടിഞ്ഞാറെ നടയിൽ ഒരു ഭജനമഠം നാട്ടുകാർ നിർമ്മിച്ചതു സ്വാമികളുടെ പ്രേരണയുടെ ഫലമായിരുന്നു. തനിക്കു് ഏറ്റവുമിഷ്ടപ്പെട്ട ക്ഷേത്രപരിസരത്തു ഭജനമഠം കൂടിയായപ്പോൾ സ്വാമികൾ അവിടെ കൂടുതൽ സമയം ചെലവഴിക്കാൻ തുടങ്ങി. വേദാന്ത വിചാരവും പണ്ഡിത ചർച്ചയും അവിടെ അരങ്ങേറി. ഭജനയും പാട്ടും മേളവുമായി ക്ഷേത്രപരിസരം ഉറക്കത്തിൽ നിന്നുണർന്നതുപോലെയായി.

കുറ്റിയടിച്ചു കുറുക്കിക്കെട്ടിയതുപോലെയായിരുന്നില്ല മറിച്ചു വളരെ നീട്ടിക്കെട്ടിയപോലെയായിരുന്നു എപ്പോഴും സ്വാമികളുടെ വാസം. ചുറ്റുവട്ടത്തിൽ കറങ്ങിക്കൊണ്ടേയിരിക്കും. ശിഷ്യന്മാരും കാണും കൂടെ.

ചിലപ്പോൾ തന്റെ പര്യടനത്തിന്റെ ഭാഗമായി ശ്രീനാരായണഗുരുവും എത്തിയിരുന്നു. ഗുരു അരുവിപ്പുറത്തെ ശിവക്ഷേത്രപ്രതിഷ്ഠാവിപ്ലവം കഴിഞ്ഞു് പ്രസിദ്ധനായിക്കൊണ്ടിരുന്ന കാലമായിരുന്നു അതു്. ഗുരുവിനെ എവിടെ കണ്ടാലും ക്ഷേത്രം നിർമ്മിക്കാൻ ആളുകൾ ഒത്തുകൂടുന്ന കാലം. സ്വാമികളും ഗുരുവുമായുള്ള ബന്ധം ഒരിക്കലും അറ്റുപോയിരുന്നുമില്ല. ഏറ്റുമാനൂരിൽ വെച്ചു ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവുമായി മേളിച്ചപ്പോൾ രണ്ടുപേരുംകൂടി മീനച്ചലിലേയ്ക്കു് യാത്രപോയി. അവിടെ ഇടപ്പാടിയിൽ ഗുരു ക്ഷേത്രപ്രതിഷ്ഠയ്ക്കു സ്ഥലം നോക്കിവെച്ചു. പിന്നീടു് അവിടെ ഒരു മയിൽവാഹനപ്രതിഷ്ഠ നടത്തുകയും ചെയ്തു.

വടക്കൻ ദിക്കുകൾ കൊണ്ടുദ്ദേശിച്ചതു മലബാർവിട്ടുള്ള കേരളത്തിന്റെ വടക്കൻദിക്കുകളുടെ കാര്യമാണു്. ചട്ടമ്പിസ്വാമികൾ മലബാറിൽ പര്യടനം നടത്തിയിരുന്നില്ല. ഇരിങ്ങാലക്കുടയായിരുന്നു സ്വാമികളുടെ വടക്കൻ സഞ്ചാരത്തിന്റെ വടക്കൻ അതിർത്തി.

## അമ്മയുടെ മരണം

അന്നത്തെ ബന്ധത്തിന്റെ സവിശേഷതകൊണ്ടാവാം ചട്ടമ്പിസ്വാമികളുടെ അച്ഛനെക്കുറിച്ചു നാമമാത്രമായ പരാമർശമേ ജീവചരിത്രങ്ങളിൽ കാണുന്നുള്ളൂ. നായർ സ്ത്രീകളിൽ ബ്രാഹ്മണർക്കു സംബന്ധം മുഖേന ഉണ്ടാകുന്ന സന്തതികൾക്കു് അച്ഛന്റെ സ്വത്തിന്മേലും മറ്റും യാതൊരവകാശവുമുണ്ടായിരുന്നില്ല. അതുകൊണ്ടുകൂടിയാവാം പിതൃപുത്രബന്ധം വളരെ ശിഥിലമായിരുന്നതു്. എന്നാൽ മാതൃപുത്രബന്ധം അങ്ങനെയാവാൻ തരമില്ലല്ലോ. അമ്മയോടു് എപ്പോഴും ഹൃദയബന്ധം പുലർത്തിയിരുന്നു ചട്ടമ്പിസ്വാമികൾ. തന്റെ ജീവിതത്തിൽ, അല്ലെങ്കിൽ സ്വാമികൾ കടന്നുചെല്ലാൻ സാധ്യതയില്ലാത്ത പല ഏടുകളും ചമച്ചതു അമ്മയെ പുലർത്താൻ വേണ്ടിയായിരുന്നു.

ചട്ടമ്പിസ്വാമികൾ ഏറ്റുമാനൂരിൽ ആയിരിക്കുമ്പോഴാണു് അമ്മയ്ക്കു കലശലായ അസുഖം പിടിപെട്ടതു്. ഏതാണ്ടു അമ്മയുടെ അന്ത്യം അടുത്തിരിക്കുന്നു എന്നു് ഊഹിച്ച ചട്ടമ്പിസ്വാമികൾ തിരുവനന്തപുര

ത്തേയ്ക്കുപോന്നു. മാതാവിനെ സ്നേഹപൂർവം ശുശ്രൂഷിക്കുവാൻ സ്വാമി കൾക്കു് അവസരം കിട്ടി. പക്ഷേ അധികകാലം അസുഖമായി അവർ കിട ന്നില്ല. മരണം അവരുടെ ജീവൻ കവർന്നു. അമ്മയുടെ മരണത്തെ തുടർന്നു ചട്ടമ്പിസ്വാമികൾ ഐഹികം പൂർണമായി വെടിഞ്ഞ യതി വര്യനായി.

ഗതാസൂന്‌ഗതാസൂംശ്ച

നാനുശോചന്തി പണ്ഡിതാഃ[28] എന്ന ഗീതാവചനം പ്രസംഗിക്കാൻ മാത്രമുള്ള ഒരു ഈരടിയായിരുന്നില്ല ചട്ടമ്പിസ്വാമികൾക്കു്. പണ്ഡിതന്മാർ മരിച്ചവരെയോ ജീവിച്ചിരിക്കുന്നവരെയോ കുറിച്ചു് അനുശോചിക്കാറില്ല എന്നാണല്ലോ ഭഗവദ്ഗീതാവചനത്തിന്റെ അർഥം. അതുകൊണ്ടുതന്നെ അമ്മയുടെ മരണം ക്ഷുദ്രവികാരങ്ങൾ ഇളക്കിവിട്ടു ചട്ടമ്പിസ്വാമികളുടെ മന സ്സിനെ മഥിച്ചില്ല. തന്റെ ഭാവിപ്രവർത്തനങ്ങൾക്കു് അതു ഏതെങ്കിലും വിധ ത്തിൽ ആലസ്യവും ഉണ്ടാക്കിയില്ല. അമ്മയുടെ മരണത്തെത്തുടർന്നു വീടുവിട്ട ചട്ടമ്പിസ്വാമികൾ പിന്നീടൊരിക്കലും വീട്ടിൽ കാലുകുത്തുകയും ഉണ്ടായില്ല.

പിന്നീടുള്ള ജീവിതകാലം ചട്ടമ്പിസ്വാമികളെ സംബന്ധിച്ചിടത്തോളം എല്ലാ അർഥത്തിലും ഒരു മുക്തന്റേതായിരുന്നു. ഞാനെന്നോ എന്റേ തെന്നോ ചിന്തിക്കേണ്ടതില്ലാത്ത തികച്ചും അസാധാരണമായ ഒരു ജീവിതാ വസ്ഥ ചട്ടമ്പിസ്വാമികൾക്കു വന്നുകൂടി. ഭൗതികമായ അർഥത്തിൽത്തന്നെ അതു് അങ്ങനെയായിരുന്നു എന്നതാണു് ഏറ്റവും ശ്രദ്ധേയമായ കാര്യം. സിദ്ധാർഥരാജകുമാരന്റെ പരിതോവസ്ഥയിൽനിന്നു് എത്രയോ വ്യത്യ സ്തമായ ഒരവസ്ഥ. അക്ഷരാർഥത്തിൽത്തന്നെ നിസ്സ്വനും നിസ്സ്വവർഗ്ഗ ത്തിന്റെ പ്രതിനിധിയുമായ ഒരു സ്വാമിയായി ചട്ടമ്പിസ്വാമികൾ.

# വീണ്ടും
# വടക്കൻ യാത്ര

ചട്ടമ്പിസ്വാമികൾ കൂടുതൽ പ്രസിദ്ധനാകുംതോറും അദ്ദേഹത്തെ സ്വന്തം ഉപജീവിയാക്കാൻ സമ്പന്നരായ ഗൃഹസ്ഥന്മാരും ഉയർന്ന ഉദ്യോഗ സ്ഥന്മാരും മുന്നോട്ടുവന്നു. എന്നാൽ അങ്ങനെ സ്വയം പണയപ്പെടാൻ

സ്വാമികൾക്കു താൽപര്യമുണ്ടായിരുന്നില്ല. എവിടെയെങ്കിലും കഴിഞ്ഞുകൂട ണമെന്നല്ലാതെ ഇന്നയിന്ന സുഖസൗകര്യങ്ങൾ നിർബന്ധമായി ഉണ്ടായിരി ക്കണമെന്ന് അദ്ദേഹം ഒരിക്കലും ആഗ്രഹിച്ചില്ല. സ്വാമികൾ തിരുവനന്ത പുരത്തുനിന്നു വീണ്ടും മൂവാറ്റുപുഴയ്ക്കു തന്നെ പോയി.

മൂവാറ്റുപുഴയിൽ മാരവാടി എന്നൊരു ഗ്രാമത്തിൽ സ്വാമികൾ കുറച്ചുനാൾ താമസിച്ചു. ഗ്രാമത്തിലെ ഒരു സമ്പന്ന നായർ കുടുംബ ത്തിന്റെ വക ഒരു ഗൃഹത്തിലാണു സ്വാമികൾ പാർത്തിരുന്നത്. ആ കുടും ബത്തിൽ വിഷചികിത്സയും മന്ത്രചികിത്സയും പാരമ്പര്യമായി ഉണ്ടായി രുന്നു. സ്വാമികൾ ആ വിഷയത്തിൽ കൃതഹസ്തനായിരുന്നുവല്ലോ. അധികം താമസിയാതെ പരിസരപ്രദേശങ്ങളിലെല്ലാം സ്വാമികളുടെ പേർ പ്രസിദ്ധമായി. വേദാന്തഭാഷണം കേൾക്കാൻ മാത്രമല്ല വിഷചികിത്സയ്ക്കും മറ്റുമായി എപ്പോഴും ആളുകൾ സ്വാമികളെ സന്ദർശിച്ചുകൊണ്ടിരുന്നു.

സ്വാമികൾ വസിച്ചിരുന്ന ഗൃഹത്തിന്റെ ഉടമയുടെ മകനായ ഒരു ബാലൻ സ്വാമികളിൽ ആകൃഷ്ടനായി. വിഷവൈദ്യം പാരമ്പര്യമായിരുന്ന തിനാൽ ആ വിഷയത്തിൽ വിജ്ഞാനം ആർജ്ജിക്കുവാനാണു ബാലൻ സ്വാമികളോടു് അടുത്തുകൂടിയതു്. വിഷവൈദ്യം അറിഞ്ഞതുകൊണ്ടു മാത്രം ആയില്ലെന്നും അവനവന്റെ ഉള്ളിലുള്ള വിഷം ശമിപ്പിക്കാനാണു ശ്രമിക്കേണ്ടതെന്നും സ്വാമികൾ പറഞ്ഞപ്പോൾ അതു വേണ്ടപോലെ ഗ്രഹി ക്കുവാൻ ബാലനു കഴിഞ്ഞു. അയാൾ സ്വാമികൾക്കു സർവാത്മനാ ശിഷ്യ പ്പെടാൻ ആഗ്രഹിച്ചു. ചട്ടമ്പിസ്വാമികൾക്കു് ആ ബാലനോടും വലിയ പ്രതി പത്തിതോന്നി. സ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ചു നാനാവിഷയങ്ങളിൽ അവഗാഹം നേടിയ ആ ബാലനാണു പില്ക്കാലത്തു പ്രസിദ്ധനായ, സ്വാമി കളുടെ ശിഷ്യന്മാരിൽ അഗ്രഗണ്യനായ, നീലകണ്ഠതീർഥപാദർ.

തിരുവനന്തപുരത്തെ പ്രസിദ്ധ നായർ തറവാടായ നന്ത്യാർ വീട്ടി ലെ പപ്പുപിള്ള അക്കാലത്തു് ആലുവായിൽ പോലീസു് സൂപ്രണ്ടായിരുന്നു. പൂർവ പരിചിതനായ പപ്പുപിള്ളയുടെ അഭ്യർഥനമാനിച്ചു് ചട്ടമ്പിസ്വാമികൾ കുറച്ചുകാലം ആലുവായിൽ പോയി താമസിച്ചു. ചിന്താശീലരായ യുവജന ങ്ങളെ തന്റെ ചുറ്റും അണിനിരത്തുന്നതിനു് അവിടെയും ചട്ടമ്പിസ്വാമി കൾക്കു കഴിഞ്ഞു. ആലുവാ മണൽപ്പുറത്തു് രാത്രികാലങ്ങളിൽ ആരാധക

രുടെ നടുവിൽ വേദാന്താദി വ്യവഹാരങ്ങൾ നടത്തുകയുണ്ടായി ചട്ടമ്പി സ്വാമികൾ. ആലുവാ മണൽപ്പുറത്തുവെച്ചു കിട്ടിയ ശിഷ്യന്മാരിൽ പ്രമുഖ നായിരുന്നു കലൂർ കണ്ടൻ വൈദ്യൻ.

സ്വാമികളുടെ പ്രസിദ്ധി അനുദിനം വർദ്ധിച്ചുകൊണ്ടിരുന്നു. കുടിൽ മുതൽ കൊട്ടാരം വരെ എത്തുന്നതായിരുന്നു അതു്. തൽഫല മായി ശിഷ്യഗണവും വർദ്ധിച്ചു. ഗൃഹസ്ഥശിഷ്യന്മാരായിരുന്നു അധികവും. എറണാകുളത്തെ ദിവാൻ സെക്രട്ടറി രാമയ്യൻ, രാജസ്ഥാൻകാരനായ എറ ണാകുളത്തെ പോലീസ് സൂപ്രണ്ടു ചന്തുലാൽ തുടങ്ങിയവർ അക്കാലത്തെ സ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരിൽ പ്രമുഖരായിരുന്നു.

# സ്വാമി വിവേകാനന്ദനുമായി കൂടിക്കാഴ്ച.

1892 ലായിരുന്നു അതു്. സ്വാമി വിവേകാനന്ദൻ ചിക്കാഗോയിലെ മതങ്ങളുടെ പാർലമെണ്ടിൽ പങ്കെടുത്തു കഴിഞ്ഞിരുന്നില്ല. ദക്ഷിണേന്ത്യൻ പര്യടനത്തിനിടയിൽ വിവേകാനന്ദസ്വാമികൾ മൈസൂറിലെത്തി. മൈസൂ റിൽ നിന്നു് അദ്ദേഹം കേരളത്തിലും എത്തി. തൃശൂർവഴി എറണാകുളത്തെ ത്തിയ വിവേകാനന്ദസ്വാമികൾ താമസിച്ചതു ദിവാൻ സെക്രട്ടറി രാമയ്യ യുടെ വസതിയിലായിരുന്നു. ചന്തുലാൽ തുടങ്ങിയ മിത്രങ്ങൾ സ്വാമി വിവേകാനന്ദനും ചട്ടമ്പിസ്വാമികളുമായുള്ള കൂടിക്കാഴ്ചയ്ക്കു വഴിയൊ രുക്കി. പ്രസ്തുത കൂടിക്കാഴ്ചയെക്കുറിച്ചു ചട്ടമ്പിസ്വാമികളുടെ ശിഷ്യനായ ടി. ആർ. അനന്തക്കുറുപ്പു വിവരിച്ചിട്ടുണ്ടു്. "ഒരു സുപ്രഭാരത്തിൽ ഒരു കേവുവഞ്ചി എറണാകുളം വള്ളക്കടവിൽ അടുത്തു. അതിൽനിന്നും ഒരു യുവസന്യാസി വെളിയിൽ ഇറങ്ങിനിന്നു. ദിവാൻസെക്രട്ടറി രാമയ്യർ പോലീസു് സൂപ്രണ്ടു് ചന്തുലാലാ എന്നിവർ ഉഷസ്സിൽ ശീലിച്ചു വരാറുള്ള ലഘുവ്യായാമാർത്ഥം സഞ്ചരിച്ചു് ആ കടവിൽ എത്തി. സന്യാസിമാരെപ്പറ്റി പ്രത്യേകതാല്പര്യക്കാരായിരുന്ന ഇവർ ഈ വിദേശീയ സന്യാസിയുമായി സംഭാഷണം ചെയ്യാനൊരുങ്ങി. ആദ്യം മലയാളത്തിലും പിന്നെ രാമയ്യർ തമിഴിലും ചില ചോദ്യങ്ങൾ ചോദിച്ചിട്ടും സന്യാസി യാതൊരു മറുപടിയും പറയുന്നില്ല. അപ്പോൾ വള്ളക്കാരൻ- "യജമാനന്മാരെ ആ മനുഷ്യനു്

ചെവിയും നാവുമൊന്നുമില്ല. ഇന്നലെ ഈ വള്ളത്തിലുള്ളവർ അനവധി ചോദ്യം ചോദിച്ചിട്ടും, ഇതേവരെ ഒന്നും മിണ്ടിയിട്ടില്ല." വള്ളക്കാരന്റെ ഈ അഭിപ്രായപ്രകടനാനന്തരം തന്റെ സ്വഭാഷയായ ഹിന്ദുസ്ഥാനിയിൽ ചന്തു ലാലാ ചോദ്യം ആരംഭിച്ചു. സന്യാസി മറുപടിയും പറഞ്ഞു തുടങ്ങി. പ്രഥമ ദൃഷ്ടിയിൽതന്നെ സന്യാസിയെ അവർക്കു ബോധിച്ചു. തങ്ങളുടെ വസതിയിൽ അന്നത്തെ ഭിക്ഷകഴിക്കാമെന്നു് അവർ ക്ഷണിക്കുകയും ചെയ്തു. പിന്നീടു് ഇവർ മൂവരുംകൂടി രാമയ്യരുടെ ഗൃഹത്തിൽ ചെന്നെത്തി. അവിടെ ഇരുന്നുകൊണ്ടു് രാമയ്യരും ചന്തുലാലുംകൂടി "സന്യാസിമാരിൽതന്നെ ഉദരംഭരണത്തിനായി വേഷംകെട്ടുന്നവർ ധാരാളമുണ്ടെന്നും, ഇക്കൂട്ടത്തിൽ അപൂർവം ചില വിശിഷ്ടന്മാരേയും കണ്ടുമുട്ടിയേക്കാമെന്നും സൂക്ഷ്മം അറിവാൻ പാടില്ലാത്തതിനാൽ എല്ലാവരേയും മാനിക്കുന്നതുതന്നെ യുക്തമെന്നും" ഇംഗ്ലീഷിൽ പറഞ്ഞു. ഇതുകേട്ടപ്പോൾ ആ സന്യാസിയുടെ മുഖത്തു ചില ഭാവഭേദങ്ങൾ ഉണ്ടായതു് ആ വക്താക്കൾക്കു് വ്യക്തമായി. "എന്താ! ഇംഗ്ലീഷു് അറിയാമോ?" എന്നായി പിന്നീടു് അവരുടെ ചോദ്യം. സ്വല്പമൊക്കെ അറിയാമെന്നു് ഇംഗ്ലീഷിൽതന്നെ സന്യാസി മറുപടി പറഞ്ഞു. അല്പനേരം ഇംഗ്ലീഷിൽ സംസാരിച്ചപ്പോഴേയ്ക്കും സെക്രട്ടറിക്കും സൂപ്രണ്ടിനും അത്ഭുതമായി. നല്ല ഇംഗ്ലീഷു കേൾക്കണമെങ്കിൽ ഇവിടത്തോളം വരുവാൻ ആളുകളെ ക്ഷണിച്ചുകൊണ്ടു് കാളേജിലേയ്ക്കും മറ്റും ദൂതരെ അയച്ചു.

സമീപം ഒരു ഗൃഹത്തിൽ വിശ്രമിച്ചിരുന്ന ഒരു കേരളീയസന്യാസി തൽഗൃഹനായകന്റെയും മറ്റും പ്രചോദനംമൂലം നവീന സന്യാസിയെ സന്ദർശിപ്പാൻ അവിടെ വന്നു. ചന്തുലാലും രാമയ്യനും ആഗതന്റെ മഹിമാതിശയത്തെ അതിഥിസന്യാസിയോടു പറഞ്ഞു മനസ്സിലാക്കി. അതിഥി സന്യാസി ആർഷാചാരപുരസ്സരം ആഗതസന്യാസിയെ സ്വീകരിച്ചു സ്വാഗതം ചെയ്തു. പിന്നീടു് അവർ ഇരുപേരും കൂടി ആ പുരയിടത്തിൽതന്നെ ഒരു വിജനസ്ഥലത്തേക്കായി നടന്നു. വഴിക്കു മരക്കൊമ്പിൽ ഒരു ശാഖാമൃഗം ഇരിക്കുന്നു. അതിഥി സന്യാസി അതുകണ്ടു് സംസ്കൃതത്തിൽ പറയുകയയാണു് "അതാ ആ മരത്തിന്റെ മുകളിൽ മാനുഷചിത്തം വിളയാടുന്നു."

അവർ അങ്ങിനെ ഒരു വിജനസ്ഥലത്തു എത്തി. അപ്പോൾ അതിഥിസന്യാസി ആഗത സന്യാസിയോടു് ചിന്മുദ്രയെപ്പറ്റി പറഞ്ഞു കേട്ടാൽ കൊള്ളാമെന്നു അപേക്ഷിച്ചു. ആദ്യം "ചിന്മുദ്ര" ഇങ്ങനെയാണെന്നും പറഞ്ഞു് ആഗതസന്യാസി പിടിച്ചു കാണിച്ചുകൊടുത്തു. "ഇതു എനിക്കുമറിയാം. ഇതു ആത്മജ്ഞാനത്തിനു് എങ്ങിനെ ഉതകുമെന്നാണു എനിക്കറിയേണ്ടതു്." ആഗതസന്യാസിയുടെ മധുനിഷ്യന്ദിയായ നിരർഗ്ഗള വാക് പ്രവാഹം നിർഗ്ഗമിച്ചുതുടങ്ങി. "അങ്ങിനെ പിടിക്കുമ്പോൾ ഒരു ഞരമ്പിനു് സ്പന്ദനം ഉണ്ടായി ഒരു ശക്തി ഉൽഗമിച്ചു ശിരസ്സിൽ തട്ടുമെന്നും ബൃഹദാരണ്യോപനിഷത്തിന്റെ അപ്രസാധിതവും പ്രാചീനവുമായ ഒരു ഭാഷ്യഭാഗം ഉദ്ധരിച്ചു് അതിഥിസന്യാസിയുടെ സന്ദേഹം സമുന്മൂലീകരിച്ചു. ഇതുകേട്ടു സന്തോഷിച്ചു് അതിഥിസന്യാസി ആഗതസന്യാസിയെ ഗാഢാശ്ലേഷം ചെയ്തു ഇങ്ങനെ പറഞ്ഞു: "ഞാൻ ബങ്കാളത്തുനിന്നും വളരെ ദൂരം - തെക്കെ അറ്റത്തു് -ഇവിടംവരെ എത്തി. പല സന്യാസിമാരേയും കണ്ടു. ഈ ചോദ്യം തന്നെ അവരോടെല്ലാം ഞാൻ ചോദിച്ചു. ഇത്ര തൃപ്തികരമായ ഒരു സമാധാനം പറവാൻ ഇന്നേവരെ ആർക്കും സാധിച്ചിട്ടില്ല.

ഈ മഹൽസമ്മേളനം ഇങ്ങിനെ അവസാനിച്ചു. വിവേകാനന്ദസ്വാമികൾ ദക്ഷിണദിക്പര്യടനം കഴിഞ്ഞു് തിരിയെ വടക്കോട്ടു മടങ്ങി. ബങ്കാളിൽനിന്നും ആനന്ദജി എന്നു പേരായ ഒരു സന്യാസി കൂടി ദേശസഞ്ചാരാർത്ഥം പുറപ്പെട്ടിരുന്നു. പൂർവപരിചിതനായ അദ്ദേഹത്തെ വഴിക്കുവച്ചു വിവേകാനന്ദസ്വാമികൾ കണ്ടുമുട്ടി. എറണാകുളത്തു ഒരു വിശിഷ്ട പുരുഷൻ അധിവസിക്കുന്നുണ്ടെന്നും, അദ്ദേഹത്തെ കണ്ടു വന്ദിച്ചേ മടങ്ങാവൂ എന്നും ആ സഞ്ചാരിസന്യാസിയോടു് അദ്ദേഹം പറഞ്ഞേല്പിച്ചു. ആനന്ദജി എറണാകുളത്തു് എത്തി. റോഡിൽ നിന്നുകൊണ്ടു് 'ചട്ടമ്പി, ചട്ടമ്പി' എന്നു് ഉരുക്കഴിച്ചുതുടങ്ങി. ചട്ടമ്പിസ്വാമി തിരുവടികൾ അക്കാലത്തു് "ഇടപ്പള്ളി"യിലേയ്ക്കു് മാറി താമസിച്ചിരുന്നു. ഒടുവിൽ ആരോ വിവരം പറഞ്ഞുകൊടുത്തു. ഇടപ്പള്ളിയിൽചെന്നു് അദ്ദേഹം സ്വാമികളുമായുള്ള സഹവാസസൗഭാഗ്യം ഏതാനുംമാസക്കാലം അനുഭവിച്ചു."[29]

# സഞ്ചാരം തുടരുന്നു

സ്വാമികൾ എറണാകുളം വിട്ടു. പിന്നീടു ചേർത്തല, വൈയ്ക്കം മുതലായ സ്ഥലങ്ങളിലായി സഞ്ചാരം. വൈയ്ക്കത്തു സ്വാമികളുടെ ഇഷ്ട ന്മാരായി പതാരിവൈദ്യൻ, അകൻവൈദ്യൻ എന്നിങ്ങനെ രണ്ടുസഹോദര ന്മാർ ഉണ്ടായിരുന്നു. വൈയ്ക്കത്തു കുലശേഖരപുരത്തു് പുറ്റനാൽ എന്ന ഈഴവകുടുംബത്തിലെ അംഗങ്ങളായിരുന്നു അവർ. അവിടെ അവരുടെ അതിഥിയായി സ്വാമികൾ കുറച്ചുകാലം താമസിച്ചു. സ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ചു് സ്വാമികളെ സൽക്കരിച്ചു കൃതാർഥത കൈവരിക്കാൻ വൈദ്യ ന്മാർക്കു രണ്ടുപേർക്കും വളരെ കൗതുകമായിരുന്നു. ശ്രീനാരായണഗുരു വിന്റെ പേർ അക്കാലത്തു് അനുദിനം പ്രശസ്തമായിക്കൊണ്ടിരുന്നു. ഗുരു വിന്റെ ഗുരു എന്ന നിലയിൽ ചട്ടമ്പിസ്വാമികൾക്കും കൂടുതൽ പ്രശസ്തി ഉണ്ടാവാനിടവന്നു. ഈഴവ സമുദായത്തിൽപ്പെട്ടവർ ആ അംശത്തിനു കൂടുതൽ പ്രാധാന്യംകൊടുത്തുവന്നു. പുറ്റനാൽ താമസിക്കുമ്പോൾ ചട്ടമ്പിസ്വാമികളെ കാണാൻ ശ്രീനാരായണഗുരുവും ചെന്നിട്ടുണ്ടു്. പാപി ചെല്ലുന്നിടം പാതാളം എന്നു പറയാറുണ്ടല്ലോ. സ്വാമി ചെല്ലുന്നിടമാകട്ടെ സമാജമായിരുന്നു. പുറ്റനാൽ ഗൃഹവും ചട്ടമ്പിസ്വാമികളുടെ സാന്നിധ്യ ത്തിൽ സമാജകേന്ദ്രമായി മാറി. വൈയ്ക്കത്തഷ്ടമി പ്രസിദ്ധമാണല്ലോ അഷ്ടമിനാൾ പുറ്റനാൽ ഗൃഹം വിദ്വാന്മാരുടെ വിഹാരരംഗമായി മാറുമാ യിരുന്നു. പരവൂർ കേശവനാശാൻ, ഊരാളത്തു് അച്യുതൻ വൈദ്യർ, കൊളവേലി കൃഷ്ണൻവൈദ്യർ തുടങ്ങിയവർ പുറ്റനാൽ സദസ്സിലെ പ്രമു ഖാംഗങ്ങളായിരുന്നു. നാനാവിഷയങ്ങളെക്കുറിച്ചു് ആഴമുള്ള ചർച്ചക ളാണു് അവിടെ നടന്നതു്. സ്വാമികൾക്കു സ്നേഹിതന്മാരുടെയും ശിഷ്യ ന്മാരുടെയും ക്ഷണം അടിക്കടി ഉണ്ടായിക്കൊണ്ടിരുന്നു. ചില സ്നേഹിത ന്മാരുടെ ക്ഷണം സ്വീകരിച്ചു സ്വാമികൾ ചേർത്തല, തുറവൂർ തുടങ്ങിയ സ്ഥലങ്ങളിലേയ്ക്കുപോയി. ആ യാത്രയിൽ സ്വാമികളുടെ കൂടെ കൂടിയ വിശ്വസ്തസേവകനാണു പദ്മനാഭപ്പണിക്കർ. അദ്ദേഹം സ്വാമികളുടെ ആജ്ഞാനുവർത്തിയായി നിഴൽപോലെ സ്വാമികളെ പിന്തുടർന്നു. സ്വാമിക ളുടെകൂടെ അദ്ദേഹം എറണാകുളം, ആലുവാ, മൂവാറ്റുപുഴ തുടങ്ങിയ

സ്ഥലങ്ങളിൽ യാത്ര ചെയ്തു. വടക്കൻ പറവൂരും ചട്ടമ്പിസ്വാമികൾ ദീർഘ കാലം താമസിച്ചിട്ടുണ്ട്. കൊളവേലി കൃഷ്ണൻ വൈദ്യരായിരുന്നു ചട്ടമ്പി സ്വാമികളെ പറവൂരിലേയ്ക്കു കൂട്ടിക്കൊണ്ടുപോയതു്. എങ്കിലും വൈദ്യ രുടെ വീട്ടിൽ മാത്രമല്ല സ്വാമികൾ താമസിച്ചതു്. പയ്യപ്പിള്ളി വീട്ടിലും കൊച്ചി വേലുപ്പിള്ള എന്ന പ്രശസ്ത അഭിഭാഷകന്റെ വീട്ടിലും സ്വാമികൾ താമസി ക്കുകയുണ്ടായി. പറവൂർ നിവാസകാലത്താണു തീർഥപാദപരമഹംസ സ്വാമികൾ ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സമ്പാദിച്ചതു്. പറവൂർ വടക്കേ ക്കര മഠത്തിൽ എന്ന നായർ പ്രഭുകുടുംബത്തിലെ അംഗമായിരുന്നു തീർഥ പാദപരമഹംസർ. 1900-ാമാണ്ടു് ചട്ടമ്പിസ്വാമികൾ കൊച്ചി വേലുപ്പിള്ളയുടെ അതിഥിയായി കഴിയുമ്പോഴാണു നാണുക്കുറുപ്പു് സ്വാമികളെ പരിചയപ്പെ ട്ടതു്. ചട്ടമ്പിസ്വാമികളിൽനിന്നു വേദാന്താദി വിജ്ഞാനമാർജ്ജിച്ചു നാണു ക്കുറുപ്പു് തീർഥപാദപരമഹംസരായി. പറവൂരിൽനിന്നു ചെറായിയിലെ ത്തിയ ചട്ടമ്പിസ്വാമികൾക്കു് അച്യുതൻ വൈദ്യരാണു് ആതിഥേയത്വമരുളി യതു്. അച്യുതൻവൈദ്യരുടെ വസതി സ്വാമികൾക്കു് എന്നും ഒരു ആശ്രമ ത്തിനു തുല്യമായിരുന്നു. സ്വാമികളുടെ ആഹാരാദികാര്യങ്ങളിൽ വൈദ്യർ സവിശേഷം ശ്രദ്ധവെച്ചിരുന്നു. പലപ്പോഴും വൈദ്യർ സ്വയം പാകം ചെയ്ത വിശിഷ്ടവിഭവങ്ങൾ നല്കിയാണു സ്വാമികളെ ആദരിച്ചതു്. ചട്ടമ്പിസ്വാമി കൾക്കു വൈദ്യരെന്നുവെച്ചാൽ ജീവനായിരുന്നു. 'എന്റെ അച്യുതൻ, സാക്ഷാൽ അച്യുതൻ തന്നെ' എന്നു പലപ്പോഴും സ്വാമികൾ പറയുമായിരു ന്നുവത്രേ. സംസാരചക്രം എന്നു വേദാന്തദർശനം പറയുന്നതു ചട്ടമ്പി സ്വാമികളുടെ ജീവിതത്തെ സംബന്ധിച്ചു നൂറുശതമാനവും ശരിയായി രുന്നു. കറങ്ങിക്കൊണ്ടാണല്ലോ അദ്ദേഹം ജീവിച്ചതു്. ലോകയാത്ര എന്നു പറയുന്നതും സ്വാമികളെ സംബന്ധിച്ചു് ഏറ്റവും ശരിയായിരുന്നു. പ്രതിദി നഭിന്നവിചിത്രമായ ഒരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേതു്.

## ഷഷ്ടിപൂർത്തി

1914-ൽ സ്വാമികളുടെ ഷഷ്ടിപൂർത്തിയായി. പക്ഷേ സ്വാമികളുണ്ടോ ആവക കാര്യങ്ങളെപ്പറ്റി ചിന്തിക്കുന്നു! അക്കാലത്തു സ്വാമികൾ തിരുവനന്തപുരത്തായിരുന്നു. ശിഷ്യന്മാരും ഭക്തന്മാരും ആരാധകരും

സ്വാമികളുടെ ഷഷ്ടിപൂർത്തി സമുചിതമായി ആചരിക്കാൻ വെമ്പൽകൊണ്ടു. ആർഭാടപൂർണമായ ആഘോഷങ്ങളോടു ചട്ടമ്പിസ്വാമികൾക്കു യോജിപ്പുണ്ടായിരുന്നില്ല. അതറിയാവുന്നവരായിരുന്നു ആഘോഷപരിപാടികളുടെ സംഘാടകർ അതുകൊണ്ടു് അവർ മറ്റൊരു തീരുമാനമാണു് എടുത്തതു്. സ്വാമികളുടെ പേരിൽ ധർമോദ്ബോധനത്തിനുള്ള ഒരു ആശ്രമം സ്ഥാപിച്ചു് ഒരു സംന്യാസി പരമ്പര ഉദ്ഘാടനം ചെയ്യുക എന്നതായിരുന്നു പരിപാടി. സ്വാമികളുടെ ശിഷ്യന്മാരിൽ അഗ്രഗണ്യനായ തീർഥപാദപരമഹംസരായിരുന്നു സംഘാടകനേതൃത്വം വഹിച്ചതു്. ആശ്രമം സ്ഥാപിക്കുവാൻ തിരുവല്ലയിലെ എഴുമറ്റൂരാണു് അവർ ഉചിതമായ സ്ഥാനമായി തെരഞ്ഞെടുത്തതു്. വിവരം ചട്ടമ്പിസ്വാമികളെ അറിയിച്ചപ്പോൾ അദ്ദേഹം അതിനെ എതിർത്തില്ല. തീർഥപാദപരമഹംസരയച്ച കത്തിനു മറുപടിയായി സ്വാമികൾ പറഞ്ഞതു് 'നിശ്ചയിച്ചു പറഞ്ഞിട്ടുള്ളതിൽ വ്യത്യാസമൊന്നുമില്ല പ്രാരബ്ധപ്രകാരമാകട്ടെ' എന്നാണു്.

'പ്രാരബ്ധമുത്തമഗുണാഃ ന പരിത്യജന്തി' എന്നാണല്ലോ ആപ്തവാക്യം. പ്രാരംഭമിട്ടവരെ ഉത്തമഗുണന്മാരല്ലാതാക്കാൻ സ്വാമികൾ ആഗ്രഹിക്കാതെയിരുന്നതിൽ അദ്ഭുതമില്ല. 1089 ചിങ്ങം എട്ടാം തീയതിയായിരുന്നു ആഘോഷങ്ങൾക്കു തീയതിയായി നിശ്ചയിച്ചതു്. ഷഷ്ടിപൂർത്തി ആഘോഷങ്ങളെക്കുറിച്ചു നീലകണ്ഠതീർഥപാദസ്വാമികളുടെ ജീവചരിത്രഗ്രന്ഥത്തിൽ നിന്നു പറവൂർ ഗോപാലപിള്ള ഉദ്ധരിച്ചിട്ടുള്ള പ്രസക്തമായ ഭാഗം ഇവിടെ ചേർക്കാം.

"ചിങ്ങം 4-ാംനു പരമഗുരുപാദരും സ്വാമികളും മറ്റു ശിഷ്യഗണങ്ങളും ചേർന്നു് വള്ളംവഴി എഴുമറ്റൂർക്കു് യാത്രതിരിച്ചു. വർഷം സാമാന്യത്തിലധികം ഉണ്ടായിരുന്നതിനാൽ നദികളിൽ ഒഴുക്കു കലശലായിരുന്നു. തന്നിമിത്തം അയിരൂർ ചെന്നുചേരുന്നതിനു് ഉദ്ദേശിച്ചതിൽ കൂടുതൽ ദിവസം വേണ്ടിവന്നു. എങ്കിലും ഉദ്ദിഷ്ടകാര്യത്തിനു് വിഘ്നം കൂടാത്ത വിധം ആറാംതിയ്യതി അവിടെ എത്തി. പ്രാചീനകാലത്തെ പരിശുദ്ധന്മാരായ ഋഷികളുടെ ആന്തരബാഹുല്യ പ്രകൃതികളെ പ്രകൃതിരൂപേണ ദൃഷ്ടാന്തീകരിക്കുന്ന പ്രകൃതഗുരുശിഷ്യന്മാർ വള്ളത്തിൽനിന്നും വെളിയിലേയ്ക്കു ഇറങ്ങിയപ്പോൾ ഉപഹാരദ്രവ്യങ്ങൾ വഹിച്ചുകൊണ്ടു് കടവിൽ കൂടിയിരുന്ന ഭക്തജനങ്ങളുടെ സംഖ്യ അപരിമേയമായിരുന്നു. ദർശനമാത്രത്താൽ തങ്ങ

ളുടെ ദൃഷ്ടികളെ പരിപൂതമാക്കിച്ചെയ്യുന്നതിനു് അവസരം പ്രതീക്ഷിച്ചു കൊണ്ടു് നമ്രശിരസ്സുകളായി കോരകിതകരാംബുരുഹങ്ങളായി ഉപവസ്ത്രത്തെ ആചാരപ്രകാരം അരയിൽ ചുറ്റി മാർഗ്ഗത്തിന്റെ ഇരുവശങ്ങളിലും ഒതുങ്ങി രണ്ടു വരിയായി നിരന്നുനിന്ന ജനസമൂഹത്തെ ഒരു നോക്കു കാണുന്നതിൽ ഏതു രസികന്റെ നയനപുടങ്ങളും ഉഴറാതിരിക്കയില്ല. അവർ ജയജയ ശബ്ദഘോഷത്തോടും സ്തുതിവചസ്തോമങ്ങളോടുംകൂടി സ്വാമിപാദങ്ങളെ എതിരേറ്റു് തൊട്ടാവള്ളിൽ ആശാൻ അവർകളുടെ ഗൃഹത്തിൽകൊണ്ടുചെന്നാക്കി. അവിടെ ഒരു രാത്രി താമസിച്ച ശേഷം വടക്കോട്ടു് കരവഴിയായി എഴുമറ്റൂർക്കു് തിരിച്ചു. കൂടെ അനവധി ആളുകൾ ഉണ്ടായിരുന്നു. അയിരൂർനിന്നും ആറേഴു് നാഴിക ദൂരം ഉള്ളതു് വെറും വിജനമായ മലയിടുക്കുകളും ചരിവുകളും മറ്റുമാണു്. എന്നാൽ നടക്കുന്നതിനു വലിയ ശല്യം തോന്നാത്തതരം പുൽക്കെട്ടുള്ള പ്രദേശം. ഇടയ്ക്കിടെ ചില സ്ഥലങ്ങളിൽ ചെറിയ നദികളുടെ രീതിയിൽ ഊറ്റുകൾ പ്രവഹിച്ചുകൊണ്ടിരുന്നു. അതുകളിലെ ജലത്തിനു് തണുപ്പു കൂടുമെങ്കിലും നഗരങ്ങളിലെ വെള്ളത്തെക്കാൾ തുലോം ഘനക്കുറവും നൈർമ്മല്യവും ഉള്ളതായിക്കാണപ്പെട്ടു. മലകൾ അത്യുന്നതങ്ങളോ ഘോരമൃഗങ്ങളെക്കൊണ്ടോ പാഷാണാദികളെക്കൊണ്ടോ ദുരാപങ്ങളോ ആയിരുന്നില്ല. വലിയ വൃക്ഷങ്ങളും വള്ളിക്കെട്ടുകളും സൂര്യകിരണങ്ങളെ നിവാരണം ചെയ്യുമാറു നിബിഡമായി ശൈലോപരിഭാഗത്തെ ആച്ഛാദനം ചെയ്തിട്ടില്ലായിരുന്നു. സാമാന്യം വണ്ണമുള്ള കുറ്റിച്ചമരങ്ങളും ചെടികളും ചിലയിടത്തു് അവയിൽ കെട്ടിപ്പിണഞ്ഞു നികുഞ്ജാകൃതിയായിക്കിടക്കുന്ന ലതാസമൂഹങ്ങളും തറയിൽ പരക്കെ പടർന്നു പിടിച്ചിരുന്ന ഹരിതതൃണപാളിയും മറ്റും കൊണ്ടു് മദ്ധ്യത്തു നിന്നും നാലുദിക്കിലേയ്ക്കും നോക്കിയാൽ നിമ്നോന്നതപ്രദേശങ്ങളിൽ പച്ച സൂര്യപടം വിരിച്ചാൽ എന്നപോലെ ആ പർവ്വതപ്രാന്തസ്ഥലികൾ നയനാനന്ദകരങ്ങളായിരുന്നു. ഇങ്ങിനെ മനോമോഹനങ്ങളായ കാഴ്ചകൾ പലതും ഉണ്ടായിരുന്നതുകൊണ്ടു് കേറ്റിറക്കം നിമിത്തമുണ്ടായ ക്ലേശത്തേയോ ദൂരത്തേയോ സ്മരിക്കാതെ ഏഴാം തീയ്യതി എട്ടുമണിക്കു് എഴുമറ്റൂർ വടക്കേക്കോയിക്കൽ ചെന്നുചേർന്നു. പൂജ്യപാദന്മാരായ ഋഷീശ്വരന്മാരെ ദർശിച്ച മാത്രയിൽതന്നെ പരഗമിച്ചെതിരേറ്റു കൊണ്ടുപോയി ഭദ്രാസനങ്ങളിൽ വിശ്രമിപ്പിച്ചു. മാർഗ്ഗഖേദത്തെക്കുറിച്ചും മറ്റും രണ്ടുപേരോടും

പ്രത്യേകം കുശലപ്രശ്നം ചെയ്തു. ഷഷ്ടിപൂർത്ത്യുത്സവം സംബന്ധിച്ചു പലേദിക്കുകളിൽ നിന്നും സന്യാസിശ്രേഷ്ഠന്മാരും വിദ്വദഗ്രണികളും സാമാന്യന്മാരും അവിടെ പ്രതിനിമിഷം വന്നു ചേർന്നുകൊണ്ടിരുന്നു. അവരെയെല്ലാം യഥായോഗ്യം സ്വീകരിച്ചു് വേണ്ട ഉപചാരാദി ചെയ്യുന്നതിൽ ഉദാരശീലരായ തമ്പുരാക്കന്മാർ ഒട്ടും ഉദാസീനത കാണിച്ചിരുന്നില്ല. ഷഷ്ടിപൂർത്തി ദിവസമായ 8-ാംനു ഊണുകഴിഞ്ഞു് എല്ലാവരുംകൂടി സ്ഥലം പെൺപള്ളിക്കൂടത്തിലേയ്ക്കു ഘോഷയാത്ര പുറപ്പെട്ടു. അവിടെ ചെന്നെത്തിയശേഷം "സ്വാമി" ദയാനന്ദന്റെ അധ്യക്ഷതയിൽ ഒരു യോഗംകൂടി ചില പ്രസംഗങ്ങളും മറ്റും നടത്തിയതിൽ പിന്നീടു് നാഗസ്വരാദി വാദ്യഘോഷസമേതം "ആശ്രമ"ത്തിലേയ്ക്കു തിരിച്ചു. കൃത്യം മൂന്നുമണിക്കു് ശുഭമുഹൂർത്തത്തിൽ പരമഗുരുപാദർ ആശ്രമോദ്ഘാടനക്രിയ നിർവ്വഹിച്ചു. അനന്തരം ബാലികാപാഠശാലയിൽ വീണ്ടും എത്തി. "പരമഹംസസ്വാമി" പരമഗുരുപാദരുടെ മഹിമാനുവർണ്ണനരൂപമായ ഒരു പ്രസംഗം ചെയ്തു. അതിനെത്തുടർന്നു വേറെയും ചില പ്രസംഗങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ അച്ചടിച്ചയയ്ക്കാനേർപ്പാടു ചെയ്തിരുന്ന "ഷഷ്ടിപൂർത്തിപ്രശസ്തി" കൊല്ലത്തുനിന്നും വന്നുചേർന്നു. അതിൽ ഒരു പ്രതി അവിടെ വായിച്ചു. ചിലതു് യോഗ്യന്മാർക്കു സംഭാവന ചെയ്തു. ഉപസംഹാരപ്രസംഗാനന്തരം യോഗം പിരിഞ്ഞു. സ്വാമി അഞ്ചാറുദിവസം പരമഗുരുപാദരോടൊന്നിച്ചു ആശ്രമത്തിൽ താമസിച്ചശേഷം കാര്യാന്തരപാരതന്ത്ര്യത്താൽ റാന്നിക്കു പുറപ്പെട്ടു. തമ്പുരാക്കന്മാരും പരമഹംസസ്വാമിയും അവിടെ താമസിക്കണമെന്നു് അതിരറ്റു നിർബ്ബന്ധിച്ചു എങ്കിലും തല്ക്കാലം തിരിയെ ആശ്രമത്തിലേയ്ക്കു് പോകാൻ തരപ്പെടാതെ റാന്നിയിൽനിന്നും കരുനാഗപ്പള്ളിക്കുതന്നെ പോന്നു."[30]

സ്വാമികളുടെ ഷഷ്ടിപൂർത്തിസ്മാരകമായ എഴുമറ്റൂർ ആശ്രമത്തിനു 'പരമഭട്ടാരാശ്രമം' എന്നാണു പേരിട്ടതു്. പ്രസ്തുത ആശ്രമം സ്ഥാപിക്കുന്നതിൽ ഏറ്റവുമധികമുത്സാഹിച്ചതു് എഴുമറ്റൂർ വടക്കേ കോയിക്കൽ തമ്പുരാനായിരുന്നു. ആശ്രമത്തിൽനിന്നുപോയ ചട്ടമ്പിസ്വാമികൾ തന്റെ സഞ്ചാരം തുടർന്നു. ചട്ടമ്പിസ്വാമികളുടെ ജീവിതത്തിന്റെ അന്തിമദശകമായിരുന്നു അതു്. സ്വാമികൾ നൂറുകണക്കിനു ഗൃഹസദസ്സുകളിൽ പ്രഭാഷണങ്ങൾ നടത്തി. നിരവധി ഗ്രന്ഥങ്ങൾ രചിക്കുന്നതിനു തുടക്കവുമിട്ടു.

സ്വാമികൾക്കു കുറച്ചുനാളായി ഉണ്ടായിരുന്ന ഉദരരോഗം ഇടയ്ക്കിടയ്ക്കു താൽക്കാലികമായി കൂടുമായിരുന്നു. സ്വന്തം ചിട്ടകൾകൊണ്ടു് അതിനെ അതിജീവിക്കുകയായിരുന്നു സ്വാമികൾ ചെയ്തതു്. ഗുരുസ്വാമികൾ ജീവിച്ചിരിക്കേ ശിഷ്യസ്വാമികളുടെ നിര്യാണം വിശേഷസംഭവമാണല്ലോ. ചട്ടമ്പിസ്വാമികളുടെ ശിഷ്യൻ നീലകണ്ഠതീർത്ഥപാദസ്വാമികൾ ചട്ടമ്പിസ്വാമികൾ ജീവിച്ചിരിക്കുമ്പോഴാണു സമാധിയായതു്. 1096 (1921) കർക്കടകമാസത്തിലായിരുന്നു അതു്. സമാധിവിവരം അറിയിച്ചു ചട്ടമ്പിസ്വാമികളെ കൂട്ടിക്കൊണ്ടുവരാനായി കുതിരവണ്ടി പിടിച്ചു് ബന്ധപ്പെട്ടവർ അന്നു ചട്ടമ്പിസ്വാമികൾ തങ്ങിയിരുന്ന മാവേലിക്കരയിൽ എത്തി. കുതിരവണ്ടി ചൂണ്ടിക്കാണിച്ചു് 'നമുക്കിതിൽ കയറിപോകാം' എന്നു പറഞ്ഞപ്പോൾ സ്വാമികളുടെ പ്രതികരണം 'എന്തിനു് നടന്നൂടാം'[31] എന്നു തനി തിരുവനന്തപുരം ഭാഷയിലായിരുന്നു. എങ്കിലും പിന്നീടു കുതിരവണ്ടിയിൽത്തന്നെ അവർ യാത്രതിരിച്ചു.

നീലകണ്ഠതീർത്ഥപാദരുടെ സമാധിസ്ഥലത്തെത്തി മൃതദേഹം ദർശിച്ചശേഷം പുറത്തിറങ്ങിയ ചട്ടമ്പിസ്വാമികൾ കൂടിനിന്നവരോടായി പറഞ്ഞു- 'ഇന്നു് ഒരു വിശേഷമുണ്ടായി. മുമ്പൊക്കെ ഞാൻ ഒരിടത്തിരിക്കുമ്പോൾ അയാൾ എന്റെ അടുക്കൽ വന്നാൽ നില്ക്കുകയാണു പതിവു്. എന്നാൽ ഇന്നു് അയാൾ ഇരിക്കുമ്പോൾ അയാളുടെ മുൻപിൽ ഞാൻ നില്ക്കാൻ ഇടയായി.'[32] ഏതു സങ്കടസന്ദർഭത്തെയും സ്വതസ്സിദ്ധമായ നർമ്മഭാഷണം കൊണ്ടു സാധാരണ നിലയിലാക്കാൻ സ്വാമികൾക്കു അസാധാരണമായ പാടവമാണുണ്ടായിരുന്നതു്. പ്രപഞ്ചത്തിന്റെ രഹസ്യമറിഞ്ഞ മഹാമനസ്കന്റെ ലാഘവബുദ്ധിയായിരുന്നു അദ്ദേഹത്തിന്റേതു്. തന്മൂലം ഉദരരോഗം ശല്യങ്ങൾ ചെയ്തുകൊണ്ടിരുന്നു എങ്കിലും ഏറ്റവും ഉന്മേഷവാനായിട്ടാണു സ്വാമികൾ തന്റെ ജീവിതത്തിന്റെ അന്തിമദശാബ്ദം കഴിച്ചതു്. ചട്ടമ്പിസ്വാമികളുടെ കീർത്തി നാടാകെ പരന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാരുടെ എണ്ണം ദിനംപ്രതി പെരുകിക്കൊണ്ടിരുന്നു. പഴയ ശിഷ്യന്മാർ നാടിന്റെ നാനാഭാഗങ്ങളിൽനിന്നും കത്തുമുഖേനയും ചിലപ്പോഴൊക്കെ നേരിട്ടും സ്വാമികളുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു.

ഭക്തന്മാരിൽ ചിലർ മലയാറ്റൂർ ഡിവിഷനിൽപ്പെട്ട കോടനാടുവനപ്രാന്തത്തിൽ സ്വാമികളുടെ പേരിൽ കുറെ സ്ഥലം പതിച്ചുനല്കി. അതിൽ

ഒരു വീടും ഉണ്ടായിരുന്നു. സ്വാമികൾ ചിലപ്പോൾ അവിടെയെത്തി ഏകാന്ത വാസം അനുഷ്ഠിച്ചുപോന്നു. എങ്കിലും പലപ്പോഴും ശിഷ്യന്മാർ അവിടെയും എത്തിച്ചേർന്നിരുന്നു. ആരെങ്കിലും എത്തിക്കഴിഞ്ഞാൽ പിന്നെ സ്വാമികളും എല്ലാം മറന്നു സൗഹൃദവ്യാപാരങ്ങളിൽ മുഴുകും. അതായിരുന്നു സ്വാമികളുടെ രീതി.

തിരുവിതാംകൂർ ഫോറസ്റ്റ് ഡിപ്പാർട്മെന്റിൽ ഉദ്യോഗസ്ഥനായിരുന്ന കെ. നാണുപിള്ള സ്വാമികളെ കോടനാട്ടുവെച്ചു കാണാൻപോയ അനുഭവം അദ്ദേഹം തന്നെ വിവരിച്ചിട്ടുള്ളതു കേൾക്കുക. "ഒരുദിവസം ആരോ പറഞ്ഞുകേട്ടു സ്വാമികൾ വന്നിട്ടുണ്ടെന്നു്. ഈ പുണ്യാത്മാവിനെ അഭിമുഖദർശനംചെയ്യുവാൻ വളരെ ആശിച്ചിരുന്ന ഞങ്ങളിൽ ചിലർക്കു് ഈ വാർത്ത ഒരു വലിയ അനുഗ്രഹമായിത്തീർന്നു. അടുത്ത ഒരു ഒഴിവുദിവസം ഞാനും ഡിപ്ടിറേഞ്ചർ ശ്രീ. ഗോപാലൻതമ്പിയുംകൂടി സ്വാമികളുടെ വസതിയിലേയ്ക്കു പുറപ്പെട്ടു. പകൽ 3 മണിസമയത്താണു് ഞങ്ങൾ അവിടെ എത്തിയതു്. സ്വാമികൾ അകത്തുവിശ്രമിക്കയാണെന്നു പുറത്തുണ്ടായിരുന്ന ഒരു പരിചാരകൻ പറഞ്ഞു. കാണുന്നതിൽ വിരോധമില്ലെന്നു പറകയാൽ ഞങ്ങൾ അങ്ങോട്ടു കടന്നുചെന്നു. തറയിൽ ഒരു പുതിയ പായിൽ മലർന്നുകിടന്നു കയ്യിൽ ഒരു കടലാസുതുണ്ടിൽ പെൻസിൽ കൊണ്ടു് എന്തോ എഴുതുകയായിരുന്നു. ഞങ്ങളെ കണ്ടയുടൻ പുഞ്ചിരിയോടുകൂടി അകത്തേയ്ക്കു ക്ഷണിക്കയും അടുത്തിട്ടിരുന്ന ഒരു പായിൽ ഇരിക്കാൻ പറകയും ചെയ്തു! ഞങ്ങൾ നമസ്കരിച്ചശേഷം അവിടെയിരുന്നു. രണ്ടാളോടും പേരു മുതലായ വിവരങ്ങൾ ചോദിച്ചറികയും കുശലങ്ങൾ ചെയ്തശേഷം പല ലൌകികവർത്തമാനങ്ങളും പറഞ്ഞു."[33]

## സമാധി

സ്വാമികളുടെ ജീവിതസായാഹ്നത്തിൽ കുറച്ചുനാൾ ഇരിങ്ങാലക്കുട വാസകേന്ദ്രമായി. തത്തമ്പള്ളി കുഞ്ഞുണ്ണിമേനോനും അദ്ദേഹത്തിന്റെ ഭാര്യ മീനാക്ഷിയമ്മയും സ്വാമികളുടെ ഉത്തമശിഷ്യരായിരുന്നു. അവരുടെ വസതിയിലാണു സ്വാമികൾ തങ്ങിയിരുന്നതു്. തച്ചുടയകൈമൾ സ്വാമികളുമായി ബന്ധപ്പെട്ടതു് അവിടെവെച്ചായിരുന്നു. ദേവപ്രതിനിധി

യായി അവരോധിക്കപ്പെട്ട നായർ പ്രഭുവായിരുന്നുവല്ലോ കൈമൾ. ചട്ടമ്പി സ്വാമികളുടെ ശിഷ്യനായ നീലകണ്ഠതീർത്ഥപാദരുടെ ഒരു ഉത്തമശിഷ്യനായിരുന്നു അന്നു കൈമൾ. തീർത്ഥപാദർ ആരംഭിച്ച 'സദ്ഗുരു' എന്നൊരു മാസിക ഉണ്ടായിരുന്നു. അതു പിന്നീടു നടത്തിക്കൊണ്ടിരുന്നതു കൈമളായിരുന്നു. ആ വിഷയത്തിൽ കൈമൾ സ്വാമികളെ ചെന്നു കണ്ടു നിർബന്ധിച്ചു് സാഹായ്യങ്ങൾ സ്വീകരിച്ചുപോന്നു. അഗസ്ത്യൻ എന്ന തൂലികാനാമത്തിൽ ചട്ടമ്പിസ്വാമികൾ അക്കാലത്തു പല ലേഖനങ്ങളും 'സദ്ഗുരു'മാസികയിൽ എഴുതുകയുണ്ടായി. ചുറ്റിക്കറങ്ങിക്കൊണ്ടിരിക്കുക എന്ന സ്വഭാവം സ്വാമികൾ അപ്പോഴും ഉപേക്ഷിച്ചില്ല. അദ്ദേഹം ഇരിങ്ങാലക്കുട വിട്ടു. എറണാകുളം, പറവൂർ, ആലുവ, പെരുമ്പാവൂർ, വൈയ്ക്കം, ആലപ്പുഴ, മാവേലിക്കര എന്നിവിടങ്ങളിലെല്ലാം സഞ്ചരിച്ചശേഷം സ്വാമികൾ കരുനാഗപ്പള്ളിയിലെത്തി.

1923-ാമാണ്ടോടുകൂടി ചട്ടമ്പിസ്വാമികൾക്കു പുതിയ ഒരു ഗൃഹസ്ഥശിഷ്യൻ ഉണ്ടായി. ഭക്തനോ വേദാന്തിയോ അല്ല. പില്ക്കാലത്തു കേരളത്തിലെ രാഷ്ട്രീയരംഗത്തെ അതികായനായിരുന്നു ആ ശിഷ്യൻ അദ്ദേഹമത്രേ കുമ്പളത്തു ശങ്കുപ്പിള്ള. അദ്ദേഹത്തിന്റെ തന്റേടവും ഊർജ്ജസ്വലതയും സ്വാമികളെ ആകർഷിച്ചു. സ്വാമികളുടെ വാത്സല്യാതിരേകം ശങ്കുപ്പിള്ളയെയും ആകർഷിച്ചു.

സ്വാമികൾ വാഴത്തോട്ടത്തു വേലുപ്പിള്ളയുടെ വീട്ടിലും കുമ്പളത്തു ശങ്കുപ്പിള്ളയുടെ വീട്ടിലും താമസിക്കുകയുണ്ടായി. കുമ്പളത്തു വീടിനടുത്തുള്ള ഒരു ശീതളക്കാവു് സ്വാമികളെ ആകർഷിച്ചു. അവിടം സ്വാമികൾ തന്റെ വിശ്രമസ്ഥാനമായി സ്വീകരിച്ചു. കാവിൽ വിശ്രമിക്കുന്ന അവസരങ്ങളിൽ ശങ്കുപ്പിള്ളയോടു സ്വാമികൾ സ്വന്തം ജീവിതാവസാനത്തെപ്പറ്റി സംസാരിക്കുമായിരുന്നു. മനുഷ്യൻ കർമ്മകാണ്ഡിയാണെന്നും ഒരിക്കൽ അവനു കർമ്മങ്ങളിൽനിന്നു വിരമിക്കാതെ നിവൃത്തിയില്ലെന്നും തന്നെസംബന്ധിച്ചിടത്തോളം ആ വിരാമകാലം ആസന്നമാണെന്നും സ്വാമികൾ പറഞ്ഞിരുന്നു.

ആ കാവിനടുത്തു മറ്റൊരുകാവും ഉണ്ടായിരുന്നു. അതൊരു പുരാതനമായ കാവായിരുന്നു. സ്വാമികൾ ആ കാവു തനിക്കു കാണണ

മെന്നു് ആഗ്രഹം പ്രകടിപ്പിച്ചു. കുമ്പളം സ്വാമികളെ ആ കാവിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. സ്വാമികൾ ഏറെനേരം അവിടം ചുറ്റിനടന്നു കണ്ടു. ആ കാവും സ്വാമികൾക്കു നന്നേ പിടിച്ചു. 'ഇവിടം സമാധിസ്ഥാനത്തിനു പറ്റിയതാണു്' എന്നു സ്വാമികൾ തമാശയായിട്ടെന്നപോലെ പറഞ്ഞു.

കുമ്പളത്തു ശങ്കുപ്പിള്ളയെ ചട്ടമ്പിസ്വാമികൾ കാരണവർ എന്നു വിളിക്കുക പതിവായിരുന്നു. സ്വാമികൾ വീണ്ടും യാത്രയ്ക്കു തുനിഞ്ഞു. ഇക്കുറി തിരുവനന്തപുരത്തേയ്ക്കായിരുന്നു പുറപ്പാടു്. കുറെദിവസങ്ങൾകൂടി കഴിഞ്ഞിട്ടുപോയാൽ പോരേ എന്നു കുമ്പളം ചോദിച്ചു. 'കിഴവൻ ചാവാനിങ്ങുവരും കാരണവരേ' എന്നു സ്വാമികൾ പ്രതിവചിച്ചു. 'എല്ലാവരോടും യാത്രചോദിച്ചുവരട്ടെ' എന്നുകൂടിപ്പറഞ്ഞു ചട്ടമ്പിസ്വാമികൾ തിരുവനന്തപുരത്തേയ്ക്കു യാത്രയായി.

തിരുവനന്തപുരത്തെത്തിയെങ്കിലും സ്വാമികൾക്കു ശരീരസുഖം കുറവായിരുന്നു. പിന്നീടു് അതിസാരരോഗം കലശലായി. വൈദ്യന്മാരായ ശിഷ്യന്മാർ സ്വാമികളെ സശ്രദ്ധം ശുശ്രൂഷിച്ചു. എങ്കിലും അതുകൊണ്ടൊന്നും വലിയ കാര്യമില്ല എന്ന മട്ടിലാണു സ്വാമികൾ പ്രതികരിച്ചതു്. ഡോ. കെ.ജി. ഗോപാലപിള്ള, ആറന്മുള നാരായണവൈദ്യൻ തുടങ്ങിയ ഭിഷഗ്വരന്മാർ സ്വാമികളെ അടുത്തു പരിചരിക്കാൻ സദാസന്നദ്ധരായിരുന്നു. തന്റെ അന്ത്യം അടുത്തുതന്നെ സംഭവിക്കുമെന്നും അതുതടയാൻ സാധ്യമല്ലെന്നും സ്വാമികൾ അവരോടു തുറന്നുപറഞ്ഞു. ചികിത്സയെക്കാൾ വിശ്രമമാണു സ്വാമികൾ ആഗ്രഹിച്ചതും അദ്ദേഹത്തിനു ലഭിച്ചതും. സഞ്ചരിച്ചുകൊണ്ടിരുന്ന സ്വാമികൾക്കു വിശ്രമംകൊണ്ടു വലിയ ആശ്വാസം കിട്ടി.

ഏതാനും ആഴ്ചകൾക്കു ശേഷം സ്വാമികൾക്കു നടക്കാൻ പ്രയാസമില്ലെന്ന അവസ്ഥയിലെത്തി. സ്വാമികൾ പന്മനയ്ക്കു പോകാൻ ആഗ്രഹം പ്രകടിപ്പിച്ചു. കുമ്പളത്തു ശങ്കുപ്പിള്ളയ്ക്കു കത്തയച്ചു. അദ്ദേഹം പരിവാരസമേതം വള്ളത്തിൽ തിരുവനന്തപുരത്തെത്തി. സ്വാമികൾ പന്മനയ്ക്കു തിരിച്ചു. തിരുവനന്തപുരത്തെ ശിഷ്യന്മാരെല്ലാം സ്വാമികളെ യാത്രയയയ്ക്കാൻ എത്തിയിരുന്നു. ഒരു അന്ത്യയാത്രയുടെ എല്ലാ ഭാവപ്പകർച്ചയും ആ യാത്രയ്ക്കുണ്ടായിരുന്നു. സ്വാമികൾ എല്ലാവരോടും യാത്ര ചോദി

ച്ചാണു പിരിഞ്ഞതു്. പത്മനാഭപ്പണിക്കരും തീർഥപാദപരമഹംസസ്വാമി കളും ചട്ടമ്പിസ്വാമികളെ അനുഗമിച്ചു.

തിരുവനന്തപുരത്തു ചാക്കയിലെ കടവിൽനിന്നു വഞ്ചിയിൽ കയ റുമ്പോൾ സ്വാമികൾ ജന്മദേശത്തോടും അവിടുത്തെ അനുചരന്മാരോടും അന്തിമയാത്ര പറയുകയായിരുന്നു. അതു മേടമാസമായിരുന്നു. സ്വാമി കൾ വഞ്ചിയിൽ കയറിയശേഷം കേരനിരകൾ തിങ്ങുന്നതും തന്റെ പാദ സ്പർശം ധാരാളം അനുഭവിച്ചിട്ടുള്ളതുമായ കരയെ നോക്കി പറഞ്ഞു വത്രേ. "ഇടവ സൂര്യൻ എനിക്കുകാണാൻ ഒക്കുകയില്ല. 'അ' പോയി, 'ഹം' മാത്രമേയുള്ളൂ." 'അഹം' എന്ന സംസ്കൃതപദത്തിന്റെ കാര്യമാണു സ്വാമി കൾ സൂചിപ്പിച്ചതു്. അഹമെന്നാൽ ഞാനെന്നർഥം.

അവർ കൊല്ലത്തെത്തി. പന്മനയ്ക്കുപോകുംവഴി പ്രാക്കുളത്തുള്ള തോട്ടുവയൽ ബംഗ്ലാവിൽ സ്വാമികൾ കുറച്ചുദിവസം താമസിച്ചു. കുമ്പള ത്തിന്റെ നിർബന്ധപ്രകാരമായിരുന്നു അതു്. അതിനകം സ്വാമികളുടെ അസ്വാസ്ഥ്യവാർത്ത നാടാകെ അറിയാൻ തുടങ്ങിക്കഴിഞ്ഞിരുന്നു. ശ്രീനാ രായണഗുരുസ്വാമികൾ ആ വാർത്ത അറിഞ്ഞു് ചട്ടമ്പിസ്വാമികളെ കാണാൻ പുറപ്പെട്ടു. കൊറ്റിനാട്ടു നാരായണപിള്ള എഴുതി: "ശ്രീനാരാ യണഗുരുസ്വാമികൾ തോട്ടുവയലിൽ വന്നുചേർന്നു. അവിടെ ബംഗ്ലാ വിന്റെ മേൽനിലയിലുള്ള ഒരു മുറിയിൽ ഒരു സോഫായിലായിരുന്നു ശ്രീചട്ടമ്പിസ്വാമികൾ കിടന്നിരുന്നതു്. ഗുരുസ്വാമികൾ കയറിച്ചെന്നു സ്വാമി കളെ കണ്ടു. തീർത്ഥപാദപരമഹംസ സ്വാമികളും മറ്റു പലരും അപ്പോൾ അവിടെ ഉണ്ടായിരുന്നു. ശ്രീനാരായണഗുരുസ്വാമികളെ ശ്രീചട്ടമ്പിസ്വാമി കൾ താൻ കിടന്നിരുന്ന സോഫായിൽത്തന്നെ നിർബന്ധിച്ചിരുത്തി. ഞങ്ങൾ അടുത്തുനിന്നു് ഈ മഹൽസമ്മേളനത്തെ സകൗതുകം വീക്ഷിച്ചു. ഈ ത്രിമൂർത്തികൾ (തീർത്ഥപാദപരമഹംസ സ്വാമികൾ ഉൾപ്പെടെ) ഏകദേശം രണ്ടുമണിക്കൂർനേരം നടത്തിയ സരസവും സാരഗർഭവുമായ സംഭാഷണം അസ്മാദൃശന്മാരെ അത്യധികം രസിപ്പിച്ചു. അന്നവിടെ വിശ്രമിക്കണമെന്ന സ്വാമികളുടെ നിശ്ചയത്തെ ശ്രീനാരായണഗുരുസ്വാമികൾ സന്തോഷ പൂർവ്വം അംഗീകരിച്ചു. സന്ധ്യയ്ക്കുശേഷം ഞങ്ങൾ സ്വാമികളുടെ സ്വസ്ഥ തയെ പരിഗണിച്ചു് അദ്ദേഹം കിടക്കുന്ന മുറിക്കടുത്തുള്ള ഒരു മുറിയിൽ

പോയിരുന്നു പരസ്പരം സംഭാഷണത്തിൽ ഏർപ്പെട്ടു. ഈ അവസരത്തിൽ സ്വാമികൾ അവിടെ കിടന്നുകൊണ്ടു ശ്രീനാരായണഗുരുസ്വാമികളോടായി കുമാരനാശാന്റെ 'കരുണ' നാണുപിള്ള ചൊല്ലിക്കേട്ടാൽ 'കരുണ' എന്ന പേരു് അതിനു് അന്വർത്ഥമാണെന്നു തോന്നും; ഒന്നു ചൊല്ലിക്കേൾപ്പിക്കണം നാണുപിള്ളേ എന്നു് ശ്രീ പന്നിശ്ശേരിയോടു കല്പിച്ചു. ആജ്ഞാനുസരണം ശ്രീ. നാണുപിള്ള കരുണ മുഴുവൻ ഒരു പുതിയ മട്ടിൽ ചൊല്ലിയതു് അവിടെ കൂടിയിരുന്ന സകലരേയും വളരെ രസിപ്പിച്ചു. വേദവേദാംഗ പാരംഗതന്മാരും അവരുടെ അനുയായികളും ചേർന്നുള്ള അപൂർവ്വവും അസുലഭവുമായ ആ സമ്മേളനംകൊണ്ടു അന്നത്തെ രാത്രിയുടെ അന്ത്യയാമത്തെ ഞങ്ങൾ സമീപിച്ചു."[34]

ശിഷ്ടകാര്യം കുമ്പളത്തിന്റെ വാക്യങ്ങളിൽ: "അന്നു ശിഷ്യന്മാരുടേയും മറ്റും നിർബന്ധമനുസരിച്ചു സ്വാമികൾ ഒരു ഫോട്ടോ എടുക്കുന്നതിനു സമ്മതിക്കുകയുണ്ടായി. ഫോട്ടോയ്ക്കു് ഇരുന്നുകൊടുക്കുക, പൊതുയോഗങ്ങളിൽ പ്രസംഗിക്കുക, പത്രങ്ങളിൽ എഴുതുക, ഏതിന്റെയെങ്കിലും നേതൃത്വം വഹിക്കുക, - ഇതൊന്നും സ്വാമികൾക്കു് ഇഷ്ടമുള്ളതല്ല. ജീവിതത്തിലിങ്ങനെ പരഹിതമനുസരിച്ചു ഷഷ്ടിപൂർത്തിക്കു് ഒരു ഫോട്ടോയെടുക്കുകയുണ്ടായി. പിന്നിപ്പോഴൊന്നു്. ഇങ്ങനെ ജീവിച്ചിരിക്കുമ്പോൾ രണ്ടുപ്രാവശ്യമേ അവിടുത്തെ ഫോട്ടോ എടുക്കുവാൻ സാധിച്ചിട്ടുള്ളൂ. സ്വാമികളുടെ ഇടംവലം ശ്രീനാരായണഗുരുസ്വാമികളും തീർത്ഥപാദ പരമഹംസ സ്വാമികളും ഇരുന്നാണു പടമെടുത്തതു്."[35]

തോട്ടുവയലിൽ അധികനാൾ തങ്ങാൻ സ്വാമികൾ ആഗ്രഹിച്ചില്ല. താൻ നേരത്തേ കണ്ടുവെച്ച പന്മനയിലെ കാവിൽതന്നെ പോയി വിശ്രമിക്കുവാൻ സ്വാമികൾ വെമ്പൽകൊണ്ടു. അങ്ങനെ സ്വാമികൾ വഞ്ചിയിൽ പന്മനയ്ക്കുതന്നെ പുറപ്പെട്ടു.

പന്മനയിൽ എത്തിയ സ്വാമികൾ സി.പി.പി. സ്മാരകവായനശാലയിൽ കുറച്ചുനേരം വിശ്രമിച്ചു. ജ്ഞാനാന്വേഷകനും ജ്ഞാനപ്രചോദകനും ജ്ഞാനപ്രചാരകനുമായ ചട്ടമ്പിസ്വാമികൾ ജ്ഞാന ഭണ്ഡാരമായ ആ വായനശാലയിൽതന്നെ കഴിയാൻ തീരുമാനിച്ചു. അടുത്തു കുമ്പളത്തു വീടു് ഉണ്ടായിരുന്നിട്ടും വായനശാലതന്നെ തന്റെ അന്ത്യാവാസമാക്കാൻ

ചട്ടമ്പിസ്വാമികൾ തീരുമാനിച്ചതു് അർത്ഥവത്താണു്. വായനശാലയിൽ കഴിയുകമാത്രമല്ല, വായനശാലയുടെ ശരിയായ ഉപയോഗം നിർവഹിക്കാനും കൂടി ആ അന്ത്യനാളുകളിൽപ്പോലും സ്വാമികൾ യത്നിച്ചു.

വൈയ്ക്കം സത്യാഗ്രഹം നടക്കുന്ന കാലമായിരുന്നു അതു്. സത്യാഗ്രഹപ്രസ്ഥാനത്തിന്റെ ഗതിയെപ്പറ്റി ദിവസവും പത്രം വായിച്ചു കാര്യം ഗ്രഹിക്കാൻ സ്വാമികൾ താൽപര്യം കാണിച്ചു. വൈയ്ക്കം സത്യാഗ്രഹ സമരത്തോടു സ്വാമികൾക്കു പൂർണമായ അനുഭാവമുണ്ടായിരുന്നു. വൈയ്ക്കം സത്യാഗ്രഹ സമരത്തോടെന്നല്ല മഹാത്മജിയുടെ സത്യാഗ്രഹ പ്രസ്ഥാനത്തോടുതന്നെ സ്വാമികൾക്കു പ്രതിപത്തിയുണ്ടായിരുന്നു.

ക്ഷേത്രപരിസരത്തുള്ള നിരത്തുകളിൽക്കൂടി നടക്കാനുള്ള അവകാശം നേടിയെടുക്കാനായിരുന്നല്ലോ വൈയ്ക്കം സത്യാഗ്രഹം. അത്രമാത്രം പോരാ ഒരു ക്ഷേത്രപ്രവേശന സത്യാഗ്രഹമാണു ഉടനടി വേണ്ടതെന്ന കടന്ന അഭിപ്രായമായിരുന്നു ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നതു്. 1924 ലെ കാര്യമാണിതെന്നോർക്കണം. പിന്നെ ഒരു പന്തീരാണ്ടു കഴിഞ്ഞാണല്ലോ ക്ഷേത്രപ്രവേശന വിളംബരമുണ്ടായതു്. വൈയ്ക്കം സത്യാഗ്രഹത്തിന്റെ പേരിൽ ടി.കെ. മാധവൻ, കെ.പി. കേശവമേനോൻ ജോർജ്ജ് ജോസഫ്, ഏ.കെ.പിള്ള, ചിറ്റേടത്തു ശങ്കുപ്പിള്ള തുടങ്ങിയവർ അറസ്റ്റുചെയ്യപ്പെട്ടു. ആ വാർത്ത ചട്ടമ്പിസ്വാമികളെ ഉൽക്കണ്ഠാകുലനാക്കി. സമരത്തെ പ്രശംസിച്ചും വിജയമാശംസിച്ചും എപ്പോഴും സ്വാമികൾ അനുയായികളോടു സംസാരിച്ചിരുന്നു.

സ്വാമികളെ താന്താങ്ങളുടെ സ്ഥലത്തേയ്ക്കു കൂട്ടിക്കൊണ്ടുപോകാൻ ഉദ്ദേശിച്ചു പലരും വന്നുകൊണ്ടിരുന്നു. പക്ഷേ അദ്ദേഹം അവരുടെയൊന്നും ഇംഗിതത്തിനു വഴങ്ങിയില്ല. കൊല്ലത്തുനിന്നു് കാടിമ്പേഴത്തു സി.ഐ. പരമേശ്വരൻ പിള്ളയും പി.കെ. നാരായണനുണ്ണിത്താനും സ്വാമികളെ കൊല്ലത്തേയ്ക്കു കൊണ്ടുപോകാൻ വളരെ നിർബന്ധിച്ചു. 1099 മേടം 20-ാം തീയതി (1924 മേയ് 2) അവർ സ്വാമികളെ കൊണ്ടുപോകാൻ വാശിപിടിച്ചു എന്നുതന്നെ പറയാം. സ്വാമികൾ അവർക്കു് ഇങ്ങനെ മറുപടി കൊടുത്തുവത്രേ - "ഏതായാലും 23-ാംതീയതി കഴിയട്ടെ, തെക്കോട്ടുതന്നെ വന്നേയ്ക്കാം." അതൊരു പ്രവചനമാണെന്നു് അധികമാരും ഗ്രഹിച്ചില്ല.

വന്നവർ യാത്രയായപ്പോൾ സ്വാമികൾ കുമ്പളത്തു ശങ്കുപ്പിള്ളയെ വിളിപ്പിച്ചു ചോദിച്ചു- "കാരണവരേ, ഈ കിഴവൻ ഇവിടെ കിടന്നു ചത്തുപോയാൽ എന്തുചെയ്യും?" "സ്വാമികളുടെ അനുഗ്രഹമുണ്ടെങ്കിൽ വേണ്ടതുപോലെ എല്ലാം നടക്കും" എന്നു അദ്ദേഹം മറുപടി പറഞ്ഞുവത്രേ.

വായനശാലയിൽ തന്നെ കഴിഞ്ഞിരുന്ന സ്വാമികളുടെ ആരോഗ്യനില അത്ര തൃപ്തികരമായിരുന്നില്ല. "അടുത്തദിവസം ഒരു പങ്ക ഉണ്ടാക്കിച്ചു വായനശാലയിൽ [illegible] അതിന്റെ കാറ്റു് എനിക്കൊന്നു കൊള്ളണം" എന്നു സ്വാമികൾ തന്റെ ആഗ്രഹമറിയിച്ചു. കുമ്പളത്തു ശങ്കുപ്പിള്ള അതിനുള്ള ഏർപ്പാടുചെയ്തു. അതുണ്ടാക്കിക്കിട്ടാൻ താമസംവന്നു. സ്വാമികൾ കൂടെക്കൂടെ പങ്കയുടെ കാര്യം തിരക്കിക്കൊണ്ടിരുന്നു. 1099 മേടം 23-ാം തീയതി (1924 മേയ് 5) രാവിലെ സ്വാമികൾ പറഞ്ഞു: "ആ പങ്കയുടെ കാറ്റു കൊള്ളാൻ എനിക്കു യോഗമില്ല." സ്വാമികൾ 23-ാം തീയതി കഴിഞ്ഞു കൊല്ലത്തേയ്ക്കു പോകുന്നതിനാൽ വായനശാലയിലെ പങ്കകൊണ്ടു തനിക്കു പ്രയോജനമില്ലെന്നാണു ഉദ്ദേശിച്ചതെന്നേ പലരും കരുതിയുള്ളൂ.

വായനശാലയിൽ 23-ാം തീയതി (മെയ് 5) പതിവിലധികം ആളുകൾ സ്വാമികളെ കാണാനെത്തി. വിളവൻകോടു്, തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽ നിന്നും എത്തിയ സ്വാമികളുടെ പഴയ പരിചയക്കാരിൽ പലരും അക്കൂട്ടത്തിലുണ്ടായിരുന്നു. ഉച്ചയോടുകൂടി ആഗതരിൽ നല്ല പങ്കും യാത്രയായി. സ്വാമികൾ പതിവിലധികം ഉത്സാഹഭരിതനായിരുന്നു. സ്വാമികളെ കാണാനെത്തിയ ഒരു ഗഞ്ചിറവായനക്കാരനെക്കൊണ്ടു സ്വാമികൾ ഗഞ്ചിറ വായിപ്പിച്ചു. ഇടയ്ക്കു സ്വാമികൾ തന്നെത്താൻ ഗഞ്ചിറ വായിക്കുകയും ചെയ്തു.

വായനശാലയുടെ മുൻവശത്തായി ഒരു പന്തലിട്ടിരുന്നു. അതിൽ കുമ്പളത്തു ശങ്കുപ്പിള്ള, തയ്യിൽ കൃഷ്ണപിള്ള തുടങ്ങിയ ചിലരേ ഉണ്ടായിരുന്നുള്ളൂ. മണി മൂന്നാവാറായി. സ്വാമികൾ എന്തോ വിളിച്ചു പറയുന്നതു കേട്ടു് അവർ അകത്തേയ്ക്കുചെന്നു. സ്വാമികൾ സമാധിക്കുള്ള ഒരുക്കമായിരുന്നു. ഒരുമണിക്കൂറിനുള്ളിൽ ചട്ടമ്പിസ്വാമികൾ സമാധിയായി.

ചട്ടമ്പിസ്വാമികളുടെ ചരമവാർത്തയറിഞ്ഞു് നാടിന്റെ നാനാഭാഗങ്ങളിൽ നിന്നും ജനങ്ങൾ പന്മനയിലേയ്ക്കു പ്രവഹിച്ചു. സാംസ്കാരിക

രംഗത്തെ പ്രമുഖന്മാരെല്ലാം സ്വാമികളുടെ വേർപാടിൽ അഗാധമായ അനുശോചനം രേഖപ്പെടുത്തി. കവികൾ പരേതന്റെ നിസ്തുലമായ നേട്ടങ്ങളെ വാഴ്ത്തിപ്പാടി. പത്രങ്ങൾ വിശദമായ റിപ്പോർട്ടുകൾ പ്രസിദ്ധം ചെയ്തു.

സ്വാമികൾ ആഗ്രഹിച്ച പ്രകാരം കാവിൽതന്നെ അദ്ദേഹത്തിന്റെ മൃതദേഹം ഇരുത്തി. മുക്കാൽ നൂറ്റാണ്ടു നീണ്ടുനിന്ന ആ ജീവിതയാത്ര അങ്ങനെ അവസാനിച്ചു. വള്ളത്തോൾ പാടി-

"ചിത്തമേ പോരും യത്നം നീയൊരു കുട്ടിയെറു-
മ്പാട്ടിവ്യപുരുഷന്റെ മാഹാത്മ്യമൊരർണവം
അപ്പുണ്യോത്തരതീർത്ഥചരണസ്മരണത്തേ-
നല്പാല്പം നുകർന്നു നീ തൃപ്തിപൂണ്ടാലും നിത്യം.

ഉള്ളൂർ പാടി-

പ്രത്യങ്മുഖർക്കു പരിചിൽപരിചിൽസ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ പരിപക്വഹൃത്തേ
പ്രത്യഗ്രശങ്കരഭവാന്റെ ചരിത്രമെന്നും
പ്രത്യക്ഷരം പരമപാവനമായ് വിളങ്ങും.[37]

ശ്രീനാരായണഗുരുസ്വാമികളുടെ ഗുരുപൂജാശ്ലോകങ്ങൾ ഈ ഗ്രന്ഥത്തിൽ മറ്റൊരിടത്തു ഉദ്ധരിക്കുന്നുണ്ട്. സി.എസ്. സുബ്രഹ്മണ്യൻപോറ്റി, വരവൂർ ശാമുമേനവൻ, മൂലൂർ പദ്മനാഭപ്പണിക്കർ തുടങ്ങിയവരുടെ കവനങ്ങൾ ഉൾപ്പെട്ട ചട്ടമ്പിസ്വാമികളുടെ ചരമശ്ലോകങ്ങളുടെ സമാഹാരം പ്രസിദ്ധപ്പെടുത്തപ്പെട്ടിട്ടുണ്ട്.

## സിദ്ധികൾ

ഒരു സർവകലാവല്ലഭനായിരുന്നു ചട്ടമ്പിസ്വാമികൾ എന്നു പറഞ്ഞാൽ അതിൽ അതിശയോക്തി ഇല്ല. ആരെയെങ്കിലുംകുറിച്ചു് അങ്ങനെ പറയാമെങ്കിൽ തീർച്ചയായും അതു ചട്ടമ്പിസ്വാമികളെക്കുറിച്ചുതന്നെ. അസാധാരണങ്ങളായ ഒട്ടേറെസിദ്ധികൾ സ്വാമികൾക്കുണ്ടായിരുന്നു. ശിഷ്യ

ന്മാരും ആരാധകരും അവയിൽ പലതിനെയും പെരുപ്പിച്ചു അത്യാശ്ചര്യകര ങ്ങളും അത്യന്തം ദിവ്യങ്ങളുമൊക്കെ ആക്കിത്തീർത്തിട്ടുണ്ടെങ്കിലും അവ കാണാതിരുന്നുകൂടാ. സ്വാമികളുടെ മഹത്തായ വ്യക്തിത്വത്തിന്റെ അവിഭാജ്യഘടകങ്ങളായിരുന്നു അവ. അവയിൽ ചിലതുമാത്രമാണു് ഇവിടെ ഉപന്യസിക്കപ്പെടുന്നതു്.

## ജന്തുസ്നേഹം

സ്വാമികളുടെ സമഭാവനയെപ്പറ്റി മുൻപു പരാമർശിക്കുകയുണ്ടായല്ലോ. യാതൊരു ജീവിക്കും യാതൊരുവിധ ഹിംസയും ഏല്ക്കാൻ പാടില്ല എന്ന സദുദ്ദേശ്യത്തോടുകൂടി ഏർപ്പെടുത്തപ്പെട്ട ജൈനമതതത്ത്വംപോലും കേവലം ആചാരമായി കലാശിച്ചചരിത്രമുള്ള നാടാണു നമ്മുടേതു്. അരയിൽ ഒരു ചൂലും തിരുകി നടക്കുന്ന ജൈനമതത്തിലെ ചില വിഭാഗക്കാരെ ഓർമ്മിക്കുക. വഴിനടക്കുമ്പോൾ ജീവികൾ ചവിട്ടിക്കൊല്ലപ്പെടാതെയിരിക്കാൻ ചൂലുകൊണ്ടു തൂത്തുമാറ്റിവേണം നടക്കാൻ എന്ന തത്ത്വമാണു അരയിൽ ചൂലും തൂക്കി നടക്കുന്നതിൽ കലാശിച്ചതു്. ചട്ടമ്പിസ്വാമികളാവട്ടെ സകല ജന്തുക്കളോടും അസാമാന്യമായ കാരുണ്യം കാണിച്ചു. അണ്ണാൻ, തവള, ചേര, ഉറുമ്പു് തുടങ്ങിയവ സ്വാമികൾക്കു പ്രിയപ്പെട്ട കൂട്ടുകാരായിരുന്നു. അവ സ്വാമികളുടെ പുറത്തു കയറിയിറങ്ങിക്കളിച്ചിരുന്നു എന്നതു് ഒട്ടും അതിശയോക്തിയല്ല. അവയുടെ കാര്യമിരിക്കട്ടെ. പാമ്പിനെയും പട്ടിയെയും പോലും അമ്മാതിരി കാണുക എന്നതു് അത്ര ക്ഷിപ്രസാധ്യമാണോ? പാമ്പിനെയും പട്ടിയെയും ഒക്കെ സഹോദരങ്ങളെപ്പോലെ സ്നേഹിക്കുവാൻ സ്വാമികൾക്കു കഴിഞ്ഞിരുന്നു. ഫലമോ? അവ അദ്ദേഹത്തെ അനുസരിക്കാൻ യാതൊരുമടിയും കാണിച്ചിരുന്നില്ല. കരിമ്പുവിളാകം ഗോവിന്ദപ്പിള്ള രേഖപ്പെടുത്തിയിരിക്കുന്നു. "ഞാൻ ഒരിക്കൽ സ്വാമികളൊന്നിച്ചു മലയാറ്റൂർ പോയിരുന്നു. അവിടെ ആറ്റുവക്കത്തു് ഞങ്ങൾ നില്ക്കുകയായിരുന്നു. ഒരു വലിയ ഇരപ്പുകേട്ടു. ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേയ്ക്കു ചാടിക്കളഞ്ഞു. അതിനെ പിൻതുടർന്നുവന്ന ഒരു ക്രൂരസർപ്പം പത്തിയുംവിടർത്തി ക്രുദ്ധിച്ചുനില്ക്കുന്നു. ആ ഭയങ്കരമായ കാഴ്ചയാൽ ഞാൻ സംഭ്രാന്തനായി. അതുപോലെ ഒരി

ക്കലും ഭയം എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തോടായി ഇങ്ങനെ പറഞ്ഞു: "ച്ഛീ! അതിനെ തൊടരുതു്-പോ". സ്വാമിയുടെ കാലടിയിൽ നിന്നും മൂന്നു ചവുട്ടടിയിലധികം അകലെയല്ലാതെ ഫണം വിടർത്തിനിന്ന ആ ക്രൂരസർപ്പം, ഈ ആജ്ഞകേൾക്കാത്തതാമസം, പത്തിചുരുക്കി വന്ന വഴി സാവധാനത്തിൽ ഇഴഞ്ഞു പോകയുണ്ടായി.[38]

വൈയ്ക്കത്തു് കുലശേഖരപുരം 'പുറ്റനാൽ' വീട്ടിൽ സ്വാമികൾ താമസിക്കുമ്പോൾ ഒരു സംഭവമുണ്ടായി. "ഒരിക്കൽ അവരുടെ സമീപത്തു താമസിച്ചിരുന്ന ഒരു എക്സൈസ് ഇൻസ്പെക്ടർ പട്ടാണിയുടെ ഭയങ്കര നായ ഒരു ചെങ്കോട്ടപ്പട്ടി തുടൽപൊട്ടിച്ചു് അവിടെയെല്ലാം ഓടി നടന്നു് അനവധി ആളുകളെ കടിച്ചു പരുക്കേല്പിക്കയുണ്ടായി. ഒരുവിധത്തിലും ബന്ധിക്കാൻ നിവൃത്തിയില്ലാത്തവണ്ണം അത്ര അപ്രതിരോദ്ധ്യനായിത്തീർന്ന ആ വീരസാരമേയനെ ഇനി വെടിവയ്ക്കയേ നിവൃത്തിയുള്ളു എന്നു നിശ്ചയിച്ചു് ഇൻസ്പെക്ടർ തോക്കു നിറച്ചു കൈയിലെടുത്തു് ഒരു വലിയ വട വൃക്ഷത്തിന്റെ മുകളിൽ കയറി ലാക്കു നോക്കിത്തുടങ്ങി. അപ്പോൾ പട്ടി ഒരു മുട്ടനാടിനെ കടിച്ചുകീറി, അതിൽ ഏതാനും ഭാഗം ആഹാരമാക്കിക്കൊണ്ടു ഭീകരമായ മുഖഭാവത്തോടെ ചുറ്റും നോക്കിക്കൊണ്ടു നില്ക്കയായിരുന്നു. ഈ സംഭവം നടന്നതു് സ്വാമികൾ താമസിച്ചിരുന്ന പുറ്റനാൽഗൃഹത്തിന്റെ ഒരു ഫർലോങ്ങോളം കിഴക്കുമാറിയുള്ള ഒരുയർന്ന പ്രദേശത്തുവച്ചാണു്. വെടിവെയ്ക്കാൻ തയ്യാറായി നില്ക്കുന്നു എന്നു കേട്ടമാത്രയിൽ സ്വാമികൾ പെട്ടെന്നെഴുന്നേറ്റു് 'നിങ്ങളും വരുവിൻ. നമുക്കു് ആ പട്ടിയെ ഒന്നു കാണാം. ഒരു പട്ടിയേക്കാൾ മനോബലം ഒരു മനുഷ്യനു് ഇല്ലെന്നു വരുമോ?' എന്നു പറഞ്ഞുകൊണ്ടു് ആ വൈദ്യന്മാരോടു കൂടി ആ പുരയിടത്തിലേയ്ക്കു പോയി. അപ്പോൾ അതിനു ചുറ്റുപാടും അനേകം ആളുകൾ നിന്നു് ഓരോ വശം പറഞ്ഞുകൊണ്ടിരുന്നു; ഇൻസ്പെക്ടർ തോക്കും ചൂണ്ടിക്കൊണ്ടു മരത്തിന്റെ മുകളിലും. വൈദ്യന്മാരെ ഒരു സ്ഥലത്തു നിറുത്തിയുംവച്ചു സ്വാമികൾ നേരെ പട്ടിയുടെ സമീപത്തിൽ ചെന്നു് ഏകദേശം ഒരു നൂറടി അകലത്തിൽ നിന്നുകൊണ്ടു കൈകൊണ്ടു നൊടിച്ചപ്പോൾ, പട്ടി അതിഭയങ്കരമായി ഒരു ചാട്ടം ചാടി. സ്വാമികളുടെ കഴുത്തും കൂടി കടിച്ചുമുറിച്ചുകൊണ്ടുപോയി എന്നുകണ്ടു ജനങ്ങൾ 'അയ്യോ!' എന്നുറക്കെ നിലവിളിച്ചു. അടുത്ത നിമിഷത്തിൽ ആ പട്ടിയുടെ ചെവിക്കു പിടിച്ചു

കൊണ്ടു് സ്വാമികൾ മന്ദഹാസത്തോടെ ഒരു മൂളിപ്പാട്ടുംപാടി അവിടെ തെക്കോട്ടും വടക്കോട്ടും ലാത്തിക്കൊണ്ടിരിക്കുന്നതു് അത്ഭുതത്തോടുകൂടി ജനങ്ങൾ കണ്ടു് ആർത്തു വിളിച്ചു."[39]

തന്റെ ജന്തുസ്നേഹം തനിക്കു നല്കിയ ജന്തുവിശ്വാസം ഉപയോഗപ്പെടുത്തി ഏറ്റവും വലിയ ഒരു സാമൂഹികവിമർശനം പ്രയോഗിക്കാൻ ഒരിക്കൽ സ്വാമികൾ മുതിർന്നു. "ഒരുദ്യോഗസ്ഥസ്നേഹിതൻ സ്വാമികളെ വിരുന്നിനു ക്ഷണിച്ചു. ക്ഷണം സ്വാമികൾ സ്വീകരിച്ചുവെങ്കിലും അതു നിരുപാധികമായിരുന്നില്ല. തന്റെ ശിഷ്യന്മാരിൽ ചിലർ സദ്യയ്ക്കുണ്ടാകുമെന്നും അവർക്കും കൂടി വിഭവങ്ങൾ സജ്ജമായിരിക്കണമെന്നും സ്വാമികൾ ആതിഥേയനെ അറിയിച്ചു. സ്വപ്രൗഢിയെ കാണിപ്പാൻ ഒരു സന്ദർഭം ലഭിച്ചതിൽ ഉദ്യോഗസ്ഥൻ സന്തുഷ്ടനായി, ഒരു നല്ല സദ്യയ്ക്കുള്ള ഒരുക്കവും ചെയ്തു. അഹങ്കാരത്തിന്റെയും അഴിമതിയുടെയും കൊടുമുടിയിൽ വിഹരിച്ചുവന്ന ആ ഉദ്യോഗസ്ഥനെ നിലത്തിറക്കി അയാളുടെ അന്തസ്സാരശൂന്യതയെ ബോദ്ധ്യപ്പെടുത്തണമെന്ന ഒരു ഉദ്ദേശ്യവും സ്വാമികൾക്കുണ്ടായിരുന്നു. സദ്യയ്ക്കു സമയമായി. സ്വാമികളോടുകൂടി ശിഷ്യന്മാരെ ആരെയും കണ്ടില്ല. ഗൃഹനാഥന്റെ അന്വേഷണത്തിനു്, ശിഷ്യന്മാർ പുറത്തു നിൽക്കുന്നു എന്നും ഇലവച്ചുവിളമ്പിക്കൊള്ളാമെന്നും സ്വാമികൾ നിർദ്ദേശം നൽകി. ഊണിനു കാലമായപ്പോൾ എന്തൊരത്ഭുതം! നഗരവീഥിയിൽ അലഞ്ഞു നടക്കുന്ന കുറെ പട്ടികൾ സ്വാമികളുടെ ആജ്ഞാനുസാരികളായി കയറിവന്നു് ഇലയുടെ പിമ്പിൽ ഇരിപ്പുറപ്പിച്ചു; മുറയ്ക്കു ഭക്ഷണവും കഴിച്ചുതുടങ്ങി. ജന്മനാ കലഹപ്രിയരായപട്ടികൾ പൂർണ്ണമായും അച്ചടക്കം പാലിച്ചിരുന്നു. ഈ രംഗം സവിസ്മയം നോക്കിനിന്ന ആതിഥേയനോടു സ്വാമികൾ പറഞ്ഞു: "പൂർവ്വജന്മത്തിൽ ഇവർ ഉയർന്ന ഉദ്യോഗസ്ഥന്മാരായിരുന്നു. കൈക്കൂലി, ജനദ്രോഹം, കൊള്ള മുതലായ ദുരാചാരങ്ങൾക്കു വശപ്പെട്ടു പല പാപകർമ്മങ്ങളും ചെയ്യുക ഹേതുവായി ഇവർ ഈ ജന്മം പട്ടികളായി ജനിച്ചു. ദുഷ്കൃത്യങ്ങളുടെ ഫലം അടുത്ത ജന്മത്തിലെങ്കിലും മനുഷ്യൻ അനുഭവിക്കതന്നെ ചെയ്യും."[40]

സ്വാമികൾ എഴുമറ്റൂരിലെ ആശ്രമത്തിൽ കഴിയുന്ന കാലത്തു് ഉറുമ്പുകളെ താലോലിച്ചിരുന്നു. ആഹാരസമയമാകുമ്പോൾ ഉറുമ്പുകൾ കൂട്ടം

കൂട്ടമായി വന്നു സ്വാമികളുടെ ചുറ്റും കൂടും. സ്വാമികൾ ആഹാരത്തിൽ നിന്നു് അവയ്ക്കെല്ലാം ഓഹരികൊടുക്കുക പതിവായിരുന്നു. ആഹാരമെല്ലാം കഴിച്ചശേഷം ഉറുമ്പുകൾ കൂട്ടംകൂട്ടമായിത്തന്നെ തിരിച്ചുപോകും. ഏതു ജീവിയെയും സ്നേഹിച്ചാൽ അതു് ഇണങ്ങുകയും മനുഷ്യരെ അനുസരിക്കുകയും ചെയ്യുമെന്നു സ്വന്തം പ്രയോഗത്തിലൂടെ സ്വാമികൾ സിദ്ധാന്തവൽക്കരിച്ചു. ജന്തുസ്നേഹപരങ്ങളായ സംഭവങ്ങൾ ചട്ടമ്പിസ്വാമികളുടെ ജീവിതത്തിൽ എത്രവേണമെങ്കിലുമുണ്ടു്. ശിഷ്യന്മാരും ആരാധകരും ദൃക്സാക്ഷികളും അവിടവിടെ രേഖപ്പെടുത്തിയിട്ടുള്ള പ്രസ്തുത സംഭവങ്ങൾ സമാഹരിച്ചാൽത്തന്നെ വായിച്ചു രസിക്കാൻ പറ്റിയ ഒന്നാന്തരം പുസ്തകമാവും.

ഒരിക്കൽ ചിത്രമെഴുത്തു കെ.എം. വർഗീസും ചട്ടമ്പിസ്വാമികളുമായി നടന്ന ഈ സംഭാഷണം ചട്ടമ്പിസ്വാമികളുടെ ഈ വിഷയത്തിലുള്ള അഭിമതം വെളിപ്പെടുത്തുന്നു.

"സ്വാമീ, ഈ ഉറുമ്പുകളെല്ലാം എങ്ങനെയാണു് നമ്മുടെ വിചാരം അറിയു? നാം ആവശ്യപ്പെടുമ്പോൾ അവ എങ്ങനെയാണു് നമ്മുടെ അടുക്കൽ ഒന്നായി വന്നുചേരുക?"[41] "അതൊരു നിസ്സാരസംഗതിയാണു്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്നു് ബോധ്യപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവം ആശ്ലേഷിക്കും. അത്രതന്നെ. സ്നേഹത്തിന്റെ ശക്തി അത്രയധികം വ്യാപകമാണു്" "പക്ഷേ അവ നമ്മുടെ വിചാരം എങ്ങനെയാണു് ഗ്രഹിക്കുക? അവയ്ക്കു് അതിനു് ശക്തിയുണ്ടോ?" "ഉണ്ടു്; അവ നമ്മിൽനിന്നു് ഭിന്നമല്ല. അവയുടെ മനസ്സും നമ്മുടെ മനസ്സും അഭിന്നമാണു്. പ്രപഞ്ചമൊന്നാകെ ഒരൊറ്റ മനസ്സാണു്. മനസ്സിന്നും മനസ്സിന്നും ഇടയ്ക്കു് ശൂന്യാന്തരീക്ഷമില്ല."[42]

## പാചകവിധികൾ

ചട്ടമ്പിസ്വാമികൾ ഒരു വലിയ പാചകവിദഗ്ദ്ധനായിരുന്നുവെന്നു പറഞ്ഞാൽ പലരും അദ്ഭുതംകൂറിയേക്കാം. എങ്കിലും അതു വാസ്തവമാണു്. അദ്ദേഹത്തിന്റെ ചില പാചകവിധികൾ ഇവിടെ പ്രതിപാദിക്കാം.

ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരിൽ ഒരാളും ചട്ടമ്പിസ്വാമികളുടെ ജീവചരിത്രം വിഷയമാക്കി 'സദ്ഗുരുചരണാഭരണം' എന്ന സംസ്കൃത കാവ്യം രചിച്ച കവിയുമായ ആറന്മുള നാരായണപിള്ള തിരുവനന്തപുരത്തു് ആയുർവേദ കോളേജിൽ അധ്യാപകനായിരുന്ന കാലത്തു് ചട്ടമ്പിസ്വാമികൾ അദ്ദേഹത്തിന്റെ വസതിയായ ചാഞ്ഞാംവീട്ടിൽ പലപ്പോഴും പോകുമായിരുന്നു. ഒരിക്കൽ സ്വാമികൾ നാരായണപിള്ളയുടെ വീട്ടിൽ താമസിക്കുമ്പോൾ 'ഇന്നെനിക്കു് ഒരു കൊട്ടാരക്കരപ്പുളിംകറിവെച്ചു തരണം' എന്നു് പറയുകയുണ്ടായി. അതെങ്ങനെയാണുണ്ടാക്കുന്നതെന്നായി വീട്ടുകാർ. സ്വാമികൾ കൊട്ടാരക്കരപ്പുളിംകറി ഉണ്ടാക്കുന്നവിധം വിവരിച്ചുകൊടുത്തു.

തോട്ടിലും പറമ്പുകളിലും മറ്റും കാണുന്ന വെളിന്താളു പറിച്ചുകൊണ്ടുവന്നു് അതിന്റെ തണ്ടു് നാലുവിരലിട നീളത്തിൽ മുറിച്ചു കഴുകി വൃത്തിയാക്കി എടുക്കണം. അതു വെള്ളവും ഉപ്പും ചേർത്തു വേവിക്കണം. വെന്താൽ പഴംപുളി നല്ലവണ്ണം പിടിഞ്ഞു് ആവശ്യത്തിനു ചേർക്കണം. കറിവേപ്പിലയുമിട്ടു വീണ്ടും തിളപ്പിച്ചു പാകമാക്കി കടുകുവറുത്തെടുക്കണം. കൊട്ടാരക്കരപ്പുളിംകറിയായി.

ചാഞ്ഞാംവീട്ടിൽ താമസിക്കുന്ന അവസരത്തിൽ തന്നെ മറ്റൊരിക്കൽ അടുത്തു താമസിക്കുന്ന റെയ്ഞ്ചർ ജി. വേലുപ്പിള്ളയുടെ വീട്ടിൽക്കയറി. കുട്ടികളോടു് 'ഇന്നു് അപ്പൂപ്പനു ഒരു പായസം വെച്ചുതരണം' എന്നു് സ്വാമികൾ പറഞ്ഞു. 'എങ്ങനെയാണു പായസമുണ്ടാക്കേണ്ടതു്?' അവർ ചോദിച്ചു. സ്വാമികൾ ആ പായസത്തിന്റെ നിർമ്മാണവിധി പറഞ്ഞുകൊടുത്തു.

ഒരു മൂടു നല്ല ഉഴിഞ്ഞ പറിച്ചെടുക്കുക. അതു രണ്ടുഗുടം വെള്ളം തളിച്ചു് ഇടിച്ചുപിഴിഞ്ഞെടുക്കുക. അതു നന്നായി അരിച്ചെടുക്കണം. ഒരു പിടി അരി പാകത്തിനു വെള്ളംവെച്ചു വേവിക്കുക. അരി മുക്കാൽ വേവാകുമ്പോൾ പിഴിഞ്ഞരിച്ചുവെച്ച ഉഴിഞ്ഞച്ചാറിൽ ഒരുണ്ട ശർക്കര ചീകി കലക്കി ചേർക്കുക. വീണ്ടും തിളച്ചു കഴിഞ്ഞു വാങ്ങാം. ചെറുചൂടോടെ കുടിക്കാൻ ഒന്നാന്തരം ഉഴിഞ്ഞപ്പായസമായി. ഇതു വെറും പായസമല്ല.

ഔഷധഗുണമുള്ള പായസമാണു്. വായു സംബന്ധമായ അസുഖങ്ങൾക്കു ഫലപ്രദമായ ഔഷധമാണത്രേ ഉഴിഞ്ഞപ്പായസം.

ഔഷധ സംബന്ധമായ ഒട്ടേറെ പൊടിക്കൈകൾ സ്വാമികൾക്കറിയാമായിരുന്നു. സ്വന്തം ആരോഗ്യം പരിപാലിക്കുന്നതിലും മറ്റുള്ളവർക്കു് അവശ്യം സന്ദർഭങ്ങളിൽ ഉപദേശിച്ചുകൊടുത്തു സഹായിക്കുന്നതിലും അവ ഉപയോഗപ്പെടുത്തുകയുണ്ടായി ചട്ടമ്പിസ്വാമികൾ.

## സംഗീത വൈദുഷ്യം

സ്വാമികളുടെ സംഗീതവൈദുഷ്യം അപാരമായിരുന്നു. അദ്ദേഹം തന്റെ കൈവിരലിൽ ഒരു മോതിരം അണിഞ്ഞിരുന്നു. അതു് എപ്പോഴും ഒരു താളമേളക്കോപ്പായിട്ടാണു സ്വാമികൾ ഉപയോഗിച്ചിരുന്നതു്. കർണ്ണാടക സംഗീതത്തിൽ മാത്രമല്ല ഹിന്ദുസ്ഥാനി ദേശ്യസംഗീതങ്ങളിലും സ്വാമികൾക്കു പ്രാവീണ്യമുണ്ടായിരുന്നു. ഒന്നാന്തരം സംഗീതാസ്വാദകനുമായിരുന്നു സ്വാമികൾ. ശ്രുതിയിലോ താളത്തിലോ അല്പം തെറ്റുവന്നാൽ ഉടൻ തനിക്കു മേലൊക്കെ ചുട്ടുനീറുംപോലെയാണെന്നു സ്വാമികൾ പറയാറുണ്ടായിരുന്നുവത്രേ.

ഒരിക്കൽ യാത്രചെയ്യുമ്പോൾ സ്വാമികൾ അടുത്തൊരു ക്ഷേത്രത്തിൽ ഉത്സവബലിക്കു പാണികൊട്ടുന്നതുകേട്ടു. സ്വാമികൾ അമ്പലക്കുളത്തിൽ പോയി കുളിച്ചുവന്നു് തിമില വാങ്ങി കൊട്ടിത്തുടങ്ങി. ശ്രീഭൂതബലിക്കു തൂവിയിരുന്നതു വന്ദ്യവയോധികനായ ഒരു തന്ത്രിയായിരുന്നു. കൊട്ടുമാറിക്കേട്ടപ്പോൾ അദ്ദേഹം ഒന്നു തിരിഞ്ഞുനോക്കി, മുറയ്ക്കു തൂവാനും തുടങ്ങി. രണ്ടുപേർക്കും ബഹുരസമായി. എല്ലാവരെയും അദ്ഭുതപ്പെടുത്തിയ ആ തിമിലകൊട്ടവസാനിച്ചതു് സ്വാമികൾ മാരാർക്കു തിമിലതിരിച്ചുകൊടുത്തതോടുകൂടിയാണു്.

പറവൂർ കെ. ഗോപാലപിള്ള എഴുതിയിരിക്കുന്നു. "ഒരുദിവസം ഞങ്ങളിൽ ചിലർ അദ്ദേഹത്തിന്റെ പുണ്യകളേബരം ദർശിക്കുവാനായി ഉത്സാഹത്തോടുകൂടി, വിശ്രമിക്കുന്ന ഭവനത്തെ ലക്ഷ്യമാക്കി നടക്കുകയായിരുന്നു. അദ്ദേഹം വിശ്രമിക്കുന്ന ഭവനത്തിന്റെ സമീപത്തു ഞങ്ങൾ എത്തിയപ്പോൾ അവിടെനിന്നും അഭ്യാസത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചതോ എന്നു തോന്നുമാറുള്ള ഒരു മൃദംഗവാദ്യം കേട്ടു. ഞങ്ങൾ ഉത്സാഹഭരിത

രായി ആർത്തിയോടെ അവിടെ ഓടിയെത്തി. അപ്പോൾ അവിടെക്കണ്ട കാഴ്ച ആരേയും വിസ്മയിപ്പിക്കുന്നതായിരുന്നു. മിക്കവാറും "ഉറിക്കട്ടിൽ" എന്നു പറയാവുന്ന വിധം കയറുകൾ അയഞ്ഞുതൂടങ്ങിയ ഒരു കയറ്റുകട്ടിലിൽ സ്വാമി മലർന്നുകിടപ്പുണ്ടു്. അദ്ദേഹത്തിന്റെ വയറ്റത്തു മുഖമടക്കിപ്പിടിച്ചിരിക്കുന്ന ഒരു ചെമ്പുകുടത്തിൽ കൈവിരലുകളെ മൃദംഗത്തിലെന്നവണ്ണം വിന്യസിപ്പിച്ചുകൊണ്ടിരുന്നു. ചിലസമയത്തു വലത്തുകൈകൊണ്ടു് വീർത്തഭാഗത്തു തള്ളിയും ചിലപ്പോൾ അതിന്റെ വായ് വയറ്റിൽ ഇടുക്കിപ്പിടിച്ചു് പാർശ്വഭാഗത്തു വിരലുകളെ പ്രസരിപ്പിച്ചും സാധിച്ചിരുന്ന ആ വിദ്യ "യക്ഷകിന്നരഗന്ധർവ"ന്മാർക്കും അസാധ്യമായ ഒരു മൃദംഗപ്രയോഗം തന്നെയായിരുന്നു. അദ്ദേഹത്തിന്റെ ശയനീയത്തിനു ചുറ്റുമായി ചരടുപൊട്ടിയ ഒരു പഴയ ചെണ്ടയും, തന്ത്രി അയഞ്ഞ ഒരു വീണയും, അതുപോലെ തൊഴിലാളികൾ ഉപയോഗശൂന്യങ്ങളെന്നു കണ്ടു തള്ളിക്കളഞ്ഞിട്ടുള്ള ഇതരസംഗീതോപകരണങ്ങളും വെച്ചിരിക്കുന്നതു ഞങ്ങൾ കണ്ടു. നേരംപോക്കു പറഞ്ഞും പാട്ടുപാടിയും ശാസ്ത്രദുർഘടവാദം ചെയ്തുവിഷമിച്ചും ഇരിക്കുമ്പോൾ സ്വാമി പെട്ടെന്നു് ഇവയിൽ ഒന്നു കരസ്ഥമാക്കും. അദ്ദേഹം ആവക ഉപകരണങ്ങളിൽ ചില ചില്ലറവിദ്യകൾ ചെയ്യുമ്പോൾ അതെല്ലാം അദ്ദേഹത്തിനു് പ്രയോഗസമർത്ഥങ്ങളായി എന്നു് ഞങ്ങൾക്കു തോന്നി. "സാധനദൂഷ്യമകൗശലലക്ഷണം" എന്നുള്ള പഴഞ്ചൊല്ലും അയഥാർത്ഥമല്ലല്ലോ

ഏതിൽ പ്രയോഗിച്ചാലും അതു് അദ്വിതീയമായ കലാകൗശലമെന്നുള്ള പ്രതീതിയാണു് ഞങ്ങളിൽ ഉളവാക്കിയതു്. പുലയരുടെ തുടികൊട്ടു മുതൽ അതിപ്രാചീനങ്ങളും അപ്രസിദ്ധങ്ങളും ഇപ്പോൾ നാമാവശേഷങ്ങളും ആയ "നന്തുണി" മുതലായ വാദ്യവിശേഷങ്ങളും അദ്ദേഹം ഒരു പൊട്ടച്ചെണ്ടയിലോ ഒരു ഒടിഞ്ഞ വീണയിലോ പ്രയോഗിച്ചു കാണിക്കും. ഒരിക്കൽ, സംഗീതവിദ്യാധിരാജനായിരുന്ന ത്യാഗരാജനെപ്പോലും അദ്ഭുതപരതന്ത്രനാക്കിയ പുതിയേടത്തു ഗോവിന്ദമാരാരുടെ (പാണ്ടിയിൽ ഗോവിന്ദസ്വാമിയാർ) കഥപറയുകയും അദ്ദേഹത്തിന്റെ ഗാനചാതുരിയെ വിശദപ്പെടുത്തുകയുംചെയ്തു. "അഷ്ടപദി" നിർദ്ദിഷ്ടരാഗങ്ങളിൽ ചൊല്ലുന്നതിനു് ഇദ്ദേഹത്തിനുള്ള മിടുക്കു് ഒന്നു പ്രത്യേകമായിരുന്നു. സംഗീതകലയിൽ മലയാളം എത്രമാത്രം ഉയർന്നിരുന്നു എന്നു് അദ്ദേഹത്തിന്റെ ചില

പ്രതിപാദനങ്ങളിൽനിന്നും ഞങ്ങൾക്കു മനസ്സിലാക്കുവാൻ സാധിച്ചു. സാരംഗം, പുറനീർ, പാടി, പുന്നാഗവരാളി, സാരി മുതലായി അന്യദേശങ്ങളിൽ പ്രചാരമില്ലാത്തതും എന്നാൽ സ്തോഭത്തെ ജനിപ്പിക്കുവാൻ ഏറ്റവും ഉചിതങ്ങളുമായ അപൂർവരാഗങ്ങളെ അദ്ദേഹം വിസ്തരിച്ചു പാടുന്നതു കേൾക്കുമ്പോൾ അദ്ദേഹം പരമേശ്വരനൃത്തത്തിൽ ഭാഗഭാക്കുകാരായ നാരദനോ, തുംബുരുവോ എന്നു് ആർക്കും സംശയം ജനിക്കും."[43]

പരമാനന്ദതീർഥപാദസ്വാമികൾ എഴുതിയിരിക്കുന്നതു കേൾക്കുക- "നമ്മുടെ അഗസ്ത്യന്റെ വർത്തമാനം ഈയിടെയെങ്ങും അറിയാറേ ഇല്ല. ഈ കിഴവനു് വളരെ ആഗ്രഹമുണ്ടു്, അയാളെ ഒന്നുകൂടിക്കണ്ടാൽ കൊള്ളാമെന്നു്". ഇതായിരുന്നു അവിടുത്തെ ഒടുവിലത്തെ സംസാരവിഷയം. ഈ അഗസ്ത്യനാരാണെന്നു് പ്രഥമശ്രവണത്തിൽ ഞങ്ങൾക്കൊരു ലക്കുംകിട്ടിയില്ല. അനന്തരം അല്പം ചില സൂചനകൾകൂടി ലഭിച്ചപ്പോൾ ഞങ്ങൾക്കു പൂർവസ്മൃതിയുണ്ടായി, സ്വാമിതിരുവടികൾ മുമ്പു് ഈ (എഴുമറ്റൂർ) ആശ്രമത്തിൽവെച്ചു് സംഗീതസദസ്സുകളിൽ ഉപയോഗിക്കാറുണ്ടായിരുന്ന ഒരു മൃദംഗത്തിന്റെ പേരാണതെന്നു്. സാധാരണയിൽ നീളംകുറഞ്ഞു് വണ്ണംകൂടിയിരുന്നതിനാലാണു് അതിനു് "അഗസ്ത്യ"നെന്നുള്ള അന്വർത്ഥനാമം കല്പിക്കപ്പെട്ടിരുന്നതു്. സ്വാമികൾ ഇടയ്ക്കിടെ "ണക്കി, ധും, ധും, ത്ളാം, ത്ളാം" തുടങ്ങി ചില പ്രത്യേകശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടു് അടുത്തുകിടന്നിരുന്ന മേശമേൽ താളങ്ങൾ പിടിക്കുവാൻ തുടങ്ങി. അഗസ്ത്യന്റെ വൈഭവങ്ങൾ പറഞ്ഞുധരിപ്പിക്കുവാനെടുത്ത ചില അടവുകളായിരുന്നിതെല്ലാം. ഇടയ്ക്കിടെ കൈകാലുകളിളക്കി ചില അഭിനയങ്ങളുംകൂടി തുടങ്ങിയപ്പോഴേയ്ക്കും ആ രംഗം പൂർവാധികം സജീവമായിത്തീർന്നു. അപ്രത്യക്ഷനായി നിന്നു് കണ്ടും കേട്ടും രസിച്ചുകൊണ്ടിരുന്ന പേഷ്കാരദ്ദേഹം ഇതാ പുറത്തുചാടി വന്നിരിക്കുന്നു. പാചകശാലയിലും മറ്റും ഓരോരോ ജോലികളിൽ ഏർപ്പെട്ടിരുന്നവരെല്ലാംതന്നെ നിമിഷത്തിനുള്ളിൽ അവിടെ വന്നുകൂടി, ഇതുകൊണ്ടൊന്നും സ്വാമിതിരുവടികൾക്കു് ഒരു കൂസലുമുണ്ടായില്ല. ആ അന്തരീക്ഷം ഉച്ചത്തിലുള്ള ചിരികൊണ്ടു് മുഖരിതമായി. അവിടുത്തെ ഈ കലാപ്രകടനം ഏതാണ്ടൊരു പത്തുമിനിട്ടോളം സമയം നീണ്ടുനിന്നിട്ടുണ്ടു്."[44]

## മതപാണ്ഡിത്യം

ഹിന്ദുമതത്തിന്റെ ആധികാരിക ഗ്രന്ഥങ്ങളിലും വേദങ്ങൾ ഉൾപ്പെടെയുള്ള സംസ്കൃത സാഹിത്യത്തിലും സ്വാമികൾക്കുണ്ടായിരുന്ന പാണ്ഡിത്യത്തിനു് അദ്ദേഹത്തിന്റെ 'വേദാധികാരനിരൂപണം' പോലെയുള്ള കൃതികൾ സാക്ഷ്യംവഹിക്കുന്നു. ക്രിസ്തുമതത്തിലും സ്വാമികൾ പണ്ഡിതനായിരുന്നു. 'ക്രിസ്തുമത നിരൂപണം' അതിന്റെ തെളിവാണു്. അതുപോലെതന്നെ ഇസ്ലാംമതത്തിന്റെ കാര്യത്തിലും. അറബിഭാഷയും സ്വാമികൾക്കു വശമായിരുന്നുവത്രേ. സ്വാമികൾ 'കൊറാൻ' ഓതുന്നതു കേട്ടാൽ ഒരു മൗലവി അല്ലെന്നു് ആരും പറയുമായിരുന്നില്ല എന്നു് സാഹിത്യകുശലൻ ടി.കെ. കൃഷ്ണമേനോൻ രേഖപ്പെടുത്തിയിട്ടുണ്ടു്.[45] മതപാണ്ഡിത്യം മതസൗഹാർദത്തിനുവേണ്ടിയാണു സ്വാമികൾ ഉപയോഗപ്പെടുത്തിയതു്.

## സൗഹൃദം

കുടിൽ മുതൽ കൊട്ടാരം വരെ വ്യാപിച്ചതും ഭേദബുദ്ധിയുടെ ലേശംപോലും തൊട്ടുതീണ്ടാത്തതുമായിരുന്നു സ്വാമികളുടെ സൗഹൃദം. ആ സൗഹൃദഭാഗ്യം സമ്പാദിക്കുവാൻ കഴിഞ്ഞവർ അക്കാലത്തു ധാരാളമുണ്ടായിരുന്നു. കൊച്ചുകുട്ടികൾ മുതൽ മുതുമുത്തച്ഛന്മാർവരെ ആ സൗഹൃദവലയത്തിൽപെട്ടിരുന്നു. സ്ത്രീപുരുഷഭേദവും സ്വാമികളുടെ സൗഹൃദത്തിന്റെ പാതയിൽ യാതൊരു തടസ്സവും സൃഷ്ടിച്ചിരുന്നില്ല. ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും തമ്മിലുണ്ടായിരുന്ന സൗഹൃദമായിരുന്നു ഏറ്റവും സ്ഥായിയും അനുകരണീയവും. വാദപ്രതിവാദങ്ങൾക്കോ ആരോപണപ്രത്യാരോപണങ്ങൾക്കോ ഒന്നും ആ സൗഹൃദത്തെ തകർക്കാൻ കഴിഞ്ഞില്ല. പണ്ഡിതന്മാർ, കലാകാരന്മാർ, വൈദ്യന്മാർ, ജ്യോത്സ്യന്മാർ, കവികൾ, സാഹിത്യകാരന്മാർ, കർഷകർ, ധനാഢ്യന്മാർ, കൂലിപ്പണിക്കാർ തുടങ്ങി ജീവിതത്തിലെ നാനാമണ്ഡലങ്ങളിലും സ്വാമികൾക്കു സുഹൃത്തുക്കളുണ്ടായിരുന്നു.

## ഓർമ്മശക്തി

സ്വാമികളുടെ ഓർമ്മശക്തി തികച്ചും അസാധാരണമായിരുന്നു.

പുത്തേഴത്തു നാരായണമേനോൻ പറഞ്ഞിട്ടുള്ളതു കേൾക്കുക. "ഒരിക്കൽ ഞാൻ ടെനിസന്റെ ഒരു കവിത വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഈ അവസരത്തിൽ സ്വാമികൾവന്നു. "എന്തോന്നാ" എന്നവിടുന്നു ചോദിച്ചു. ഞാൻ സംഗതിപറഞ്ഞു. അതു വായിച്ചു ചെറിയ ഒരു വിവരണവും പറഞ്ഞു. അങ്ങനെ അരമണിക്കൂർ കഴിഞ്ഞപ്പോൾ പുസ്തകം അടച്ചുവച്ചു വായിച്ചഭാഗം വഴിക്കുവഴി പറയാൻ പറഞ്ഞു. ഞാൻ കുഴങ്ങി. സ്വാമികൾ അതുവരെ വായിച്ചഭാഗം ക്രമമായി പറയുകയും അർത്ഥം വിവരിക്കുകയും ചെയ്തു. ഞാൻ അത്ഭുതപ്പെട്ടു."[46]

മഹാകവി കുമാരനാശാന്റെ 'കരുണ' എന്ന കാവ്യം മുഴുവൻ ഒറ്റത്തവണകേട്ടു സ്വാമികൾ ഹൃദിസ്ഥമാക്കിക്കളഞ്ഞതായി ഏറത്തു കൃഷ്ണനാശാൻ രേഖപ്പെടുത്തിയിട്ടുണ്ട്.[47]

വ്യക്തികളെയും ജീവിതാനുഭവങ്ങളെയും ഒരിക്കലും മറക്കാത്തതരത്തിൽ ചിത്തഭിത്തിയിൽ ചട്ടമ്പിസ്വാമികൾ രേഖപ്പെടുത്തിയിട്ടിരുന്നു. സമാധിപര്യന്തം ബുദ്ധിക്ക് അത്യന്തം തെളിച്ചമായിരുന്നു സ്വാമികൾക്കുണ്ടായിരുന്നത്. തന്റെ ദൗത്യം പൂർണമായതായി ബോധ്യപ്പെട്ട മട്ടിലാണല്ലോ അന്തിമകാലത്തു സ്വാമികൾ തന്റെ യാത്രയും മറ്റും ക്രമീകരിച്ചത്. അതിലെല്ലാം അദ്ദേഹത്തിന്റെ ഓർമ്മശക്തി തെളിഞ്ഞുകാണാം.

ചട്ടമ്പിസ്വാമികളുടെ സിദ്ധികളെപ്പറ്റി ഉപന്യസിക്കുവാൻ ഇവിടെ സ്ഥലപരിമിതി അനുവദിക്കുന്നില്ല. ഒരു മനുഷ്യജന്മത്തിൽ ഇത്രമാത്രം സിദ്ധികൾ കൈവരിക്കാൻ ഒരു സാധാരണ മനുഷ്യനു് ഒരിക്കലും സാധ്യമല്ല തന്നെ. സാഹിത്യരംഗത്തും ചരിത്രരംഗത്തും ഭാഷയുടെ രംഗത്തും എന്നുവേണ്ട വിവിധ വിജ്ഞാനശാഖകളുടെ രംഗങ്ങളിലെല്ലാം അദ്ദേഹത്തിനുണ്ടായിരുന്ന അവഗാഹത്തിന് അദ്ദേഹത്തിന്റെ കൃതികൾ സാക്ഷ്യംവഹിക്കുന്നു. വാദമുഖങ്ങൾ അവതരിപ്പിക്കുമ്പോൾ എത്ര കുശാഗ്രബുദ്ധിയോടുകൂടിയാണു സ്വാമികൾ അതു ചെയ്യുന്നതെന്നതു ശ്രദ്ധേയമാണ്. ഗൗരവമുള്ള വിഷയം കൈകാര്യം ചെയ്യുമ്പോഴും സ്വതസ്സിദ്ധമായ സ്മിതം അദ്ദേഹം ഉപേക്ഷിച്ചിരുന്നില്ല. അതിന്റെ ചിഹ്നങ്ങളും കൃതികളിൽ കാണാം.

# പ്രസ്ഥാനശ്രമങ്ങൾ

അരുവിപ്പുറത്തു ശ്രീനാരായണഗുരു ഉദ്ഘാടനം ചെയ്ത വമ്പിച്ച മാറ്റത്തിന്റെ പില്ക്കാലഗതി വളരെവേഗമായിരുന്നു. 1903 ൽ എസ്. എൻ. ഡി. പി. യോഗം രൂപവൽകൃതമായി. 1905 ൽ അയ്യൻകാളിയുടെ നേതൃത്വത്തിൽ 'സാധുജനപരിപാലനസംഘം രൂപവൽകൃതമായി. പുലയരുടെ മഹത്തായ സംരംഭമായിരുന്നു അതു്. 1910 ൽ കൊച്ചിയിൽ കെ. പി. കറുപ്പന്റെ നേതൃത്വത്തിൽ 'വാലസമുദായ പരിഷ്കാരിണിസഭ' ഉണ്ടായി. സവർണസമുദായങ്ങളുടെയിടയിലും ഇവ ചലനങ്ങളുളവാക്കി. അവരും സംഘടനയുണ്ടാക്കി. 1909 ൽ നമ്പൂതിരിമാരുടെ 'യോഗക്ഷേമസഭ' ഉടലെടുത്തു. 1914 ൽ 'നായർ സമുദായ ഭൃത്യജനസംഘം' ഉണ്ടാവുകയും പിന്നീടു് അതു 'നായർ സർവീസ് സൊസൈറ്റി'യായി മാറുകയും ചെയ്തു. ഉത്തമമായ മാതൃക എസ്. എൻ. ഡി. പി. തന്നെയായിരുന്നു ഈ ശ്രമങ്ങൾക്കെല്ലാം. യോഗത്തിനു ശ്രീനാരായണഗുരു നല്കിയ ധാർമിക നേതൃത്വം എല്ലാവർക്കും അസൂയ ഉളവാക്കും മട്ടിലുള്ളതായിരുന്നു. അസൂയാലുക്കൾ അതു തുറന്നു പറഞ്ഞില്ലെന്നുമാത്രം. ശ്രീനാരായണഗുരുവിന്റെ പ്രസ്ഥാനമായിട്ടാണു എസ്. എൻ. ഡി. പി. യോഗം അറിയപ്പെട്ടതു്. എസ്. എൻ. ഡി. പി. ഈഴവരുടെ മാത്രം ഒരു സംഘടനയായിട്ടല്ല വിഭാവനം ചെയ്യപ്പെട്ടിരുന്നതു് എങ്കിലും ഏറിയകൂറും അതു് അങ്ങനെ തന്നെയായിരുന്നു.

ശ്രീനാരായണഗുരുവിന്റെ നേതൃത്വത്തിൽ ഈഴവ സമുദായത്തിന്നുണ്ടായ അഭിവൃദ്ധി നായന്മാരുടെയിടയിൽ അലയൊലികൾ ഇളക്കിവിട്ടു. ചട്ടമ്പിസ്വാമികളെ നായന്മാരുടെ പ്രസ്ഥാനത്തിന്റെ ആത്മീയാചാര്യനാക്കാൻ പല ശ്രമങ്ങളും നടന്നു. എന്നാൽ ചട്ടമ്പിസ്വാമികൾ അതിനു വഴങ്ങിയില്ല. ചട്ടമ്പിസ്വാമികൾ അതിനു വഴങ്ങിയിരുന്നുവെങ്കിൽ നായന്മാരുടെ സംഘടനയും പ്രവർത്തനങ്ങളും ശക്തമാകുമായിരുന്നു. എന്നാൽ ജാതി തിരിഞ്ഞുള്ള പ്രവർത്തനങ്ങൾക്കു് ചട്ടമ്പിസ്വാമികൾ അനുകൂലമായിരുന്നില്ല.

ചട്ടമ്പിസ്വാമികൾ ജീവിച്ചിരിക്കുമ്പോൾത്തന്നെ അദ്ദേഹത്തിന്റെ ശിഷ്യന്മാരെ മുൻനിർത്തി നായന്മാരുടെ സംഘടനാപ്രവർത്തനങ്ങൾ തുടങ്ങി. ആചാര പരിഷ്കാരമായിരുന്നു അക്കാലത്തെ അടിയന്തിരാവശ്യം.

ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരായ നീലകണ്ഠതീർത്ഥപാദസ്വാമികളും തീർത്ഥപാദപരമഹംസസ്വാമികളും നായർ സമുദായത്തിന്റെ ആചാരങ്ങളിൽ പരിഷ്കാരവും ഐകരൂപ്യവും വരുത്തുന്നതിനു യത്നിച്ചു. അതിനുവേണ്ടി നീലകണ്ഠതീർത്ഥപാദർ 'ആചാരപദ്ധതി', 'ദേവാർച്ചാ പദ്ധതി' മുതലായ ഗ്രന്ഥങ്ങളെഴുതി. തീർത്ഥപാദപരമഹംസർ 'ലേഖനമാലിക' മുതലായ ഗ്രന്ഥങ്ങളിലും ഈ വിഷയത്തിൽ വിചാരം ചെയ്തു. രണ്ടു സ്വാമിമാരുടെയും പ്രവർത്തനങ്ങൾക്കു അമ്പലപ്പാട്ടു രായിങ്ങൽ ശങ്കരനാശാൻ, താഴത്തോട്ടത്തു വേലുപ്പിള്ള, മന്നത്തു പദ്മനാഭപിള്ള തുടങ്ങിയ നായർ പ്രമാണിമാരുടെ പിന്തുണയും പ്രചാരണാദി സാഹായ്യവും ഉണ്ടായിരുന്നു. കേരളത്തിൽ പലയിടങ്ങളിലും നായന്മാരുടെയിടയിൽ ഒരു ചലനം ഉളവാക്കുവാനും ആചാരങ്ങളിൽ ഒട്ടൊക്കെ ഐകരൂപ്യംവരുത്തുവാനും ആ ശ്രമങ്ങൾകൊണ്ടു് കഴിഞ്ഞു.

എസ്. എൻ. ഡി. പി. യോഗത്തിന്റെ കാര്യത്തിൽ ശ്രീനാരായണ ഗുരു എന്നതുപോലെ ആചാര്യസ്ഥാനത്തിരുന്നു നേതൃത്വം കൊടുക്കാൻ ചട്ടമ്പിസ്വാമികൾ തയ്യാറായില്ല എങ്കിലും കേരളത്തിലെ നായന്മാരുടെയിടയിൽ ആശയപരമായും സംഘടനാപരമായും പുതിയ ഉണർവുണ്ടാക്കുന്നതിൽ അദ്ദേഹം നേതൃത്വപരമായ പങ്കാണു വഹിച്ചതു്. സംസ്കൃതവും വേദവും വേദാന്തവുമൊക്കെ ബ്രാഹ്മണരുടെ കുത്തകയാക്കിവെയ്ക്കുകയും അതിനു ശാസ്ത്രസമ്മതി ഉണ്ടെന്നു വരുത്തിത്തീർക്കാൻ ശ്രമിക്കുകയും ചെയ്ത ആദിശങ്കരാചാര്യരെപ്പോലും യുക്തിയുക്തം ചോദ്യം ചെയ്യാൻ ചട്ടമ്പിസ്വാമികൾക്കു കഴിഞ്ഞതു നായന്മാരുടെ അവകാശബോധത്തെയും ആത്മാഭിമാനത്തെയും തട്ടിയുണർത്തി കേരളം പരശുരാമന്റെ സൃഷ്ടിയാണെന്നും ബ്രാഹ്മണർക്കു സംഭാവന കിട്ടിയതാണെന്നും മറ്റുമുള്ള കേവലം ഐതിഹ്യാധിഷ്ഠിതമായ അവകാശവാദത്തെ ചട്ടമ്പിസ്വാമികൾ പൊളിച്ചുകളഞ്ഞതും നിസ്സാരകാര്യമായിരുന്നില്ല. പ്രത്യക്ഷമായിട്ടല്ലെങ്കിലും ചട്ടമ്പിസ്വാമികളുടെ ആശയദാർഢ്യം കൊണ്ടാണു സവർണരിലെ ഏറ്റവും താഴെക്കിടയിൽ വെറും ഭൃത്യന്മാരായിക്കിടന്നിരുന്ന നായന്മാർക്കു് ഉണർന്നെഴുന്നേല്ക്കുവാൻ കഴിഞ്ഞതു്. പി. കെ. പരമേശ്വരൻ നായർ എഴുതുന്നു- "ആധുനികകാല സ്ഥിതിക്കനുസരണമായി സാമൂഹ്യാചാരങ്ങൾ പരിഷ്കരിക്കുന്നതിനുള്ള ഒരു ആവേശം പൊതുവേ സംജാത

മായി. പാശ്ചാത്യ വിദ്യാഭ്യാസ പ്രചാരം മാത്രമല്ല അതിനു കാരണമായി ത്തീർന്നതു്. നായന്മാരുടെ ആധ്യാത്മികവും മതപരവുമായ ചിന്താഗതികൾ പോഷിപ്പിക്കുവാൻ കഴിവുള്ള ചില ആത്മീയ ചിന്തകന്മാർ പ്രസ്തുത കാല ഘട്ടത്തിൽ ഉണ്ടായതു് ഈ പരിഷ്കാരപ്രവണതയ്ക്കു സഹായകമായി. ഒരുപക്ഷേ കേവലം സമുദായപ്രവർത്തകരും നേതാക്കളും മാത്രം വിചാരി ച്ചാൽ സാധ്യമാകുമായിരുന്നില്ലാത്ത ചില കാര്യങ്ങൾ ഈ ആത്മീയ പുരുഷ ന്മാർ പ്രായോഗികമാക്കിത്തീർത്തു. അവരിൽ എല്ലാംകൊണ്ടും ഏറ്റവും മഹാനായ വ്യക്തി ശ്രീ ചട്ടമ്പിസ്വാമികളായിരുന്നു. ശങ്കരാചാര്യർക്കുശേഷം കേരളം കണ്ടിട്ടുള്ള യോഗിവര്യന്മാരിൽ അഗ്രിമസ്ഥാനത്തിന്നർഹനായ അദ്ദേഹം സാമൂഹ്യപ്രവർത്തനങ്ങൾക്കൊന്നും മുന്നോട്ടുവന്നില്ലെങ്കിലും അദ്ദേഹത്തിന്റെ ആത്മീയപ്രഭാവം സമുദായത്തിന്റെ ആചാരപരിഷ്കാര പരമായ ചിന്താഗതികൾക്കു് ഉറപ്പുള്ള ഒരു അടിസ്ഥാനം പടുത്തുകെട്ടി. കേര ളത്തിലെ ബ്രാഹ്മണ മേധാവിത്വം നായന്മാരെ എത്രമാത്രം അധഃപതിപ്പിച്ചു എന്നതു് വ്യക്തവും ധീരവുമായ വിധം ആദ്യം വെളിപ്പെടുത്തിയതു ചട്ടമ്പി സ്വാമികളായിരുന്നു."[48]

അതേ, തികച്ചും ശരിയായ പ്രസ്താവമാണിതു്. താത്ത്വികമായ ഒരു അടിത്തറയിൽ ഉറച്ചുനിന്നുകൊണ്ടു നായർസമുദായത്തിനു വരേ ണ്യാധിപത്യത്തെ ചോദ്യം ചെയ്യാൻ തന്റേടമുണ്ടാക്കിക്കൊടുത്തതു ചട്ടമ്പി സ്വാമികളായിരുന്നു. നായർ സമുദായത്തിൽ നിലനിന്ന പാരതന്ത്ര്യം അദ്ദേ ഹത്തിനിഷ്ടമായിരുന്നില്ല. ചട്ടമ്പിസ്വാമികൾ തന്നെ തന്റെ ശിഷ്യനായ നീല കണ്ഠതീർത്ഥപാദസ്വാമികളുടെ 'ദേവാർച്ചാ പദ്ധതി' എന്ന പുസ്തകത്തിന്നെ ഴുതിയ ഉപോദ്ഘാതത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "മലയനായകപ്പെ രുമാക്കൾക്കു് യുഗാന്തരാരംഭകാലാവധി, നിഷ്പ്രതിഘമായി നിലനിന്നു പോന്നവയെങ്കിലും പ്രാകൃതവസ്തുനിയമപ്രകാരം കാലപര്യയംകൊണ്ടു് രജശ്ഛന്നമായ ദർശനപഥത്തിൽനിന്നും വിദൂരവർത്തികളും ആത്മാ നാത്മലോകങ്ങൾ രണ്ടിലും ഒന്നുപോലെ രൂഢമൂലങ്ങളുമായുള്ള വൈദ ഗ്ദ്ധീസത്താവാദികളെ ഉദ്ദേശ്യപ്രതിനിർദ്ദേശ്യരീതിയിൽ പടിപടിയാകെ സയുക്തിപ്രമാണവിന്യാസം വ്യവസ്ഥാപിക്കുന്നതിനായിട്ടു് നായക മൂർദ്ധാ ഭിഷിക്തരായ സമാജവിയന്മണികളുടെ ഹൃദയപൂർവ്വകസാടോപോത്സാ ഹത്തിന്റെ ഫലമായും പൂർവ്വപ്രത്യായിതപുരുഷധൌരേയരുടേയും മറ്റും

ഉപയോഗാർത്ഥം പുറപ്പെട്ടിട്ടുള്ള "പ്രാചീനമലയാളാദി" വഴിയായും നായർ സമുദായത്തിനു് ഉച്ചൈസ്സായി ഉണ്ടായിരിക്കുന്ന ഉണർവ്വിൽ എൻ-എസ്- 'സൊസൈറ്റി' - 'സമാജ'- സന്താനങ്ങൾക്കും മറ്റും ദേവാർച്ചനവിഷയത്തിൽ സ്വാതന്ത്ര്യമുന്നയിക്കാൻവേണ്ടി രചിച്ചിട്ടുള്ള ഒരു പുസ്തകത്തിന്റെ മുദ്രണോപക്രമത്തെ ഞാൻ സശിരഃകമ്പമംഗീകരിക്കുന്നു."[49]

തന്റെ ശ്രമഫലമായുണ്ടായ ചലനങ്ങളുടെ പിന്തുടർച്ചയായി നായന്മാരുടെയിടയിൽ ശക്തമായ ഒരു പ്രസ്ഥാനം രൂപപ്പെടുന്നു എന്ന യാഥാർത്ഥ്യം ചട്ടമ്പിസ്വാമികൾ ജീവിച്ചിരിക്കുമ്പോൾത്തന്നെ അദ്ദേഹത്തിനു കൂടി വ്യക്തമായിരുന്നു. അക്കാര്യം കൂടി സൂചിപ്പിക്കുന്നുണ്ടു മുകളിലുദ്ധരിച്ച സ്വാമികളുടെ വാക്യങ്ങൾ. അതിലദ്ദേഹം കടുത്ത എതിർപ്പുകൾ പ്രകടിപ്പിച്ചതായി കാണാനുമില്ല.

# ശങ്കരാചാര്യരും ചട്ടമ്പിസ്വാമികളും

ലോകമറിയുന്ന ഏറ്റവും പ്രശസ്തനായ കേരളീയൻ ആദ്വൈതസിദ്ധാന്തത്തിന്റെ ഏറ്റവും വലിയ പ്രചാരകനായിരുന്ന ആദിശങ്കരാചാര്യരാണു്. ആദിശങ്കരന്റെ അദ്വൈത വേദാന്തത്തെത്തന്നെ അവലംബിച്ചു് ആധുനിക കേരളത്തിന്റെ സൃഷ്ടിക്കുവേണ്ടി പ്രവർത്തിച്ച മഹാന്മാരാണു ശ്രീനാരായണഗുരുവും ചട്ടമ്പിസ്വാമികളും. മൂന്നുപേരും മുറുകെപ്പിടിച്ച ദർശനം ഒന്നുതന്നെയായിരുന്നുവെങ്കിലും മൂന്നുപേരും ഊന്നൽകൊടുത്തതു ഒരേ അംശത്തിലായിരുന്നില്ല.

ഒരു ദർശനമെന്ന നിലയിൽ നോക്കുമ്പോൾ അദ്വൈതവേദാന്ത ദർശനത്തോളം സാമ്യവാദസമീപനമുള്ള ഒരു ദർശനമില്ലെന്നു കാണാം. എന്നാൽ ശങ്കരാചാര്യർ ആ ദർശനത്തിന്റെ ഏറ്റവും വലിയ വക്താവായിരിക്കെത്തന്നെ ചാതുർവർണ്യത്തിന്റെ കൊള്ളരുതായ്മകളെ നീതിമത്ക്കരിക്കാൻ ശ്രമിച്ചു. അതിന്റെ ഏറ്റവും നല്ല തെളിവാണു ബാദരായണന്റെ ബ്രഹ്മസൂത്രത്തിലെ അപശൂദ്രാധികരണത്തിനു ശങ്കരാചാര്യർ എഴുതിയ ഭാഷ്യം. പ്രസ്തുത ഭാഷ്യം ഉദ്ധരിച്ചു് അതിന്റെ യുക്തിഹീനതയെ പ്രദർശിപ്പിച്ചു

വിശദമായി ചർച്ചചെയ്തു തള്ളിക്കളയുകയാണു 'വേദാധികാര നിരൂപണ'ത്തിലും 'പ്രാചീനമലയാള'ത്തിലും ചട്ടമ്പിസ്വാമികൾ ചെയ്തതു്.

ഒരു ദാർശനികനെന്ന നിലയിൽ ശങ്കരാചാര്യർക്കുള്ള ഔന്നത്യത്തെ ചോദ്യം ചെയ്യാനാവുകയില്ല. ദാർശനികരംഗത്തെ ശങ്കരന്റെ സംഭാവനയെ ഇടിച്ചുകാണിക്കുന്നതിലും അർഥമില്ല.

ശാങ്കരദർശനത്തെ ഇന്ന് നാംസമീപിക്കേണ്ടത് എങ്ങനെ എന്നതാണ് പ്രഥമപ്രശ്നം. സ്വന്തം അന്തർവിജ്ഞാനനേത്രംകൊണ്ട് പ്രപഞ്ചരഹസ്യം കണ്ടെത്തി വെളിപ്പെടുത്തിയ സർവജ്ഞനായ ജഗദ്ഗുരുവാണ് ശ്രീശങ്കരൻ എന്നാണല്ലോ പലരും പറഞ്ഞുവരുന്നത്. ദർശനത്തിന്റെ ആകെത്തുകയാണ് ശാങ്കരദർശനമെന്നും അതിനപ്പുറമൊരു ദർശനം ഇനി ഉണ്ടാകാനില്ലെന്നും ചിലർ ഉദ്ഘോഷിക്കുന്നു. ഈ സമീപനം ദർശനമണ്ഡലത്തിൽ ശ്രീശങ്കരൻ ചെയ്ത സംഭാവന എന്തെന്നു് മനസിലാക്കാൻ ഉതകുന്നതല്ല. ശ്രീശങ്കരനു മുമ്പും ദർശനമുണ്ടായിരുന്നു. ശേഷവും ദർശനമുണ്ടായിട്ടുണ്ടു്. മറ്റെല്ലാ വിജ്ഞാനശാഖകളും പോലെ ദർശനവും വളർന്നുകൊണ്ടിരിക്കയാണു്. അതിനാൽ ദാർശനികരംഗത്തു് ശ്രീശങ്കരന്റെ സംഭാവനയെന്തെന്നു് വസ്തുനിഷ്ഠമായും ചരിത്രപരമായും വൈരുധ്യാത്മകരീതിയിൽ പരിശോധിക്കുകയാണു് വേണ്ടതു്. ഒന്നുകിൽ ശാങ്കരദർശനം പൂർണമായി ഇന്നു് സ്വീകരിക്കണം അല്ലെങ്കിൽ അപ്പാടെ തള്ളിക്കളയണം എന്ന സമീപനം ശരിയല്ല. മൊത്തം ദാർശനിക പൈതൃകത്തിന്റെ പശ്ചാത്തലത്തിലല്ലാതെ ശാങ്കരദർശനത്തെ ഒറ്റപ്പെടുത്തി കാണുന്നതും ശരിയല്ല.

ശാങ്കരദർശനമെന്നുകേട്ടാൽ ഉടനെ നമ്മുടെ മനസ്സിൽ വരുന്നതു് അദ്വൈതത്തിന്റെ കാര്യമാണു്. ശാങ്കരദർശനം = അദ്വൈതദർശനം എന്നൊരു ധാരണയാണു് പൊതുവെയുള്ളതു്. ശാങ്കരദർശനം അദ്വൈതദർശനം തന്നെ; എന്നാൽ അതുമാത്രമല്ല അദ്വൈതദർശനം. മുകളിൽസൂചിപ്പിച്ചതുപോലെ അദ്വൈതമംഗീകരിക്കുന്ന ദർശനങ്ങൾ വേറെയുമുണ്ടു്. മാത്രമല്ല ദർശനത്തിൽ അദ്വൈതേതരങ്ങളായ സ്വീകാര്യാംശങ്ങളും പലതുണ്ടു്. അപ്പോൾ, നമുക്കു് പരിശോധിക്കാനുള്ളതു് ശാങ്കരദർശനത്തിലെ ശരിയും സ്വീകാര്യവുമായ അംശങ്ങൾ എന്തൊക്കെയാണെന്നാണു്. തികഞ്ഞ ആശയവാദമായ ശാങ്കരദർശനത്തിന്റെ ആത്യന്തികസത്യസംബ

ഡമായ സമീപനം വസ്തുനിഷ്ഠമാണ്. ബ്രഹ്മസിദ്ധാന്തം ഉദാഹരണം. സച്ചിദാനന്തസ്വരൂപമായ ബ്രഹ്മം വസ്തുനിഷ്ഠയാഥാർത്ഥ്യമാണെന്നാണ് ശാങ്കരസിദ്ധാന്തം. വസ്തു, അവസ്തു എന്നാണ് മൊത്തത്തിൽ ശാങ്കര ദർശനം നടത്തുന്ന സംവർഗവിഭജനം. വസ്തുവിൽ അവസ്തുവിനെ ആരോപിക്കുന്നതിനെ അധ്യാസം എന്നു് ശങ്കരൻ വിളിക്കുന്നു. (ബ്രഹ്മസൂത്രഭാഷ്യം- ഉപോദ്ഘാതം). വസ്തു ബ്രഹ്മം മാത്രം. മറ്റെല്ലാം അവസ്തു. യഥാർത്ഥത്തിൽ ഉള്ള ബ്രഹ്മത്തിൽ അധ്യസിക്കപ്പെട്ടിരിക്കുന്നതാണ് അതായതു് ആരോപിക്കപ്പെട്ടിരിക്കുന്നതാണ് സകലപ്രപഞ്ചവും. ഇതിൽ യാഥാർത്ഥ്യം വസ്തുവാണെന്ന അംശമാണ് സ്വീകാര്യമെന്നു് പറഞ്ഞതു്. യാഥാർത്ഥ്യം ഒന്നേ ഉള്ളു എന്ന ശാങ്കരദർശനസിദ്ധാന്തം അദ്വൈതവാദമാണ്. അതാണ് മറ്റൊരു സ്വീകാര്യമായ അംശം. ബ്രഹ്മത്തിന്റെ അദ്വൈതത്ത്വം സ്ഥാപിക്കാനാണ് ശാങ്കരദർശനത്തിന്റെ മുന്തിയപങ്കും വിനിയോഗിക്കപ്പെട്ടിരിക്കുന്നതു്. ബ്രഹ്മസൂത്രഭാഷ്യത്തിലെ സമന്വയാധ്യായത്തിൽ എല്ലാ ഉപനിഷദ്വാക്യങ്ങളെയും അദ്വൈത ബ്രഹ്മപരങ്ങളായി വ്യാഖ്യാനിക്കാൻ ശങ്കരൻ പരിശ്രമിക്കുന്നു.

ചുരുക്കത്തിൽ ശാങ്കരദർശനത്തിന്റെ വസ്തുനിഷ്ഠ സമീപനം, അദ്വൈതാത്മകത, വൈരുധ്യാത്മകതർകം - ഇതുമൂന്നും സ്വീകാര്യവും ശരിയുമായ ദാർശനികാംശങ്ങളാണ്. അവയുടെ ഉപജ്ഞാതാവ് ശ്രീശങ്കരനാണെന്നു പറയാനാവുകയില്ല എന്നതു് വേറൊരു കാര്യം. ശാങ്കരദർശനത്തെ വസ്തുനിഷ്ഠമായും ചരിത്രപരമായും വിലയിരുത്താൻ പുറപ്പെടുന്ന ഒരാൾ ഈ വസ്തുത അംഗീകരിക്കുന്നതന്നെ ചെയ്യും. ഇതിനപ്പുറം ശാങ്കരദർശനത്തെ വ്യാഖ്യാനിച്ചു് സമർത്ഥിക്കാനുള്ള ഏതൊരു ശ്രമത്തെയും അയാൾക്കു തള്ളിപറയേണ്ടതായും വരും.

ശ്രുതി, സ്മൃതി, പുരാണം തുടങ്ങിയവയുടെ പ്രാമാണ്യത്തെ സംബന്ധിച്ചു ശങ്കരാചാര്യർക്കുണ്ടായിരുന്നതിനെക്കാൾ യുക്തിപൂർവ്വകമായ നിലപാടും ധാരണയുമാണു ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നതു്. അദ്വൈതവേദാന്തത്തിൽ ശ്രുതിയെ പ്രമാണരാജാവായി അഭിഷേകം ചെയ്തിരിക്കുകയാണ്. ശങ്കരാചാര്യർ ശ്രുതിരാജാവിന്റെ തിരുവായ്ക്കു് എതിരുപറയുവാൻ ഒരിക്കലും ധൈര്യപ്പെട്ടിരുന്നില്ല. ചട്ടമ്പിസ്വാമികളുടെ സ്ഥിതി അതായിരുന്നില്ല. പ്രാകൃതവും പൈശാചികവും അശ്ലീലാത്മകവു

മായ ആചാരങ്ങളെ യാഗത്തിന്റെ പേരിൽ നീതിമത്ക്കരിക്കാൻ ആയിരം വേദങ്ങൾ ശ്രമിച്ചാലും അതിനെ പരിശുദ്ധന്മാർ ആദരിക്കുകയില്ലെന്നു വെട്ടിത്തുറന്നു പറയുവാൻ ചട്ടമ്പിസ്വാമികൾക്കല്ലാതെ മറ്റാർക്കും കഴി ഞ്ഞിട്ടില്ല.

ദാർശനികൻ ഋഷിയാണു്. ശ്രീശങ്കരൻ മഹർഷിയായിരുന്നു എന്ന തിൽ തർക്കമില്ല. എന്നാൽ അദ്ദേഹം തന്റെ വാദഗതി സാധൂകരിക്കാൻ സ്മൃതിയെ കൂട്ടുപിടിച്ചു എന്നതു് നിസ്സാരകാര്യമല്ല. ദാർശനികന്റെ അഥവാ മഹർഷിയുടെ അധഃപതനത്തിന്റെ നെല്ലിപ്പലകയായി മാത്രമേ അതിനെ കാണാനാവൂ. ബാദരായണന്റെ ബ്രഹ്മസൂത്രത്തിന്റെ അപശൂദ്രാധികരണ ത്തിൽ ഭാഷ്യം വിരചിക്കവേ ശങ്കരാചാര്യർ ചെയ്തതു അധഃപതനത്തിന്റെ നെല്ലിപ്പലകയിൽ കാൽവയ്ക്കുകയാണു്. "ഇവൻ വേദത്തെ കേൾക്കുക യാൽ ഈയവും മെഴുകും ഉരുക്കി ഒഴിച്ചു് ഇവന്റെ ചെവികളെ നിറ യ്ക്കുക" എന്ന സ്മൃതിവാക്യം ഉദ്ധരിച്ചു ശൂദ്രനു വേദാധികാരമില്ലെന്നു സ്ഥാപിക്കാൻ ശങ്കരാചാര്യർ ശ്രമിക്കുന്നിടത്താണു് ആ നെല്ലിപ്പലക നാം കാണുന്നതു്.

അമ്മാതിരി ഒരു അധഃപതനത്തിൽനിന്നു ദർശനത്തേയും ദാർശനി കരെയും രക്ഷിക്കാനുള്ള ഉത്തരവാദിത്വമാണു് ചട്ടമ്പിസ്വാമികൾ ഏറ്റെടു ത്തതു്. ആനിലയ്ക്കു നോക്കുമ്പോൾ ചട്ടമ്പിസ്വാമികളുടെ മഹത്ത്വം ഉത്ത രോത്തരം വർദ്ധിക്കുന്നതായി കാണാം. സ്വാമികളെ വിശേഷിപ്പിക്കുവാൻ മഹർഷി എന്നപദം മതിയാവാതെ വരുന്നു. മഹാമഹർഷിയത്രേ ചട്ടമ്പി സ്വാമികൾ.

കേരളത്തിന്റെ ചരിത്രപശ്ചാത്തലത്തിൽ ശങ്കരാചാര്യരെയും ചട്ടമ്പി സ്വാമികളെയും വിശദമായ താരതമ്യപഠനത്തിനു വിധേയമാക്കേണ്ടതാ ണു്. സ്ഥലകാലപരിമിതികളാൽ ഇവിടെ അതിനു കഴിയുന്നില്ല. എങ്കിലും ചില കാര്യങ്ങൾ ഇവിടെ പ്രതിപാദിച്ചില്ലെങ്കിൽ അതു ചട്ടമ്പിസ്വാമികളുടെ ജീവിതത്തെയും കൃതികളെയും ഒന്നിച്ചു് അവതരിപ്പിക്കുന്ന ഈ ഗ്രന്ഥ ത്തിന്റെ ഒരു ന്യൂനതയായി കലാശിച്ചേയ്ക്കും എന്നുള്ളതുകൊണ്ടു് ചിലതു മാത്രം പറയാം.

ദാർശനികരംഗത്തെ ശങ്കരന്റെ സംഭാവനയെ വിലമതിക്കുന്നതി

നോടൊപ്പംതന്നെ മതത്തിന്റെ രംഗത്തെ അദ്ദേഹത്തിന്റെ പിൻതിരിപ്പൻ സ്വഭാവത്തെ ചൂണ്ടിക്കാണിക്കുവാൻകൂടി സത്യസന്ധനായ ഒരാൾക്കു കഴി യേണ്ടതാണ്. ദാർശനികനായ ശങ്കരന്റെ സംഭാവനയാകെ നാടിനു ഗുണ മായിരുന്നുവെന്ന് ഇവിടെ പറഞ്ഞതിനർഥമില്ല. ശങ്കരനും ശങ്കരന്റെ ദർശ നവും കൂടി ഭാരതത്തിലെ ശാസ്ത്രത്തിന്റെ വളർച്ച മുരടിപ്പിക്കുകയാണു ചെയ്തതെന്നു പി.സി. റേയെ ഉദ്ധരിച്ചുകൊണ്ടു് ഇ.എം.എസ്. നമ്പൂതിരി പ്പാടു് പറയുന്നതു് ശരിയാണു്.[50] അതും ഇരിക്കട്ടെ. മതത്തിന്റെ രംഗത്തു ശങ്കരൻ ചെയ്തതെന്താണു്? പഴയ ബ്രാഹ്മണ മതത്തെ ചാതുർവർണ്യ ത്തിന്റെ എല്ലാ വിവേചനങ്ങളോടുംകൂടി പുനഃസ്ഥാപിക്കുകയാണു മതരം ഗത്തു ശങ്കരൻ ചെയ്തതു്. ജൈന ബൗദ്ധമതങ്ങളോടു യാതൊരു വിട്ടു വീഴ്ചയുമില്ലാതെ ശങ്കരൻ നടത്തിയ സമരം മറ്റൊന്നിനും വേണ്ടിയായിരു ന്നില്ല, ബ്രാഹ്മണമേധാവിത്വ പുനഃസ്ഥാപനത്തിനുവേണ്ടി തന്നെയാ യിരുന്നു.

ചട്ടമ്പിസ്വാമികളെ ശ്രീശങ്കരനോടു് തുലനംചെയ്യേണ്ടതു് ഈ പശ്ചാത്തലത്തിലാണു്. മതനവീകരണത്തിന്റേയും സാമൂഹിക നവോത്ഥാ നത്തിന്റെയും ഇരട്ട പ്രവാചകനായിവന്ന ചട്ടമ്പിസ്വാമികൾ ശങ്കരന്റെ അദ്വൈതദർശനം സ്വീകരിച്ചു എങ്കിലും കണ്ണടച്ചു ശങ്കരനെ അനുകൂലി ക്കാൻ മുതിർന്നില്ല. എന്നല്ല, ശങ്കരന്റെ തെറ്റുതിരുത്താൻ ചട്ടമ്പിസ്വാമി കൾക്കു കരുത്തും കാരുണ്യവും ഉണ്ടാവുകയും ചെയ്തു. അതാണു് കേരളത്തിന്റെ ഭാഗ്യം.

# കേരളീയ നവോത്ഥാനവും ചട്ടമ്പിസ്വാമികളും

പത്തൊൻപതാം നൂറ്റാണ്ടിലെ കേരളത്തിലെ അവസ്ഥയെക്കു റിച്ചു് മുമ്പു് സൂചിപ്പിക്കുകയുണ്ടായല്ലോ. അതു വാസ്തവത്തിൽ കേരള ത്തിന്റെ മാത്രം അവസ്ഥയായിരുന്നില്ല. അതിമഹത്തായ ഒരു സാംസ്കാ രികപൈതൃകം ഭാരതത്തിനുണ്ടെങ്കിലും ഇടക്കാലത്തുവച്ചു് ആ പൈതൃക ത്തിന്റെ നല്ലവശങ്ങളെയെല്ലാം കീഴ്പ്പെടുത്തിക്കൊണ്ടു് പുഴുക്കുത്തുകൾ

പടർന്നുപിടിച്ചു. ജാതീയവും മതപരവും സാമൂഹികവുമായ ഉച്ചനീചത്വങ്ങ ളുടെ അറപ്പും വെറുപ്പും ഉളവാക്കുന്ന ഒരു കേദാരഭൂമിയായി ഭാരതം അധഃപതിച്ചു. വിദേശാധിപത്യത്തിന്റെ കെടുതികൾകൂടിയായപ്പോൾ എരി തീയിൽ എണ്ണകണക്കെ ആയി അതു്. ആ അവസ്ഥയിൽനിന്നുള്ള മോചനം കാംക്ഷിച്ച മഹാന്മാർ നേതൃത്വം നൽകിയ ഒരു മഹത്തായ നവോത്ഥാനപ്ര സ്ഥാനം പതിനെട്ടു് പത്തൊൻപതു നൂറ്റാണ്ടുകളിലായി ഭാരതത്തിൽ രൂപം കൊണ്ടു. ആ നവോത്ഥാനത്തിന്റെ അലകൾ കേരളത്തിൽ എത്താൻ അല്പംവൈകി. എങ്കിലും അവ എത്തുകതന്നെ ചെയ്തു. കഴിഞ്ഞ നൂറ്റാണ്ടിൽ കേരളത്തിലുണ്ടായ നവോത്ഥാനം ഭാരതീയ നവോത്ഥാന ത്തിന്റെ ഭാഗമായിരുന്നു.

നവോത്ഥാനത്തിനു രണ്ടു മുഖ്യധാരകളുണ്ടായിരുന്നു. ഒന്നു സാമൂഹിക പരിഷ്കരണ പ്രസ്ഥാനവും മറ്റേതു് മതനവീകരണപ്രസ്ഥാ നവും. ഈ രണ്ടു ധാരകളിലുംപെട്ട ഒട്ടേറെ മഹാസംരംഭങ്ങൾ ഭാരത ത്തിന്റെ നാനാഭാഗങ്ങളിൽ ഉണ്ടായി. കേരളത്തിലാകട്ടെ സാമൂഹ്യ പരി ഷ്കരണപ്രസ്ഥാനവും മതനവീകരണപ്രസ്ഥാനവും സമ്മിശ്രമായിട്ടാണു് രൂപംകൊണ്ടതു്. കേരളീയനവോത്ഥാനപ്രസ്ഥാനത്തിന്റെ നായകൻ ശ്രീനാരായണഗുരു ആയിരുന്നു. 1888-ൽ ഗുരു അരുവിപ്പുറത്തുനടത്തിയ ശിവക്ഷേത്രപ്രതിഷ്ഠ അതിന്റെ തുടക്കമായിരുന്നു. പിന്നീടു് വളർച്ച ദ്രുതഗ തിയിലുമായിരുന്നു. ഇവിടെ എടുത്തുപറയേണ്ട ഒരു സംഗതിയുണ്ടു്.

കേരളീയനവോത്ഥാനത്തിനു വഴിയൊരുക്കിയ ഒട്ടേറെ ചെറിയ ചെറിയ പ്രസ്ഥാനങ്ങളും വലിയ വലിയ മനുഷ്യരും മുൻപും ഉണ്ടായിരുന്നു. ശ്രീനാരായണഗുരുവിന്റെ കാലത്തുതന്നെ അദ്ദേഹത്തിന്റെ പ്രസ്ഥാന ത്തിന്റെ വിത്തിറക്കാൻ പാകത്തിൽ നിലമൊരുക്കുന്നതിൽ പങ്കുവഹിച്ച മറ്റു മഹാന്മാരും ഉണ്ടായിരുന്നു. അവരിൽ അഗ്രഗണ്യൻ ചട്ടമ്പിസ്വാമികളായി രുന്നു. നിലമൊരുക്കുക മാത്രമല്ല തനതായ രീതിയിൽ നവോത്ഥാനപ്രസ്ഥാ നത്തിൽ പങ്കെടുക്കുകയും ചെയ്തു സ്വാമികൾ. നിർഭാഗ്യമെന്നുപറയട്ടെ, കേരളീയ നവോത്ഥാനത്തിനു ചട്ടമ്പിസ്വാമികൾ നൽകിയ സംഭാവന വേണ്ട വിധത്തിൽ വിലയിരുത്തപ്പെട്ടിട്ടില്ല.

ഇവിടെ അവതരിപ്പിച്ച ചട്ടമ്പിസ്വാമികളുടെ ജീവിതത്തിന്റെ

ദിങ്മാത്രാവലോകനത്തിൽ നിന്നുതന്നെ വെളിവാകുന്നതുപോലെ ചാതുർവർണ്യവ്യവസ്ഥയും അതിന്റെ മനുഷ്യത്വരഹിതമായ നിയമങ്ങളും കൊണ്ടു് പൊറുതിമുട്ടുകയായിരുന്ന ഒരു ജീവിതാവസ്ഥയെ താത്ത്വിക മായും പ്രായോഗികമായും എതിർത്തു പരാജയപ്പെടുത്തുകയായിരുന്നു സ്വാമികളുടെ പരിപാടി. തനിക്കു വിലക്കിയ ഒരു വിദ്യയും പിടിച്ചെടു ക്കാതെ അദ്ദേഹം അടങ്ങിയില്ല. അതുവഴി അധഃസ്ഥിതരുടെ വിദ്യയ്ക്കു കല്പിച്ചിരുന്ന അധീശവർഗ്ഗത്തിന്റെ വിലക്കുകളെ ഉല്ലംഘിക്കുകയാണു സ്വാമികൾ ചെയ്തതു്. താത്ത്വികരംഗത്തു് 'വേദാധികാര നിരൂപണം' പോലെയുള്ള ഗ്രന്ഥങ്ങൾ വമ്പിച്ച സംഭാവനകളായിരുന്നു. ആ കൃതി അതു പോലെ ഈ ഗ്രന്ഥത്തിന്റെ രണ്ടാംഭാഗത്തിൽ ചേർത്തിട്ടുള്ളതിനാൽ അതി നെക്കുറിച്ചു് കൂടുതൽ ഇവിടെ പറയുന്നില്ല.

തന്നോടു ബന്ധപ്പെട്ട എല്ലാവരോടും മനുഷ്യസമത്വത്തിനുവേണ്ടി എന്നല്ല ജീവിതസമത്വത്തിനുവേണ്ടി ഉദ്ബോധനം ചെയ്യുകയായിരുന്നു ചട്ട മ്പിസ്വാമികൾ. അദ്ദേഹത്തിന്റെ ശ്രോതാക്കൾ മഹാസമ്മേളനങ്ങളിലെ ജന തതികളായിരുന്നില്ല. ചെറിയ ചെറിയ ഗൃഹസദസ്സുകളായിരുന്നു. പക്ഷേ ആ സദസ്സുകളിൽ അക്കാലത്തെ സവർണ്ണരായ നായന്മാരുടെ സദസ്സുകളാ യിരുന്നു അധികവും. അതു് ശ്രീനാരായണഗുരുവിന്റെ പ്രസ്ഥാനത്തിനു് നായന്മാരുടെ ഭാഗത്തുനിന്നും പിൻതുണനേടിക്കൊടുക്കുന്നതിൽ വലിയ പങ്കുവഹിച്ചു.

പി.കെ. ഗോപാലകൃഷ്ണൻ എഴുതുന്നു - "മതച്ഛായയോടുകൂടിയ ഈ പരിഷ്കരണപ്രവർത്തനങ്ങളിൽ നായർ സമുദായത്തിലെ ഉൽപ തിഷ്ണു വിഭാഗങ്ങളുടെ സഹകരണം ശ്രീനാരായണഗുരുവിനു ലഭിച്ചി രുന്നു. ചട്ടമ്പിസ്വാമികളാണു് ഈ അനുകൂലമായ അന്തരീക്ഷം സൃഷ്ടിച്ച മഹാൻ. നായർ സമുദായത്തിൽ ജനിച്ച മഹാപണ്ഡിതനായ ചട്ടമ്പിസ്വാമി കൾ ജാതിവ്യത്യാസത്തിന്റെ നിരർത്ഥകതയെപ്പറ്റി സ്വസമുദായത്തിൽ പ്രച രണം നടത്തിവന്നു. സംഭാഷണങ്ങളിലെല്ലാം അദ്ദേഹം ജാതിവ്യത്യാസം അദ്വൈതസിദ്ധാന്തത്തിനു ചേർന്നതല്ലെന്നു സ്വജാതീയരോടു പറയുമാ യിരുന്നു".[51]

ഈഴവരെ മുഖ്യമായി സംഘടിപ്പിച്ചുകൊണ്ടാണു് ശ്രീനാരായണ

ഗുരു തന്റെ പ്രസ്ഥാനം തുടങ്ങിയതെങ്കിലും അതു കേവലം ഈഴവരുടെ ഉന്നമനത്തിനുള്ള ഒന്നായിട്ടല്ല അദ്ദേഹം വിഭാവനം ചെയ്തതു്. പൂർണ്ണ മായും മനുഷ്യത്വത്തിന്റെ സാക്ഷാത്ക്കാരമായിരുന്നു ഗുരുവിന്റെ ലക്ഷ്യം. മനുഷ്യനും മനുഷ്യനും തമ്മിൽ മനുഷ്യത്വമല്ലാതൊരു ബന്ധമില്ലെന്നദ്ദേഹം ഉദ്ഘോഷിച്ചു. മനുഷ്യരിൽ മനുഷ്യത്വമല്ലാതെ ബ്രാഹ്മണത്വമോ ഈഴവ ത്വമോ ഇല്ലെന്നു അദ്ദേഹം വ്യക്തമാക്കി. ശ്രീനാരായണഗുരുവിന്റെ പ്രസ്ഥാ നത്തിൽ നായന്മാരുൾപ്പെടെ മറ്റുജാതിക്കാരിൽ പലരും ഭാഗഭാക്കുകളായി. പ്രൊഫ: കെ. ബാലരാമപ്പണിക്കർ എഴുതിയിരിക്കുന്നതു നോക്കുക- "നായ ന്മാരിൽ അനേകം പേർ ശ്രീനാരായണഗുരുവിന്റെ ശിഷ്യത്വം സ്വീകരിക്കു കയും ഗുരുവിന്റെ ആദർശത്തെ നടപ്പിൽവരുത്തുവാൻ അക്ഷീണം പരിശ്ര മിക്കുകയും ചെയ്തുവരുന്നുണ്ടു്. ഈ ഒരു നില കൈവരുത്തിയതു് ശ്രീ ചട്ടമ്പിസ്വാമികൾ തന്നെയായിരുന്നു. അതേ, കേരളത്തിൽ ഇത്രവേഗം ശ്രീനാരായണസിദ്ധാന്തങ്ങൾക്കു പ്രചാരം വരുത്തുവാൻ ഈഴവരോടും ജാതികൃതങ്ങളായ അവശതകൾ അനുഭവിക്കുന്ന മറ്റു സമുദായക്കാരോടു മൊപ്പം നായന്മാരും സന്നദ്ധരാകുവാൻ കാരണം ശ്രീചട്ടമ്പിസ്വാമിയായി രുന്നു എന്നതിൽ എനിക്കു് ലേശവും സംശയം തോന്നുന്നില്ല.

ശ്രീനാരായണസിദ്ധാന്തങ്ങൾ അവിടെ അവസാനിക്കുന്നില്ല. ഗുരു സ്വാമികൾ അരുവിപ്പുറം മുതലായ അനേകം ക്ഷേത്രങ്ങൾ സ്ഥാപിക്കു കയും സ്ഥാപിപ്പിക്കുകയും ചെയ്തശേഷം അവിടെ എല്ലാവർക്കും ഭേദ ബുദ്ധി ഇല്ലാതെ കടന്നു ആരാധിക്കുവാൻ അവസരം നല്കി. അരുവിപ്പു റത്തും വർക്കലയിലും ആലുവായിലും പാഠശാലകളും മഠങ്ങളും ഏർപ്പെ ടുത്തി. അവിടെ സംസ്കൃതഭാഷയും വേദാദികളും പഠിക്കുവാനും പഠിപ്പി ക്കുവാനും സൗകര്യം ഉണ്ടാക്കി. ഈ പ്രവർത്തനങ്ങളിൽനിന്നും മാറ്റൊലി ക്കൊണ്ട ആശയം "വേദങ്ങൾ പഠിക്കുക, പഠിപ്പിക്കുക, ക്ഷേത്രങ്ങളിൽ പ്രതി ഷ്ഠയും പൂജാദികളും നടത്തുക, നടത്തിക്കുക എന്നിങ്ങനെ ഒരു ഹിന്ദുമത സ്ഥനുള്ള എല്ലാ അധികാരാവകാശങ്ങളും ഹിന്ദുമതം വിശ്വസിക്കുന്ന ഏതൊരാൾക്കും ഉണ്ടായിരിക്കണം" എന്നായിരുന്നു. ക്ഷേത്രപ്രവേശനം കിട്ടിയിട്ടു് പതിനാറുവർഷവും, ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയിട്ടു് നാലു വർഷവും കഴിഞ്ഞിട്ടും ഈ ആശയം പൂർണ്ണമായി നടപ്പിൽവന്നിട്ടില്ലെങ്കിലും

സാർവത്രികമായ അംഗീകാരം അതിനു് സംസിദ്ധമായിട്ടുണ്ടു് എന്നു നമു ക്കു് നിസ്സന്ദേഹം പറയാം. ശ്രീനാരായണസന്ദേശം അവിടെയും അവസാനി ക്കുന്നില്ല. ദുഃഖനിമഗ്നരായ ലോകരെ ഒന്നാകെ അഭിമുഖീകരിച്ചുകൊണ്ടു് ആ ഗംഭീരനിനദം പിന്നെയും ഉയരുകയാണു്- "ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യനു് ഒരുയോനി ഒരാകാരം ഒരുഭേദവുമില്ലതിൽ" എന്നു്. ആയിരമായിരം വിഭാഗങ്ങളിലും ഉപവിഭാഗങ്ങളിലുംപെട്ടു നട്ടംതിരിയുന്ന ബ്രാഹ്മണനും അബ്രാഹ്മണനും ഹിന്ദുവിനും അഹിന്ദുവിനും ഭാരതീയനും അഭാരതീയനും ഒരുപോലെ ആശ്വാസമരുളുവാൻ പോരുന്ന ഈ സാർവ ലൗകികസൗഭ്രാത്രമന്ത്രത്തിന്റെ പീഠികകളാണു് "വേദാധികാര നിരൂപണം" "സർവമതസാമരസ്യം" മുതലായ ശ്രീചട്ടമ്പിസ്വാമികളുടെ കൃതികളെ ന്നാണു് എന്റെ പക്ഷം."[52]

ശ്രീനാരായണന്റെ നേതൃത്വത്തിൽ നടന്ന ശ്രമങ്ങളുടെ വിജയ ത്തിനു ചട്ടമ്പിസ്വാമികൾ വഹിച്ച പങ്കു് ഇങ്ങനെ അംഗീകരിക്കപ്പെടുമ്പോൾ നായന്മാരുടെയിടയിലെ ഉണർവിനു ശ്രീനാരായണഗുരു വഹിച്ച പങ്കു് മറ ച്ചുവെച്ചിട്ടു കാര്യമില്ല. ചരിത്രപരമായ വസ്തുതകൾ വസ്തുതകളായി അംഗീകരിക്കാതെയിരിക്കുന്നതുകൊണ്ടു് താത്ക്കാലികമായി, ചില നേട്ടങ്ങ ളുണ്ടാക്കാനോ മിഥ്യാഭിമാനം നിലനിർത്താനോ സഹായിച്ചേക്കാമെങ്കിലും ദീർഘകാലാടിസ്ഥാനത്തിൽ നോക്കുമ്പോൾ അതു് ഗുണത്തേക്കാളേറെ ദോഷമേ ചെയ്യൂ എന്നുകാണാം. കേരളീയ നവോത്ഥാനത്തിനു നേതൃത്വംവ ഹിച്ച ശ്രീനാരായണഗുരുവിനേയും അദ്ദേഹം 1888-ൽ അരുവിപ്പുറത്തു തുടങ്ങിവെച്ച വിപ്ലവാത്മകമായ ക്ഷേത്രപ്രതിഷ്ഠാകർമ്മത്തിന്റെ പ്രാധാന്യ ത്തെയും എക്കാലത്തേയ്ക്കും ആർക്കും മറച്ചുപിടിക്കാനാവുമെന്നു് തോന്നുന്നില്ല. ഏറ്റവും ശ്രദ്ധേയമായ വസ്തുത ചട്ടമ്പിസ്വാമികൾ വസ്തു നിഷ്ഠമായ സമീപനമാണു് ഇക്കാര്യത്തിൽ സ്വീകരിച്ചിരുന്നതു് എന്ന താണു്. നീലകണ്ഠതീർത്ഥപാദരുടെ 'ദേവാർച്ചാപദ്ധതി'യുടെ ഉപോദ്ഘാ തത്തിൽ സ്വാമികൾ എഴുതി "യോഗജ്ഞാന പാരംഗമതയ്ക്കു് - യോഗ ജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കയും പരിശീലിക്കയും ചെയ്തു് ആരൂഢപദത്തിലെത്തുന്നതിനു് - അനേക സംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമ ശിഷ്യൻ നാണുഗുരുവെന്നു

പറയുന്ന ആൾ ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെയി ടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ചു ബഹുവിധകാര്യങ്ങളിൽ സ്വാത ന്ത്ര്യമുണ്ടാക്കിയതുപോലെ മറ്റൊരു സമുദായത്തിന് സ്വയംകൃതാനർത്ഥനി ലയിൽ വന്നുകൂടിയ അന്യേച്ഛാധീനബുദ്ധിയെ നിഷ്കാസനം ചെയ്യുവാൻ ദ്വിതീയശിഷ്യൻ ഇങ്ങിനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നതു് ഗൗണാത്മതാധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിക്കുന്നു. എന്നാൽ ഫലവിഷയത്തിൽ വൈഷമ്യം കാണുന്നതു് ഭോക്തൃനിഷ്ഠമായ തപ്താത പ്താവസ്ഥാഭേദംമൂലമാണെന്നു വിചാരദൃഷ്ടിക്കു് കാണാവുന്ന താകുന്നു."[53]

# ആശയസമരത്തിന്റെ മാതൃക

ഒരുപക്ഷേ ചട്ടമ്പിസ്വാമികളുടെ എളിമ അദ്ദേഹത്തിന്റെ യഥാർത്ഥ സംഭാവനകളെക്കുറിച്ച്, അല്ലെങ്കിൽ ജനങ്ങളുടെയിടയിൽ ഉണ്ടാകുമായി രുന്ന പ്രചാരം കുറയ്ക്കുന്നതിനു് ഇടവരുത്തിയിട്ടുണ്ടാവാം. കാഷായ വസ്ത്രം ധരിക്കാതെ, കമണ്ഡലുകൈയിലേന്താതെ, മഠങ്ങൾ സ്ഥാപി ക്കാൻ മെനക്കെടാതെ, സംഘടനകൾ കെട്ടിപ്പടുക്കാതെ ചെയ്യുന്ന പ്രവർത്ത നങ്ങൾക്കു ആളുകളെ ആകർഷിക്കുവാൻ ശക്തി കുറയും. ചട്ടമ്പിസ്വാമികൾ ഇതൊന്നും ചെയ്തയാളായിരുന്നില്ല. പക്ഷേ, ഇതൊന്നുമില്ലാതെ ആശയ രംഗത്തു് അദ്ദേഹം നടത്തിയ പ്രവർത്തനം ഇന്നും ഉത്തമമാതൃകയായി നിലകൊള്ളുന്നു. അദ്ദേഹം ജീവിച്ചിരുന്ന കാലഘട്ടത്തിന്റെ പശ്ചാത്തല ത്തിൽ പരിശോധിച്ചാൽ മാത്രമേ ആശയരംഗത്തു സ്വാമികൾ ചെയ്ത സംഭാവനയുടെ സ്വരൂപം മനസ്സിലാവുകയുള്ളൂ. ഇന്നത്തെപ്പോലെ ബഹു ജനമാധ്യമങ്ങൾ അന്നു പ്രചുരപ്രചാരത്തിൽ വന്നു കഴിഞ്ഞിരുന്നില്ല.വാഹ നസൗകര്യങ്ങളും തുലോം കുറവായിരുന്നു. എന്നിട്ടും ചട്ടമ്പിസ്വാമികൾ തിരുവിതാംകൂറിൽ അങ്ങോളമിങ്ങോളം എത്തിച്ചേർന്നു. കാടിളക്കുന്ന ഒരു തരം പ്രചാരണമുണ്ടല്ലോ, തെരഞ്ഞെടുപ്പുകളിലും മറ്റും സ്ഥാനാർത്ഥികൾ അണിനിരന്നുകഴിഞ്ഞാൽ പിന്നെ ഉള്ളതു് അതുപോലെയായിരുന്നില്ല ചട്ടമ്പിസ്വാമികളുടെ ആശയരംഗത്തെ പ്രവർത്തനം. സമ്മതിദാനാവകാശം

നിർവഹിക്കേണ്ട തിയതിയുടെ തൊട്ടുമുമ്പിലത്തെ രണ്ടുദിവസങ്ങളിൽ നടക്കുന്ന, കോലാഹലമൊന്നുമില്ലാത്ത, വീടുവീടാന്തരം കയറിയിറങ്ങിയുള്ള ഒരുതരം പ്രചാരണമുണ്ടു്. അതിനെയാണു് ചട്ടമ്പിസ്വാമികളുടെ രീതി അനുസ്മരിപ്പിക്കുന്നതു്. പി.കെ പരമേശ്വരൻനായർ പറയുന്നു''..... നാടിന്റെ നാനാഭാഗങ്ങളിലുമുള്ള വിവിധതരത്തിലുള്ള ജനങ്ങളുമായി ജാതിഭേദചിന്തകൂടാതെ സമ്പർക്കം പുലർത്തിവന്ന സ്വാമികൾ പുരോഗമനാത്മകങ്ങളായ പല ചിന്താഗതികളും പ്രചരിപ്പിച്ചു. ഓരോ സ്ഥലത്തെയും നായർ പ്രമാണികളുമായി അദ്ദേഹത്തിനുണ്ടായിരുന്ന ഗാഢപരിചയം നിമിത്തം ആശയങ്ങളും അഭിപ്രായങ്ങളും നാടിന്റെ നാനാഭാഗങ്ങളിൽ പ്രചരിക്കുകയും ചെയ്തു.''[54]

ഒരുവിധത്തിൽ നോക്കിയാൽ തികച്ചും അദ്വൈതവേദാന്തസിദ്ധാന്താനുരോധമായ ഒരു രീതിയായിരുന്നു സ്വാമികളുടേതു്. ഭഗവദ്ഗീത ഉപദേശിക്കുന്ന ഒരു സത്യമുണ്ടല്ലോ-

യദ്യദാചരതിശ്രേഷ്ഠസ്തത്തദേവേതരോജനഃ

സയത്പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ.[55] ശ്രേഷ്ഠൻ എന്തൊക്കെ ചെയ്യുന്നുവോ അതൊക്കെത്തന്നെ മറ്റുജനവും ചെയ്യും. അയാൾ എന്തുപ്രമാണമാക്കിയാലും അതുതന്നെ ലോകരും പ്രമാണമാക്കും. ചട്ടമ്പിസ്വാമികളുടെ കാര്യത്തിലും അതായിരുന്നു സ്ഥിതി.

സാംസ്കാരിക രംഗത്തെ വിശേഷിച്ച് ആശയരംഗത്തെ പ്രവർത്തനത്തിന്റെ പരിണിതഫലങ്ങൾ കൃത്യമായി അളക്കുവാൻ പ്രയാസമാണു്. കേരളത്തിന്റെ നവോത്ഥാനത്തിനു് വഴിയൊരുക്കിയ ആശയസമരത്തിൽ ചട്ടമ്പിസ്വാമികൾ വഹിച്ച പങ്ക് തിട്ടപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ല. പക്ഷേ ഒന്നുണ്ടു്, ചട്ടമ്പിസ്വാമികളുടെ ആശയരംഗത്തെ പ്രവർത്തനവും ശ്രീനാരായണഗുരുവിന്റെ പ്രായോഗികരംഗത്തെ പ്രവർത്തനവും പരസ്പരപൂരകങ്ങളായിരുന്നു. സങ്കുചിതജാതിവികാരങ്ങൾക്കൊന്നും വ്രണപ്പെടുത്തുവാനോ തളർത്തുവാനോ കഴിയാതിരുന്ന അവരുടെ രീതി ഇന്നും ആശയരംഗത്ത് ഉത്തമമാതൃകയായി നിലകൊള്ളുന്നു. ഇക്കാര്യത്തിന് ഇപ്പോൾ വിശേഷിച്ചു പ്രസക്തിയുണ്ടെന്നു് ഞാൻ കരുതുന്നു. കേരളത്തിൽ ജാതി

അതിന്റെ പ്രവർത്തനരീതി മാറ്റി പുതിയ വേഷം കൈക്കൊണ്ടിരിക്കുന്നു. ഉൾവലിഞ്ഞിരിക്കുകയാണു ജാതിഎന്നു പറയാം. വിദ്യാസമ്പന്നരുടെയിട യിലാണ് അത് ഇന്നു കൂടുതൽ വിനാശകരമായി പ്രവർത്തിച്ചുകൊണ്ടിരി ക്കുന്നത്. ചട്ടമ്പിസ്വാമികളുടെയും ശ്രീനാരായണഗുരുവിന്റെയും പാരമ്പ ര്യത്തെ ഉയർത്തിപ്പിടിക്കുന്ന ഒരു സമന്വിത പ്രസ്ഥാനം ആശയരംഗത്ത് ഇന്നു കേരളത്തിൽ അത്യന്താപേക്ഷിതമായിരിക്കുന്നു.

# ദർശനത്തിലെ സംഭാവന

ചട്ടമ്പിസ്വാമികളുടെ ദർശനം എന്തു് എന്നതിനെപ്പറ്റി കാര്യമായ തർക്കമൊന്നും ഉണ്ടാകാൻ ഇടയില്ല. ചട്ടമ്പിസ്വാമികളെക്കുറിച്ചു് മൊത്ത ത്തിൽത്തന്നെവളരെ ചുരുക്കം പേരേ പഠിക്കാൻ മെനക്കെട്ടിട്ടുള്ളൂ എന്നതു മാത്രമല്ല അതിന്റെ കാരണം. സാധാരണ രീതിയിൽ 'അദ്വൈതചിന്താ പദ്ധതി' എഴുതിയ ചട്ടമ്പിസ്വാമികളുടെ ദർശനമെന്തെന്നു സംശയിക്കാൻ ന്യായമില്ല, അതാണു് കാരണം. അദ്വൈതവേദാന്തിയായിരുന്നു ചട്ടമ്പി സ്വാമികൾ. അദ്വൈതവേദാന്തത്തിനു മഹത്തായ സംഭാവന നല്കിയ ഒരു ദേശമത്രേ കേരളം.

ശ്രീശങ്കരനാണു് കേരളീയരായ അദ്വൈതവേദാന്തികളിൽ ഏറ്റവും അധികം വിശ്വവിഖ്യാതി സമ്പാദിച്ചതു്. ശങ്കരശിഷ്യനായ പദ്മപാദൻ, സർവ്വജ്ഞാത്മമുനി, ദുർഗ്ഗാപ്രസാദയതി, നൃസിംഹാശ്രമമുനി, നൃസിംഹപ്ര ജ്ഞയതി, പൂർണ്ണവിദ്യാമുനി, രാഘവാനന്ദൻ, രാമാനന്ദൻ, വിനായകൻ, ശ്രീനാരായണഗുരു, അനന്തകൃഷ്ണശാസ്ത്രികൾ എന്നിങ്ങനെ ചട്ടമ്പി സ്വാമികൾക്കു പുറമേ അദ്വൈതവേദാന്തികൾ പലരുണ്ടായിരുന്നു കേരളീ യരായി. അദ്വൈതവേദാന്തഗ്രന്ഥങ്ങളുടെ കാര്യത്തിലും ഇവരെല്ലാം നല്കിയ സംഭാവനകൾ വച്ചു നോക്കുമ്പോൾ വലിയ സംഭാവനയാണു കേരളം ചെയ്തിട്ടുള്ളതെന്നു കാണാം. എന്നാൽ ശ്രീനാരായണഗുരുവും ചട്ടമ്പിസ്വാമികളും അദ്വൈതവേദാന്തികളായിരിക്കെത്തന്നെ വ്യത്യസ്തത പുലർത്തിയ രണ്ടു ദാർശനികൻമാരായിരുന്നു.

അദ്വൈതവേദാന്തദർശനത്തിൽ വൈരുധ്യാത്മകതർക്കം വ്യാപകമായി പ്രയോഗിച്ചിട്ടുണ്ടെങ്കിലും ചിലപ്പോഴെങ്കിലും ശങ്കരാചാര്യരെപ്പോലെയുള്ളവർ യാന്ത്രികമായി വാദിച്ചുപോയിട്ടുണ്ട്. എന്നാൽ അദ്വൈതവേദാന്തികളുടെ ഈ യാന്ത്രികത ചട്ടമ്പിസ്വാമികളെ ഒട്ടുമേ തീണ്ടിയിട്ടില്ല. അദ്ദേഹത്തിന്റെ ഏതു കൃതി പരിശോധിച്ചാലും ഇക്കാര്യം മനസ്സിലാക്കാൻ കഴിയും. അദ്വൈതവേദാന്തത്തിൽ വൈരുധ്യാത്മകവാദമില്ലെന്നു പറയുന്നവർ ചട്ടമ്പിസ്വാമികളുടെ 'വേദാധികാര നിരൂപണം' മനസ്സിരുത്തിവായിക്കട്ടെ. അതിലദ്ദേഹം ശങ്കരന്റെ വാദഗതികൾ നിഷേധിച്ചു സകലമനുഷ്യർക്കും വേദാധികാരമുണ്ടെന്നു സ്ഥാപിക്കുന്ന രീതി വൈരുധ്യാത്മകതർക്കമല്ലെങ്കിൽ പിന്നെ എന്താണ്? അതുതന്നെയാണു തത്ത്വശാസ്ത്രത്തിന്റെ രംഗത്തു ചട്ടമ്പിസ്വാമികളുടെ ഏറ്റവും വലിയ സംഭാവന. പ്രായോഗികരംഗത്താവട്ടെ ശ്രീനാരായണഗുരു ചെയ്തതുപോലെ അദ്വൈതവേദാന്തത്തിന്റെ ഏറ്റവും വ്യാപകമായ സമത്വബുദ്ധി പ്രയോഗിക്കുകയും പ്രചരിപ്പിക്കുകയുമാണു ചട്ടമ്പിസ്വാമികൾ ചെയ്തത്.

ശ്രീശങ്കരൻ 'മനീഷാ പഞ്ചകം' എഴുതി എന്നതു വാസ്തവമാണ്. അതെഴുതാനിടയായ സാഹചര്യം അധഃകൃതനെ ആട്ടിപ്പായിക്കുന്ന വരേണ്യ വർഗചിന്താഗതി നിലവിലിരുന്ന ഒന്നാണ്. ശങ്കരാചാര്യർ ആ സാഹചര്യത്തെ ഉല്ലംഘിക്കാൻ ആദ്യംകൂട്ടാക്കിയില്ലെന്നതാണു പിന്നീടു മനീഷാ പഞ്ചക'മെഴുതാൻ ഇടവരുത്തിയതു്. വാക്കും പ്രവൃത്തിയും തമ്മിൽ ശങ്കരാചാര്യരിൽ പലപ്പോഴും പൊരുത്തപ്പെട്ടില്ല. എന്നാൽ വാക്കും പ്രവൃത്തിയും തമ്മിൽ പൊരുത്തപ്പെടുത്തുന്നതിൽ ദത്തശ്രദ്ധനായിരുന്നു ചട്ടമ്പിസ്വാമികൾ. ഉന്നതങ്ങളായ തത്ത്വങ്ങൾ പ്രസംഗിക്കാൻ മാത്രമല്ല പ്രവർത്തിക്കാനുമുള്ളതാണെന്നു കരുതുന്നവർ വിരളമാണല്ലോ. ജാതീയമായ ഉച്ചനീചത്വങ്ങളെ ചോദ്യംചെയ്ത സ്വാമികളുടെ പ്രവർത്തനത്തിന് ഒരു പ്രത്യക്ഷോദാഹരണം കൊറ്റിനാട്ടു നാരായണപിള്ള നമുക്കു നല്കിയിട്ടുണ്ട്.

"ഒരിക്കൽ 'ശാസ്താംകോട്ട' പ്രദേശവും ക്ഷേത്രവും കാണണമെന്നുള്ള സ്വാമിജിയുടെ താത്പര്യം അനുസരിച്ച്, സ്വാമിജിയും ഞാനും മറ്റുചിലരുമായി എന്റെ വസതിയിൽനിന്നും യാത്രതിരിച്ചു. അന്നു് ബസ്

സർവീസ് നടപ്പുള്ള കാലമല്ലായിരുന്നതുകൊണ്ടു് നടന്നുപോകാനേ തരമുണ്ടായിരുന്നുള്ളു. കാൽനടയായി എത്രദൂരം നടക്കുന്നതിനും സ്വാമിജിക്കു് ഒരു വൈമനസ്യവും ഇല്ലായിരുന്നു. നടത്തയും വളരെ വേഗത്തിലാണു്. കൂടെ നടന്നുപറ്റാൻ സാമാന്യക്കാരെക്കൊണ്ടു് സാദ്ധ്യവുമല്ല. കുറേദൂരം നടന്നശേഷം സ്വാമിജി തിരിഞ്ഞുനിന്നു്, കൂടെയുള്ളവർ സമീപിക്കുമ്പോൾ വീണ്ടും നടക്കും. ഇങ്ങനെയാണു് യാത്രയുടെ രീതി. 'ശാസ്താംകോട്ട' അടുക്കാറായപ്പോൾ ഒരു പുലയൻ എതിരെ വരുന്നതു കണ്ടു് ഞങ്ങളുടെ കൂടെയുണ്ടായിരുന്നവരിൽ ഒരാൾ "ഹോയി" എന്നു് ഉച്ചത്തിൽ വിളിച്ചു. തീണ്ടൽ തൊടീൽ മുതലായ അനാചാരങ്ങളുടെ അനുഷ്ഠാനം തുടർന്നുവന്നിരുന്ന കാലമായിരുന്നു അന്നു് - പുലയർ, പറയർ മുതലായവർ നായന്മാരുടേയുംമറ്റും അടുത്തുവരാതെ പത്തുപന്ത്രണ്ടടി അകലെക്കൂടി ഒഴിഞ്ഞുപോകണമെന്നു നിർബ്ബന്ധമുണ്ടായിരുന്നു. അവർ അന്നു് അങ്ങിനെ ഒഴിഞ്ഞുപോകുന്നതിനുള്ള ഒരു അറിയിപ്പായിരുന്നു 'ഹോയി' എന്ന വിളി. സ്വാമിജി ഈ വിളി കേട്ടമാത്രയിൽ തിരിഞ്ഞുനിന്നു് 'എന്തോന്നാണു് ഈ കേട്ടതു്' എന്നു ചോദിക്കുകയും, ഞങ്ങളുടെ വിവരണത്തിൽ നിന്നു സംഗതി മനസ്സിലാക്കുകയും ചെയ്തശേഷം അല്പം ഈർഷ്യയോടെ, "എന്തോന്നു, മനുഷ്യനും മനുഷ്യനുംതമ്മിൽ വൈജാത്യഭാവനയോ? ഈവക അന്ധവിശ്വാസങ്ങളെല്ലാം അറേബ്യൻകടലിൽകൊണ്ടുചെന്നു തള്ളേണ്ടകാലം അതിക്രമിച്ചിരിക്കുന്നു" എന്നു് കല്പിച്ചു. അനന്തരം, ആ പുലയനോടു് 'മാറിപ്പോകേണ്ടാ' എന്നും 'അടുത്തുകൂടിപ്പോകാം' എന്നും പറഞ്ഞിട്ടും സംശയിച്ചുനിന്ന അവനെ നിർബ്ബന്ധപൂർവം സമീപിച്ചു് അയയ്ക്കുകയും, അയിത്താചാരത്തിന്റെ അർത്ഥമില്ലായ്മയെപ്പറ്റി സവിസ്തരം പ്രതിപാദിച്ചു് ഞങ്ങൾക്കു വേണ്ട ഉദ്ബോധനം നൽകുകയും ചെയ്തു."[56]

അദ്വൈതദർശനം ചട്ടമ്പിസ്വാമികൾക്കു കേവലം അധരവ്യായാമമായിരുന്നില്ല. ദർശനത്തിനല്ല കുഴപ്പം അതുകൊണ്ടുനടക്കുന്നവർക്കാണെന്നു ശങ്കരനെപ്പോലെയുള്ളവരുടെ മാറ്റുരച്ചുകൊണ്ടു തന്റെ അഗാധമായ തത്ത്വശാസ്ത്രപാണ്ഡിത്യത്തിന്റെ വെളിച്ചത്തിൽ സ്ഥാപിക്കുകയായിരുന്നു ചട്ടമ്പിസ്വാമികൾ.

# ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും

കേരളത്തിന്റെ ചരിത്രത്തിൽ പലകാരണങ്ങൾകൊണ്ടും ഒരിക്കലും വിസ്മരിക്കപ്പെടാനാവാത്ത രണ്ടു നാമധേയങ്ങളാണു ചട്ടമ്പിസ്വാമികളുടേതും ശ്രീനാരായണഗുരുവിന്റേതും. അവരുടെ ഏറ്റവും വലിയ സംഭാവനയായി കാണേണ്ടതു് കേരളത്തിന്റെ നവോത്ഥാനത്തിൽ രണ്ടുപേരും വഹിച്ച പങ്കാണു്. രണ്ടുപേരും വഹിച്ച പങ്കു് ഒരുപോലെയായിരുന്നു എന്നു് ഇപ്പറഞ്ഞതിനു് അർത്ഥമില്ല. എന്നാൽ നിർഭാഗ്യത്തിനു് രണ്ടുപേരുടെയും സംഭാവനകളെ വസ്തുനിഷ്ഠമായും ചരിത്രപരമായും കാണുന്നതിനുള്ള ശ്രമങ്ങൾ വളരെ കുറച്ചേ നടന്നിട്ടുള്ളൂ. ഒട്ടേറെ സങ്കുചിതവികാരങ്ങൾ ഇക്കാര്യത്തിൽ പലപ്പോഴും വിലങ്ങുതടിയായി വർത്തിക്കുന്നു. ചട്ടമ്പിസ്വാമിഭക്തന്മാർ പലപ്പോഴും ശ്രീനാരായണഗുരുവിന്റെ യഥാർത്ഥസംഭാവന കാണാൻ കൂട്ടാക്കുന്നില്ല. ശ്രീനാരായണഭക്തന്മാർ ചട്ടമ്പിസ്വാമികളുടെ യഥാർത്ഥ സംഭാവന കാണാനും കൂട്ടാക്കുന്നില്ല. രണ്ടുപക്ഷത്തിലും പെടാത്ത പുരോഗമന ചിന്താഗതിക്കാരും പലപ്പോഴും അജ്ഞതമൂലം ചട്ടമ്പിസ്വാമികളെ വിസ്മരിക്കുകയാണു പതിവു്.

ചട്ടമ്പിസ്വാമികളെയും ശ്രീനാരായണഗുരുവിനെയും അവരുടെ ജീവിതങ്ങളുടെയും സംഭാവനകളുടെയും അടിസ്ഥാനത്തിൽ സമഗ്രമായ ഒരു പഠനത്തിനു വിധേയമാക്കേണ്ടതാണു്. രണ്ടുപേരും കേരളീയനവോത്ഥാനത്തിനും തദ്വാരാ ഭാരതീയ നവോത്ഥാനത്തിനും നല്കിയ സംഭാവന കേരളീയർക്കുപോലും നേരാം വണ്ണം അറിഞ്ഞുകൂടാ. ഭാരതീയരുടെ ആകെ കാര്യവും ലോകജനതയുടെ കാര്യവും പിന്നെ പറയേണ്ടതില്ലല്ലോ. ഇവിടെ അവരെസംബന്ധിച്ച സമഗ്രമായ ഒരു പഠനത്തിനു് ഇടമില്ല. അതു മറ്റൊരവസരത്തിലേയ്ക്കു മാറ്റിവെച്ചുകൊണ്ടു് വളരെ ചുരുക്കം ചില കാര്യങ്ങൾ മാത്രമേ ഇവിടെ പ്രതിപാദിക്കുന്നുള്ളൂ.

ഏറ്റവും പ്രധാനവും ശ്രദ്ധേയവുമായിട്ടുള്ളതു ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും തമ്മിൽ പുലർത്തിയിരുന്ന വ്യക്തിബന്ധമാണു്. കേരളത്തിലെ നായന്മാരും ഈഴവരും എക്കാലവും മനസ്സിൽ വെയ്ക്കേ

ണ്ടതും നിർഭാഗ്യവശാൽ ഇന്നു് ഒട്ടുമേ മനസ്സിൽ വെയ്ക്കാത്തതുമായ സംഗതിയാണിതു്. രണ്ടുമഹാമതികൾ തമ്മിലുണ്ടായിരിക്കേണ്ട മനുഷ്യ ബന്ധത്തിന്റെ ഉത്തമമാതൃകയാണു ശ്രീനാരായണഗുരുവും ചട്ടമ്പിസ്വാമി കളും തമ്മിലുണ്ടായിരുന്ന ബന്ധം. അനാവശ്യമായ വാദകോലാഹല ങ്ങൾക്കോ ജാതിക്കുശുമ്പിനോ ഉലയ്ക്കാൻ കഴിഞ്ഞതായിരുന്നില്ല ആ ബന്ധം. അണിയൂർ ക്ഷേത്രപരിസരത്തുവെച്ചു കണ്ടുമുട്ടിയതുമുതൽ ചട്ടമ്പിസ്വാമികളുടെ ജീവിതാവസാനം വരെ ആ ബന്ധം ആത്മീയ തല ത്തിൽ അഭംഗുരം തുടർന്നു. ഭൗതികതലത്തിലാവട്ടെ, രണ്ടുപേരും വ്യാപരി ച്ചിരുന്ന മണ്ഡലങ്ങൾ രണ്ടായിരുന്നതുകൊണ്ടും രണ്ടുപേരുടെയും ശൈലികൾ രണ്ടായിരുന്നതുകൊണ്ടും രണ്ടുപേരും എന്നും കർമ്മവ്യഗ്ര രായിരുന്നതുകൊണ്ടും ഇടയ്ക്കിടയ്ക്കേ ഉണ്ടായിരുന്നുള്ളൂ.

ചട്ടമ്പിസ്വാമികളെക്കുറിച്ചു ശ്രീനാരായണഗുരുവിനും ശ്രീനാരായണഗുരുവിനെക്കുറിച്ചു ചട്ടമ്പിസ്വാമികൾക്കും പൂർണമായി അറി യാമായിരുന്നു എന്നതാണു ആരെയും ആകർഷിക്കുന്ന ഒരുകാര്യം. കയ്യും മെയ്യും മറന്നു് ഒരൊറ്റ പ്രസ്ഥാനമായി പ്രവർത്തിക്കുന്നവരെന്നഭിമാനിക്കു ന്നവർക്കിടയിൽപോലും ഇന്നു ദുർലഭമായിട്ടുള്ള സംഗതിയാണിതു്. അതു കൊണ്ടുതന്നെ അവർക്കെല്ലാം അനുകരണീയമായ സംഗതിയുമാണിതു്. പക്ഷേ ആശിച്ചതുകൊണ്ടെന്തുഫലം? മറിച്ചാണു് അനുഭവങ്ങൾ.

ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും തമ്മിലുള്ള ബന്ധത്തെ കേവലം ഒരു ഗുരുശിഷ്യബന്ധത്തിന്റെ കാര്യമായി ഒതുക്കി ജാതിസ്പർദ്ധ വളർത്തുന്നതിനുള്ള ഒന്നാക്കി തരംതാഴ്ത്തിക്കളഞ്ഞു നായന്മാരും ഈഴ വരും എന്നു സാമാന്യമായി പറയാം. ഈ നായന്മാരിലും ഈഴവരിലും മഹാന്മാരെന്നു ലോകം അംഗീകരിക്കുന്ന ചിലരും അന്തർഭവിക്കുന്നു എന്ന താണു ദുഃഖകരമായ സത്യം. ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും ജീവിച്ചിരിക്കുന്ന കാലത്തുതന്നെ ആരംഭിച്ചു ഈ നായന്മാരുടെയും ഈഴവ രുടെയും തൊഴുത്തിൽകുത്തു് എന്നതാണു മറ്റൊരു ദുഃഖകരമായ സത്യം.

പലർക്കും ഒരു ചോദ്യത്തിന്റെ ഉത്തരമേ വേണ്ടൂ. ശ്രീനാരായണ ഗുരുവോ ചട്ടമ്പിസ്വാമികളോ കൂടുതൽ കേമൻ? ഈ കേമത്തത്തിന്റെ മാന

ദണ്ഡം എന്താണെന്നു തിരിച്ചുചോദിച്ചാൽ പലപ്പോഴും അവർക്കുതന്നെ ഉത്തരമില്ല. എങ്കിലും താരതമ്യേന കൂടുതൽ മഹത്ത്വം ആർക്കാണെന്നറിയാൻ അവർക്കു നിർബന്ധമുണ്ടു്. ചുരുക്കത്തിൽ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും തമ്മിലുള്ള ബന്ധം അനാവശ്യമായി തലനാരിഴകീറി ചർച്ചചെയ്യപ്പെടുന്ന ഒന്നായി അധഃപതിച്ചിട്ടുണ്ടു്. അതുകൊണ്ടുതന്നെ അതു് ദീർഘമായി ചർച്ചചെയ്യാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല. ഈ ലേഖകന്റെ പേരുള്ള മറ്റൊരു ലേഖകൻ ഈ വിഷയത്തെ മാത്രം കൈകാര്യം ചെയ്യുന്ന ഒരു പുസ്തകംതന്നെ രചിച്ചിട്ടുണ്ടു്.[57] ഏറ്റവും ചെറിയ ഒരു കാര്യം പണ്ഡിതമ്മന്യന്മാർക്കു് എത്രത്തോളം ചർച്ച ചെയ്തു വഷളാക്കാം എന്നതിനു് ഉദാഹരണമാണു് ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും തമ്മിലുള്ള ബന്ധത്തിന്റെ കാര്യം. ഈ വിഷയത്തിൽ എന്റെ അഭിപ്രായം ഞാൻ എന്റെ മറ്റൊരു ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്.[58]

ഒന്നാമത്തെ കാര്യം ഇക്കാര്യത്തിൽ മാനാപമാനങ്ങളുടെ യാതൊരു വകയുമില്ല എന്നുള്ളതാണു്. ചട്ടമ്പിസ്വാമികൾ ശ്രീനാരായണന്റെ ഗുരുവാണു് എന്നതിൽ ഞെളിയാൻ യാതൊന്നും ഇല്ല. ശ്രീനാരായണൻ ചട്ടമ്പിസ്വാമികളുടെ ശിഷ്യനാണെന്നതിൽ സങ്കോചം തോന്നാനും യാതൊന്നും ഇല്ലതന്നെ. ഗുരുശിഷ്യബന്ധത്തിന്റെ നിജസ്ഥിതി പരിശോധിച്ചാൽ അക്കാര്യം വ്യക്തമാവും. പ്രസിദ്ധമായ ഒരു ആഭാണകമുണ്ടു്:

ആചാര്യാത് പാദമാദത്തേ
പാദം ശിഷ്യഃ സ്വമേധയാ
പാദം സബ്രഹ്മചാരിഭ്യഃ
പാദം കാലക്രമേണ ച.

ഒരാൾ ആർജ്ജിക്കുന്ന വിദ്യയുടെ കാൽപങ്കു ഗുരുവിൽനിന്നു കിട്ടുന്നു. കാൽപങ്കു ശിഷ്യൻ സ്വന്തം മേധാശക്തികൊണ്ടു പെരുക്കിയെടുക്കുന്നു. കാൽപങ്കു സഹപാഠികളിൽനിന്നു പഠിക്കുന്നു. കാൽപങ്കു് കാലക്രമം കൊണ്ടു കൈവരുന്നു. ഇങ്ങനെ നാലു കാൽ ചേർന്നതാണു് ഒരാളുടെ വിദ്യ. ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും ഇങ്ങനെ നാലു പാദവും ചേർന്ന മുഴുവിദ്യ ആർജ്ജിച്ചവരായിരുന്നു.

രണ്ടുപേരും തമ്മിലുള്ള പ്രായവ്യത്യാസം രണ്ടു വയസ്സില്ലായിരുന്നു. പിന്നെ എങ്ങനെ ഒരാൾ മറ്റൊരാളുടെ ഗുരുവാകാൻ? പില്ക്കാലത്തു അവർ തമ്മിലുള്ള ഗുരുശിഷ്യബന്ധം ചോദ്യം ചെയ്യപ്പെടാൻ ഇതും ഒരു കാരണമായിരുന്നിരിക്കാം. 'ന ധർമ്മവൃദ്ധേഷുവയഃ സമീക്ഷതേ' എന്ന കാളിദാസവചനമാണു് ഇവിടെ സ്മരിക്കേണ്ടതു്. പില്ക്കാലത്തു് ചട്ടമ്പിസ്വാമികളുടെ നിര്യാണത്തിൽ ശ്രീനാരായണഗുരു എഴുതിയ പൂജ്യാശ്ലോകങ്ങൾ അവർ തമ്മിലുള്ള ബന്ധത്തിന്റെ ഉത്തമനിദർശനമാണു്. അതി പ്രകാരമത്രേ.

സർവജ്ഞ ഋഷിരുത്ക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണകലാനിധിഃ
ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്സ്വം വപുസ്സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

തികഞ്ഞ അദ്വൈതവേദാന്തികളും സാത്വികന്മാരുമായ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും തമ്മിൽ ഗുരുശിഷ്യബന്ധമാണുണ്ടായിരുന്നതെന്നതിനു് ഇതിൽക്കൂടുതൽ തെളിവു വേണ്ട. അദ്വൈതവേദാന്തദർശനത്തിന്റെ സാമാന്യജ്ഞാനമെങ്കിലും ഉള്ളവർക്കു് ഇക്കാര്യത്തിൽ യാതൊരു സംശയവും ഉണ്ടാവുകയുമില്ല. കാരണം ഗുരുവിന്നു് ആ ദർശനം കല്പിക്കുന്ന പ്രാധാന്യവും സ്ഥാനവും അങ്ങനെയുള്ളതാണു്. 'ആചാര്യവാൻ പുരുഷോ വേദ'[59] എന്ന ഛാന്ദോഗ്യോപനിഷത്തിലെ വാക്യമോ 'തദ്വിജ്ഞാനാർഥം സ ഗുരുമേവാഭിഗച്ഛേത് സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം'[60] എന്നു തുടങ്ങിയ മുണ്ഡകത്തിലെ വാക്യങ്ങളോ വായിച്ചിട്ടുള്ളവർക്കു് അതറിയാം. ശ്രുതികളും ശ്രുതിപ്രമാണകമായ അദ്വൈതവേദാന്തവും വിവരിക്കുന്ന ബ്രഹ്മനിഷ്ഠനായിരുന്നു ചട്ടമ്പിസ്വാമി

കളെന്നാണു ശ്രീനാരായണഗുരുവിന്റെ പൂജ്യാശ്ലോകങ്ങളുടെ കാതലായ അർത്ഥം.

തർക്കിക്കാൻ ഇതൊക്കെപ്പറഞ്ഞാലും ഇനിയും ന്യായങ്ങളുണ്ടു്. മുകളിലുദ്ധരിച്ച ശ്ലോകങ്ങളിൽ ആദ്യത്തേതിന്റെ രണ്ടാംപാദത്തിന്റെ ആദ്യ വാക്കുണ്ടല്ലോ 'സദ്ഗുരുഃ' എന്നു്. അതിനെ പിടിച്ചുപോലും ചിലർ തർക്കിച്ചുകളഞ്ഞു. സദ്ഗുരു ശബ്ദത്തിനു നല്ലഗുരു, ശരിയായ ഗുരു എന്നർത്ഥം. പക്ഷേ, അതുപോരാ, ചട്ടമ്പിസ്വാമികളെ ശ്രീനാരായണൻ ഗുരുവായി, അംഗീകരിച്ചിരുന്നു എങ്കിൽ 'മദ്ഗുരുഃ' = എന്റെ ഗുരു എന്നുതന്നെ പ്രയോഗിക്കുമായിരുന്നു എന്നത്രേ ചിലർ വാദിച്ചതു്. വിവരക്കേടു് എന്നല്ലാതെ മറ്റെന്തു പറയാൻ! ഈ ന്യായം പറയുന്നവർക്കുവേണ്ടി മദ്ഗുരുഃ എന്നു പ്രയോഗിച്ചിരുന്നുവെങ്കിൽ ശ്രീനാരായണഗുരുവിനു് അതുകൊണ്ടുണ്ടാകുമായിരുന്ന ഇകവു് അവരുണ്ടോ കണക്കാക്കുന്നു. എഴുപതാം വയസ്സിലെത്തിയ കറകളഞ്ഞ അദ്വൈതവേദാന്തിയായ ശ്രീനാരായണഗുരുവിനു് അന്നു 'ഞാൻ' 'എന്റേതു്' എന്ന ഭാവം എങ്ങനെയുണ്ടാവാൻ? 'മദ്ഗുരുഃ' എന്നുപയോഗിച്ചിരുന്നുവെങ്കിൽ 'അഹം, മമ' എന്നിങ്ങനെയുള്ള നൈസർഗിക ലോകവ്യവഹാരമെന്നു ബ്രഹ്മസൂത്രഭാഷ്യത്തിന്റെ ഉപോദ്ഘാതത്തിൽ ശ്രീശങ്കരാചാര്യർ പറയുന്ന വ്യവഹാരംപോലും ഉപേക്ഷിച്ചിരുന്നില്ല അന്നു ശ്രീനാരായണഗുരു എന്നല്ലേ വന്നു കൂടുക? ശാന്തം പാപം!

ശ്രീനാരായണഗുരുതന്നെ തന്റെ 'നവമഞ്ജരി' എന്ന ആദ്യകാല കൃതിയിൽ ചട്ടമ്പിസ്വാമികളെ ഗുരുവായി അംഗീകരിച്ചിട്ടുണ്ടു്.

ശിശുനാമഗുരോരാജ്ഞാം
കരോമി ശിരസാവഹൻ
നവ മഞ്ജരികാം ശുദ്ധീ-
കർത്തുമർഹന്തികോവിദാഃ

ശിശുനാമഗുരു എന്നതുകൊണ്ടുദ്ദേശിച്ചിട്ടുള്ളതു കുഞ്ഞൻപിള്ളയെന്ന ചട്ടമ്പിസ്വാമികളെയാണു്.

വാസ്തവത്തിൽ മഹാകവി കുമാരനാശാന്റെ ഒരു പരാമർശമാണു ശങ്കയ്ക്കിടയാക്കിയതു്. 'ബ്രഹ്മശ്രീ ശ്രീനാരായണഗുരുവിന്റെ ജീവചരിത്ര സംഗ്രഹം' എന്ന കൃതിയിൽ ആശാൻ 1060 (1885) നു ശേഷമുള്ള ഗുരു

വിന്റെ ജീവിതത്തെ പരാമർശിച്ചു് ഇങ്ങനെ പറയുന്നു- "ഇക്കാലത്തു് സ്വാമി, 'പ്രാചീന മലയാളം' മുതലായ ഗ്രന്ഥങ്ങളുടെ കർത്താവായ കുഞ്ഞൻപിള്ള ചട്ടമ്പി എന്ന മഹാനുമായി പരിചയപ്പെടുകയും ആ വഴി തിരുവനന്തപുരത്തു "തൈക്കാട്ടു് അയ്യാവു്" എന്ന സുബ്രഹ്മണ്യഭക്തനും യോഗിയുമായ ഗുരുവിന്റെ അടുക്കൽനിന്നു് യോഗാഭ്യാസസംബന്ധമായ ഉപദേശം കൈക്കൊള്ളുകയും ചെയ്തു. സ്വാമി സുബ്രഹ്മണ്യോപാസകനായതു് ഇതുമുതലാണു്. ഇങ്ങനെ രണ്ടുമൂന്നു കൊല്ലം സ്വദേശത്തുതന്നെ പല സ്ഥലങ്ങളിലുമായി യോഗം ശീലിച്ചുകൊണ്ടു് താമസിക്കുകയും സഞ്ചരിക്കുകയും ചെയ്തു."[61]

ആശാൻ പറഞ്ഞതു വസ്തുതയല്ല എന്നാർക്കും പറയാനാവുകയില്ല. എന്നാൽ അത്രമാത്രമല്ല വസ്തുതയെന്നതാണു സത്യം. ആശാന്റെ പാതതന്നെയാണു് എല്ലാവരും പിന്തുടർന്നതു് എന്നുപറഞ്ഞുകൂടാ.

ഇക്കാര്യത്തിൽ സന്തുലിതമായ അഭിപ്രായം പ്രകടിപ്പിച്ചതു പ്രൊഫ. കെ. ബാലരാമപ്പണിക്കരാണു്. അദ്ദേഹം ചോദിക്കുന്നു - "മുപ്പത്തിയൊന്നു വയസ്സു കഴിഞ്ഞിരുന്ന ശ്രീചട്ടമ്പിസ്വാമികൾ അന്നു് അധിഗതതത്ത്വനായിരുന്നു എന്നു് അദ്ദേഹത്തിന്റെ ജീവചരിത്രകാരന്മാർ ഒരുപോലെ രേഖപ്പെടുത്തിയിട്ടുമുണ്ടു്. അയ്യാവിന്റെ അടുക്കലേയ്ക്കു കൂട്ടിക്കൊണ്ടുപോകുക, ഉപദിഷ്ടങ്ങളായ യോഗമുറകളെ വിശദീകരിച്ചുകൊടുക്കുക മുതലായവ ശ്രീനാരായണഗുരുവിനു് അക്കാലത്തു് അത്യന്തം അനുഗ്രഹകരങ്ങളും ഇഷ്ടങ്ങളുമായിരുന്നിരിക്കുമെന്നതിലും സംശയിക്കാനില്ല. ഇങ്ങനെ ഉപദേശപരനായിരുന്നു സഹായിച്ച ശ്രീചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുസ്വാമികളുടെ ഗുരുവെന്നല്ലാതെ പിന്നെ എന്തു പേരിലാണു് വ്യവഹരിക്കേണ്ടതു് എന്നു് എനിക്കു മനസ്സിലാകുന്നില്ല."[62]

## ചട്ടമ്പിസ്വാമികളുടെ പിന്മുറക്കാർ

ശ്രീനാരായണഗുരുവിന്റെ കാര്യത്തിൽ പിന്മുറയവകാശപ്പെടുന്നവർ പലരും ഉണ്ടു് ഇന്നു കേരളത്തിൽ അവകാശവാദം ഉന്നയിക്കുന്നവർ

തമ്മിൽ അഭിപ്രായവ്യത്യാസങ്ങളും നിലനിൽക്കുന്നു. ഏതു മഹാന്റെയും കാലശേഷം സംഭവിക്കുന്ന ഒരു ദുര്യോഗമാണതു്. ബുദ്ധന്റെ കാര്യത്തിൽ അതുസംഭവിച്ചിട്ടുണ്ടു്. മഹാവീരന്റെ കാര്യത്തിൽ അതുസംഭവിച്ചിട്ടുണ്ടു്. ചട്ടമ്പിസ്വാമികളുടെ കാര്യത്തിലും അതുണ്ടെന്നതാണു വസ്തുത.

ചട്ടമ്പിസ്വാമികളുടെ പിന്മുറ പ്രസ്ഥാനം എന്നവകാശപ്പെടുന്ന പലേ ആശ്രമങ്ങളും സംഘടനകളും ഇന്നുണ്ടു്. വാഴൂരെ തീർത്ഥപാദാശ്രമം, എഴുമറ്റൂരെ പരമഭട്ടാരാശ്രമം, കരുനാഗപ്പള്ളി പുന്നക്കുളത്തുള്ള ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമി മഹാസമാധി പീഠം, പന്മന ശ്രീ ബാലഭട്ടാരകേശ്വര ക്ഷേത്രം, പത്തനംതിട്ട വാഴമുട്ടത്തുള്ള പാറത്തറ ഭജനമഠം തുടങ്ങിയവ ശ്രദ്ധേയങ്ങളാണു്. തിരുവനന്തപുരത്തു തന്നെ ശ്രീ വിദ്യാധിരാജസഭ, ശ്രീവിദ്യാധിരാജ വിശ്വകേന്ദ്രം, ശ്രീ ചട്ടമ്പിസ്വാമി സ്മാരക ട്രസ്റ്റ് തുടങ്ങിയ സംഘടനകളുണ്ടു്. അവയെയെല്ലാം കുറിച്ചുള്ള വിശദമായ ഒരു പഠനത്തിനു് ഇവിടെ തുനിയുന്നില്ല. എങ്കിലും ഒന്നു പറയേണ്ടതുണ്ടു്. മതനവീകരണ പ്രസ്ഥാനത്തെയും സാമൂഹിക പരിഷ്കരണപ്രസ്ഥാനത്തെയും സമന്വയിപ്പിക്കുന്ന തരത്തിലുണ്ടായ കേരളീയ നവോത്ഥാന പ്രസ്ഥാനത്തിനു് ആശയപരമായും പ്രായോഗിക തലത്തിലും മഹത്തായ സംഭാവനകൾ ചെയ്ത ചട്ടമ്പിസ്വാമികളുടെ സിദ്ധാന്തത്തെയോ പ്രയോഗത്തെയോ കാലോചിതമായ തരത്തിൽ മുന്നോട്ടുകൊണ്ടുപോകുന്നതിനു് അവയ്ക്കൊന്നും കഴിയുന്നില്ല. അവയെല്ലാം തന്നെ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ കേവലം ഹിന്ദുമതപ്രസ്ഥാനങ്ങളായി പരിമിതി പൂണ്ടു നില്ക്കുകയാണു ചെയ്യുന്നതു്. അവയൊന്നും പ്രവർത്തിക്കുന്നില്ല എന്നു പറഞ്ഞുകൂടാ. എന്നാൽ ആ പ്രവർത്തനങ്ങൾ ഇന്നു ചട്ടമ്പിസ്വാമികൾ ജീവിച്ചിരുന്നുവെങ്കിൽ അകമഴിഞ്ഞു് അനുമോദിക്കുമെന്നുറപ്പിക്കാവുന്ന തരത്തിലുള്ളതാണോ എന്നതാണു പ്രധാനം. അങ്ങനെയല്ല എന്നതാണു ദുഃഖകരമായ സത്യം. ബ്രാഹ്മണ്യത്തെ ചോദ്യം ചെയ്യുകയും സ്വയം പൂജാക്രമങ്ങൾപോലും രൂപപ്പെടുത്തുകയും ചെയ്ത ചട്ടമ്പിസ്വാമികളുടെ പേരിൽ ഒരു ക്ഷേത്രം സ്ഥാപിച്ചു് പൂണൂലിട്ട ബ്രാഹ്മണനെത്തന്നെ പൂജാരിയാക്കി പൂജിപ്പിച്ചിട്ടെന്തു കാര്യം? ആര്യാധീശത്വത്തെ ചോദ്യം ചെയ്യുക മാത്രമല്ല ദ്രാവിഡ പാരമ്പര്യത്തിന്റെ മഹിമ ഉയർത്തിക്കാണിക്കുകകൂടി ചെയ്തയാളാണല്ലോ ചട്ടമ്പിസ്വാമികൾ. മലയാളിക്കും മലയാളനാടിനും അഭിമാനിക്കാനു

തകുന്ന ഒരു പൈതൃകമാണു കേരളത്തിനുള്ളതെന്നു ചൂണ്ടിക്കാണിച്ച ചട്ടമ്പിസ്വാമികളുടെ പേരിൽ നാടെമ്പാടും ഇംഗ്ലീഷു് മീഡിയം സ്കൂളുകൾ സ്ഥാപിച്ചു സ്വാമികളെ ആദരിക്കുന്നതിലും അർഥമുണ്ടെന്നു തോന്നുന്നില്ല.

ശ്രീനാരായണഗുരുവിന്റേതുപോലെ അനുക്ഷണം വളർന്നുകൊണ്ടിരുന്നതും പുതുമകളെല്ലാം യഥോചിതം ഉൾക്കൊള്ളാൻ കഴിഞ്ഞതുമായ ഒരു ഉത്തമവ്യക്തിത്വമായിരുന്നു ചട്ടമ്പിസ്വാമികളുടേതു്. ആ യാഥാർഥ്യം മനസ്സിലാക്കുകയും മനസ്സിലാക്കിക്കുകയുമാണു് ചട്ടമ്പിസ്വാമികളുടെ പേരിൽ ഏതൊരു പ്രസ്ഥാനവും ഇന്നു നിർവഹിക്കേണ്ട മുഖ്യ കടമ. ഈ കടമ നിർവഹിക്കണമെങ്കിൽ ചട്ടമ്പിസ്വാമികൾ എത്തിനിന്നിടത്തു നാം എത്തിച്ചേർന്നാൽ മാത്രം പോരാ. അവിടെ എത്തിച്ചേർന്നു് അവിടെനിന്നു തുടങ്ങി വളരെദൂരം മുന്നോട്ടു പോവുകകൂടിവേണം. ഈ പശ്ചാത്തലത്തിൽ പരിശോധിക്കുമ്പോഴാണു ചട്ടമ്പിസ്വാമികളുടെ പിന്മുറക്കാർ നമ്മുടെ നാട്ടിലെ ഇടതുപക്ഷപുരോഗമനപ്രസ്ഥാനങ്ങളാണെന്നു കാണാൻ കഴിയുക.

ചട്ടമ്പിസ്വാമികൾക്കു് താൻ ജാതിമതാദികൾ ഉപേക്ഷിച്ചിരിക്കുന്നു എന്നു പ്രസ്താവന ഇറക്കേണ്ടിവന്നില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹം ജാതിമതാദികൾക്കു് ഒരിക്കലും വശംവദനായിരുന്നില്ല. ശ്രീനാരായണയുഗത്തിലെ മഹാപുരുഷനായ ചട്ടമ്പിസ്വാമികൾ പില്ക്കാലത്തു സഹോദരനയ്യപ്പൻ തുടങ്ങിയ മിശ്രഭോജനപ്രസ്ഥാനം സ്വജീവിതത്തിൽ മുൻപേ പ്രാവർത്തികമാക്കിയയാളാണു്. ശ്രീനാരായണനിൽനിന്നു സഹോദരനിലൂടെ കമ്മ്യൂണിസത്തിലേയ്ക്കു വളർന്ന കേരളത്തിലെ പുരോഗമനപ്രസ്ഥാനങ്ങളോടു നേരിട്ടടുത്തു നില്ക്കുന്നു ചട്ടമ്പിസ്വാമികൾ.

ചട്ടമ്പിസ്വാമികൾ ഒരിക്കലും ചട്ടപ്പടിസ്വാമികൾ ആയിരുന്നില്ല. സാധാരണ സ്വാമികൾ എന്ന വാക്കുകേട്ടാലുടനെ നമ്മുടെ മനസ്സിൽ വരുന്നതു കാഷായ വസ്ത്രധാരിയായ ഒരാളുടെ രൂപമാണു്. എന്നാൽ ചട്ടമ്പിസ്വാമികൾ അങ്ങനെയായിരുന്നില്ല. അദ്ദേഹം കാവി വസ്ത്രം ഉപയോഗിച്ചിരുന്നതേ ഇല്ല. നാലുമുഴം നീളമുള്ള രണ്ടു വെള്ളമുണ്ടാണു സ്വാമികൾ ഉപയോഗിച്ചിരുന്നതു്. ഒന്നുകൊണ്ടു് ഉടുക്കും. മറ്റേതുകൊണ്ടു പുതയ്ക്കും. അത്രതന്നെ.

ശൗചകാര്യത്തിൽ സ്വാമികൾക്കു നിർബന്ധമുണ്ടായിരുന്നു. ആഹാരം, കുളി, ഉറക്കം തുടങ്ങിയ കാര്യങ്ങളിൽ അദ്ദേഹത്തിന്റെ സ്വഭാവം ആർക്കും അദ്ദേഹത്തെ സ്വവസതിയിൽ പൊറുപ്പിക്കാവുന്ന തരത്തിലുള്ള തായിരുന്നു. ഏതു വീടും സ്വന്തം വീടുപോലെ കാണാനും അവിടെ പാർക്കാനും സ്വാമികൾക്കുകഴിഞ്ഞതു് അതുകൊണ്ടാണു്. പില്ക്കാലത്തെ കമ്മ്യൂണിസ്റ്റുകാരും ഏതാണ്ടിതേ തരക്കാരായിരുന്നു.

ചട്ടമ്പിസ്വാമികളുടെ പൈതൃകത്തിന്റെ അവകാശത്തിൽ നിന്നു തീർഥപാദസമ്പ്രദായത്തെയും വിവിധ ആശ്രമങ്ങളെയും സഭകളെയും സംഘടനകളെയും പിടിച്ചുതള്ളിക്കൊണ്ടു അതു കമ്മ്യൂണിസ്റ്റുകാർ കയ്യടക്കുന്നു എന്നു് ആരോപിക്കാതിരിക്കാൻ അഭ്യർഥിക്കുന്നു. അവയെല്ലാം അപ്പാടെ പിരിച്ചുവിട്ടു ചെങ്കൊടി ഏന്തണം എന്നു് ഇവിടെ ഉദ്ദേശിച്ചിട്ടില്ല. എന്നാൽ ചട്ടമ്പിസ്വാമികളുടെ പിന്മുറസ്ഥാനം അവകാശപ്പെടുന്ന പ്രസ്ഥാനങ്ങൾ ഇപ്പോൾ നടത്തിക്കൊണ്ടിരിക്കുന്ന പ്രവർത്തനം മഹാനായ ആ യതിവര്യൻ ഇന്നു ജീവിച്ചിരുന്നുവെങ്കിൽ സമ്മതം നല്കുമായിരുന്ന തരത്തിലുള്ളതാണോ എന്നു് ബന്ധപ്പെട്ടവർ സൗമ്യമായി ആലോചിക്കണം. മതവിശ്വാസവും ഈശ്വരവിശ്വാസവും ഒക്കെ മഹാപാപംപോലെ കണക്കാക്കിയിരുന്ന കമ്മ്യൂണിസ്റ്റു പിടിവാശികൾ അയഞ്ഞുകഴിഞ്ഞു എന്ന യാഥാർഥ്യം കമ്മ്യൂണിസ്റ്റുകാരും മനസ്സിലാക്കണം. ചട്ടമ്പിസ്വാമികളുടെ പിന്മുറ അവകാശപ്പെടുന്നവർക്കെല്ലാം ഒത്തുചേർന്നു പ്രവർത്തിക്കാവുന്ന മണ്ഡലങ്ങളുണ്ടു്. നമ്മുടെ നാടിന്റെ ഭാവിയിൽ താൽപര്യമുള്ളവരെയെല്ലാം അലട്ടിക്കൊണ്ടിരിക്കുന്ന എത്രയോ പ്രശ്നങ്ങളുണ്ടു്. മതത്തെയും ഈശ്വരനെയും എല്ലാം കീഴ്പ്പെടുത്തിക്കൊണ്ടു മതമൗലികതാവാദവും വർഗീയതയും ഛിദ്രവാസനകളും നാടെമ്പാടും പടർന്നു പിടിച്ചുകൊണ്ടിരിക്കുന്ന അവസ്ഥ എല്ലാവരും കണ്ണുതുറന്നു കാണണം. അങ്ങനെ ചെയ്താൽ ചട്ടമ്പിസ്വാമികളോടുള്ള ആദരവു് സമാധിപൂജയിലും ജയന്തിയാഘോഷത്തിലും ശോഭായാത്രയിലും ഒതുക്കുന്ന സമീപനം ചട്ടമ്പിസ്വാമികളുടെ ഭക്തന്മാരെന്നവകാശപ്പെടുന്നവർക്കു തിരുത്തേണ്ടിവരും. കമ്മ്യൂണിസ്റ്റുകാരുടെ ഭാഗത്തും വീഴ്ചപറ്റിയിട്ടുണ്ടു്. ചട്ടമ്പിസ്വാമികളെ മനസ്സിലാക്കുന്നതിൽ അവർ പരാജയപ്പെട്ടുപോയി. ശ്രീനാരായണഗുരുവിനെക്കുറിച്ചു കേട്ടിട്ടുള്ളവർപോലും ചട്ടമ്പിസ്വാമികളെക്കുറിച്ചു കേട്ടിട്ടില്ലെന്ന സ്ഥിതി നില

നില്ക്കുന്നു. ചിലരെങ്കിലും ചട്ടമ്പിസ്വാമികളെ ഏതോ കവലച്ചട്ടമ്പിയുടെ മട്ടിൽ കണ്ടു തള്ളിക്കളയുകയും ചെയ്യുന്നു. ഈ സ്ഥിതി മാറണം.

ചട്ടമ്പിസ്വാമികൾക്കു് ഇന്നു വിശേഷിച്ചു പ്രസക്തിയുണ്ടു്. നവോത്ഥാനത്തിന്റെ നേട്ടങ്ങളെയാകെ കളഞ്ഞുകുളിച്ചുകൊണ്ടു കൂടുതൽ പിന്നോക്കാവസ്ഥയിലേയ്ക്കു സാംസ്കാരികരംഗം മുതലക്കൂപ്പുകുത്തുന്ന ദയനീയാവസ്ഥയാണിന്നു നാം കാണുന്നതു്. ശബരിമല മേൽശാന്തി നിലയ്ക്കൽ പള്ളിയിൽ പോയി ഒന്നു പ്രാർഥിച്ചാൽ ഇടിഞ്ഞു വീഴുന്നതാണോ നമ്മുടെ മതസൗഹാർദം? എന്നിട്ടു മേൽശാന്തിയുടെ നടപടിയുടെ ശരിതെറ്റുകൾ തന്ത്രി തീരുമാനിക്കുന്നു. കഷ്ടാൽ കഷ്ടതരം എന്നല്ലാതെ മറ്റെന്താണു് പറയുക? ശബരിമല അയ്യപ്പന്റെ ക്ഷേത്രത്തിൽ പൂജയുടെയും പൂജാരിയുടെയും കാര്യത്തിൽ തീരുമാനമെടുക്കാൻ തന്ത്രിക്കെന്താണവകാശം? ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരെയോ ഇന്ദ്രാദിദേവതകളെയോ സംബന്ധിച്ചല്ലാതെ അയ്യപ്പൻ എന്നൊരു ദൈവത്തെക്കുറിച്ചു തന്ത്രിയുടെ പ്രമാണഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ടോ? അയ്യപ്പനെ ആരാധിക്കുവാൻ മനുഷ്യർക്കാകമാനം അവകാശമുണ്ടെന്നിരിക്കേ അയ്യപ്പന്റെ ക്ഷേത്രത്തിൽ തന്ത്രിയുടെ ചാതുർവർണ്യാധിഷ്ഠിതമായ വിധിക്കോ നിഷേധത്തിനോ യാതൊരു പ്രസക്തിയുമില്ല. പക്ഷേ ഇതൊന്നും ചോദിക്കാൻ ഒരു ചട്ടമ്പിസ്വാമികൾ നമുക്കില്ലാതെപോയി. അതേ, 'വേദാധികാരനിരൂപണ'വും 'ശ്രീചക്രപൂജാകല്പ'വും എഴുതിയ ചട്ടമ്പിസ്വാമികൾ.

## ഗ്രന്ഥരചന

ജീവിതമാകെത്തന്നെ പഠനത്തിനും ഗവേഷണത്തിനും ആശയപ്രചരണത്തിനുംവേണ്ടി വിനിയോഗിച്ച മഹാപ്രതിഭനായ ചട്ടമ്പിസ്വാമികളിൽനിന്നു മലയാളിക്കും മലയാളത്തിനും ഗ്രന്ഥരൂപത്തിൽ കിട്ടേണ്ടതു കിട്ടി എന്നു് ഒരിക്കലും പറയാനാവുകയില്ല. ഗ്രന്ഥങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തുന്ന കാര്യത്തിൽ ചട്ടമ്പിസ്വാമികൾക്കു യാതൊരു താൽപര്യവും ഇല്ലായിരുന്നു എന്നതാണു സത്യം. അച്ചടിയും മറ്റും ഇന്നത്തെപ്പോലെ പ്രചുരപ്രചാരത്തിലായിക്കഴിഞ്ഞിട്ടില്ലാതിരുന്ന അക്കാലത്തു് അതിനുള്ള പ്രയാസങ്ങൾ വലുതായിരുന്നു. എങ്കിലും സ്വാമികൾ ആഗ്രഹിച്ചിരുന്നു

വെങ്കിൽ അദ്ദേഹത്തിന്റെ ഏതു രചനയും പ്രസിദ്ധപ്പെടുത്താൻ യാതൊരു ബുദ്ധിമുട്ടും ഉണ്ടാകുമായിരുന്നില്ല. അദ്ദേഹം ആഗ്രഹിക്കുന്ന കാര്യങ്ങൾ നടത്തിക്കൊടുക്കാൻ സന്നദ്ധരായ എത്രയോ ശിഷ്യന്മാരുണ്ടായിരുന്നു.

സ്വാമികൾ രചിക്കാനുദ്ദേശിച്ച പല കൃതികളും രചിക്കപ്പെട്ടില്ല എന്നതു നമ്മെസംബന്ധിച്ചിടത്തോളം വലിയ നഷ്ടമാണു്. ചിട്ടയായ രചനാരീതി സ്വാമികൾക്കുണ്ടായിരുന്നില്ല. അവിടവിടെ തങ്ങുമ്പോൾ പറഞ്ഞു കൊടുക്കുന്നതു ശിഷ്യന്മാർ എഴുതിവെയ്ക്കും. അങ്ങനെയുള്ള എഴുത്തു പ്രതികൾ പലതും നഷ്ടപ്പെട്ടുപോയിട്ടുണ്ടു്.

ഇതിനകം പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടുള്ള കൃതികൾ എണ്ണത്തിൽ കുറവാണെങ്കിലും ഉള്ളടക്കത്തിന്റെ കാര്യത്തിൽ അവ മഹത്തരവും ബൃഹത്തരവുമാണു്. അവയെക്കുറിച്ചുള്ള ഒരു സാമാന്യാവലോകനമാണു് ഇവിടെ നടത്തുന്നതു്. കൃതികൾ അതുപോലെതന്നെ ഈ പുസ്തകത്തിന്റെ രണ്ടാം ഭാഗത്തിൽ ചേർത്തിട്ടുള്ളതുകൊണ്ടു് അവയുടെ ഉള്ളടക്കം കഴിവതും ഇവിടെ ഉദ്ധരിക്കാതെ നോക്കും.

## 1. ക്രിസ്തുമതനിരൂപണം

ചട്ടമ്പിസ്വാമികളെഴുതിയ ആദ്യത്തെ പുസ്തകമാണു 'ക്രിസ്തുമതനിരൂപണം. ഇതിൽ 'ക്രിസ്തുമതസാരവും' 'ക്രിസ്തുമതച്ഛേദനവും' ഉൾപ്പെടുന്നു. അടുത്തകാലത്തു ചില വർഗീയ ശക്തികൾ ഇതിൽ ക്രിസ്തുമതച്ഛേദനം മാത്രമെടുത്തു പ്രചരിപ്പിച്ചുവരുന്നുണ്ടു്. സ്വാമികളോടു ചെയ്യുന്ന അനീതിയാണതു്. മുൻപു പ്രതിപാദിച്ചതുപോലെ എതിർക്കുന്ന വിഷയത്തെയും ആഴത്തിൽ മനസ്സിലാക്കാൻ ശ്രമിക്കുക എന്ന സ്വാമികളുടെ സ്വഭാവത്തിന്റെ മകുടോദാഹരണമാണു ക്രിസ്തുമതസാരം. അതുവിട്ടിട്ടു ക്രിസ്തുമതച്ഛേദനം മാത്രം പ്രചരിപ്പിക്കുന്നതു സ്വാമികളെക്കുറിച്ചു വിഭാഗീയധാരണ വളർത്താനേ ഉപകരിക്കൂ. തൽപരകക്ഷികളുടെ ആവശ്യം അതാണല്ലോ. എന്നാൽ ചട്ടമ്പിസ്വാമികളോടു് ആദരവിന്റെ കണികയെങ്കിലും ഉള്ളവർ അങ്ങനെ ചെയ്യുകയില്ല.

ചട്ടമ്പിസ്വാമികൾ ആശയരംഗത്തുനടത്തിയ പ്രവർത്തനത്തിന്റെ ഉദാഹരണം കൂടിയാണു് ഈ കൃതി. ഹിന്ദുമതത്തിലെ താഴ്ന്ന ജാതികളിൽപെട്ടവരെ ക്രിസ്തുമതത്തിലേയ്ക്കു പരിവർത്തനം ചെയ്യുന്നതിനു

ഉപദേശിമാർ നാടെമ്പാടും നടന്നു പ്രസംഗിച്ചിരുന്നു. അതു ഹിന്ദുമതപ്രഭാഷകരെ ചൊടിപ്പിച്ചു. ക്രിസ്തുമതത്തിന്റെ തത്ത്വങ്ങളെ യുക്തിയുക്തം എതിർക്കുന്നതിനു ഒരു ഗ്രന്ഥം ചമച്ചുതരണമെന്ന ഏറത്തു കൃഷ്ണ നാശാൻ, കാളിയാങ്കൽ നീലകണ്ഠപ്പിള്ള തുടങ്ങിയവരുടെ അഭ്യർത്ഥന മാനിച്ചാണു ചട്ടമ്പിസ്വാമികൾ ക്രിസ്തുമത നിരൂപണം എഴുതിയതു്.

ആരെങ്കിലും ഒന്നു തുമ്മിയാൽ വ്രണപ്പെടാൻ വെച്ചിരിക്കുന്ന മത വികാരവുമായി നടക്കുന്ന ഇക്കാലത്തെ മാന്യന്മാർ ഈ പുസ്തകം വായിക്കുന്നതു നന്നായിരിക്കും. മറ്റുമതങ്ങളെ മാനിക്കുകയെന്നാൽ അവർ പറയുന്നതെന്തും അംഗീകരിച്ചുകൊടുക്കലല്ലാ. ക്രിസ്തുമതത്തിന്റെ അടിസ്ഥാന പ്രമാണമായ ബൈബിളിൽ പറഞ്ഞിരിക്കുന്നതെല്ലാം അപ്പാടെ ശരിവെയ്ക്കാൻ യുക്തിപൂർവം ചിന്തിക്കുന്ന ഒരാൾക്കും കഴിയില്ല. ചട്ടമ്പിസ്വാമികളാണെങ്കിൽ വേദങ്ങളിലും ഉപനിഷത്തുകളിലും മറ്റും അഗാധമായ പാണ്ഡിത്യം നേടിയ ആൾ. ഉപനിഷദ്പ്രതിപാദിതങ്ങളായ സമാന വിഷയങ്ങളിൽ പ്രകടമായി കാണുന്ന യുക്തിയെ മുൻനിർത്തിയാണു ചട്ടമ്പിസ്വാമികൾ ക്രിസ്തുമതനിരൂപണം നടത്തിയതു്. അതുകൊണ്ടുതന്നെ അതു താത്ത്വികതലത്തിൽ വളരെ ഉയർന്നു നില്ക്കുന്ന ഒരു നിരൂപണവുമാണു്. കേവലം മതവിരോധംകൊണ്ടു പുറപ്പെട്ട എന്തെങ്കിലും വികാരാവേശമല്ല ക്രിസ്തുമതനിരൂപണത്തിൽ പ്രകടമാവുന്നതു്. ക്രിസ്തുമതവിശ്വാസികൾക്കു സ്വാമികളുടെ അഭിപ്രായങ്ങളോടു വിയോജിപ്പുണ്ടാകാം. അവർക്കും അതു പ്രകടിപ്പിക്കാൻ പുസ്തകമെഴുതാം. അല്ലാതെ ഇപ്പോൾ ലോകത്തു പലേടത്തും അരങ്ങേറിക്കൊണ്ടിരിക്കുന്നതുപോലെ വിമർശിച്ചവന്റെ തലകൊയ്യുവാൻ തക്കം പാർക്കുകയല്ല വേണ്ടതു്. ചട്ടമ്പിസ്വാമികളുടെ ഈ പുസ്തകം ആരും നിരോധിച്ചതായോ തീയിട്ടതായോ കേട്ടിട്ടില്ല. ഇപ്പോൾ അതൊക്കെയാണല്ലോ രീതി. ആ നിലയ്ക്കും ഈ പുസ്തകം ഇപ്പോൾ പ്രസക്തമാണെന്നു കാണാം. ക്രിസ്ത്യാനികൾക്കുതന്നെ സ്വാമികളുടെ ഈ പുസ്തകം ആത്മപരിശോധനയ്ക്കു് അവസരം ഉണ്ടാക്കുക വഴി പ്രയോജനം ചെയ്തതായി അവരിൽ ചിലർ പറഞ്ഞതായി ചട്ടമ്പിസ്വാമികൾ തന്നെ വെളിവാക്കിയിട്ടുണ്ടു്.

ക്രിസ്തുമതസാരവും ക്രിസ്തുമതഛേദനവും ചട്ടമ്പിസ്വാമികൾ എഴുതിയിട്ടുണ്ടെന്നിരിക്കെ അവരണ്ടും ചേർത്തു് 'ക്രിസ്തുമതഛേദനം'

എന്നു പുസ്തകത്തിനു പേരുനൽകി അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നവർ വികാരാവിഷ്ടരായിട്ടാണു് അതു് ചെയ്യുന്നതു് എന്നതിൽ എനിക്കു സംശയമില്ല. മറ്റുള്ളവരെ വികാരംകൊള്ളിക്കാനും അവർ ഉദ്ദേശിക്കുന്നുണ്ടാവാം. പക്ഷേ അതു് ആശാസ്യമായ രീതിയല്ല.

ഹിന്ദുമതാഭിമാനം എത്രത്തോളമാകാം എന്നതിന്റെ ഉദാഹരണം കൂടിയാണു് ചട്ടമ്പിസ്വാമികളുടെ ക്രിസ്തുമതനിരൂപണം. ചട്ടമ്പിസ്വാമികൾ ഹിന്ദുവായിരുന്നില്ലെന്നു് ആരും പറയുമെന്നുതോന്നുന്നില്ല. ആ നിലയ്ക്കു് ക്രിസ്തുമതത്തിൽ ആളെ ചേർക്കാൻവേണ്ടി വഴിവക്കിൽനിന്നു ഹിന്ദുമതത്തിന്റെ തത്ത്വങ്ങളെ ആരെങ്കിലും ഭർത്സിച്ചാൽ അതു വെറുതെ കേട്ടുകൊണ്ടു പൊയ്ക്കൊള്ളണമെന്നു ആരും പറയുമെന്നു തോന്നുന്നില്ല. ആ നിലയ്ക്കു തന്നെയാണു അന്നത്തെ അനുവാചകവൃന്ദം ആ പുസ്തകത്തെ വീക്ഷിച്ചതും. 'ക്രിസ്തുവിന്റെ ആറാം തിരുമുറിവു'പോലെയുള്ള കൃതികൾ പ്രശ്നങ്ങളുണ്ടാക്കിയ നമ്മുടെ നാട്ടിൽ ചട്ടമ്പിസ്വാമികളുടെ 'ക്രിസ്തുമതനിരൂപണ'ത്തിനു സവിശേഷം പ്രസക്തിയുണ്ടു്. ആശയസംഘർഷത്തിൽനിന്നു ആശയവ്യക്തതയാണുണ്ടാവുക അല്ലാതെ ആശയകാലുഷ്യമല്ല. പക്ഷേ ആശയസംഘർഷമുണ്ടാക്കാൻ ആശയദാരിദ്ര്യമുള്ളവർക്കാവുകയില്ല. അതിന്റെ ഉത്തമ നിദർശനമത്രേ ക്രിസ്തുമതനിരൂപണം.

## 2. വേദാധികാരനിരൂപണം.

ചട്ടമ്പിസ്വാമികളുടെ 'മാസ്റ്റർപീസ്" ഏതെന്നുചോദിച്ചാൽ നിസ്സംശയം ഉത്തരം പറയാവുന്നതു് 'വേദാധികാരനിരൂപണം' എന്നത്രേ. വേദാധികാരനിരൂപണത്തിൽ കൈകാര്യംചെയ്തിരിക്കുന്ന വിഷയത്തിന്റെ പ്രാധാന്യംകൊണ്ടുമാത്രമല്ല ചട്ടമ്പിസ്വാമികളുടെ ജീവിതത്തിൽ ആ വിഷയത്തിനുണ്ടായിരുന്ന പ്രസക്തികൊണ്ടുകൂടിയാണു് ഇതു് പറയുന്നതു്.

വേദസ്വരൂപം, വേദപ്രാമാണ്യം, അധികാരനിരൂപണം, പ്രമാണാന്തര വിചാരം, യുക്തിവിചാരം എന്നിങ്ങനെ അഞ്ചുഖണ്ഡങ്ങളിലായി സമഗ്രമായ ഒരു വേദാധികാരനിരൂപണമാണു ചട്ടമ്പിസ്വാമികൾ നടത്തിയിട്ടുള്ളതു്. വേദം പൗരുഷേയമോ അപൗരുഷേയമോ എന്നതു ഭാരതീയ ദർശനങ്ങളിലെ ഒരു മുഖ്യ ചർച്ചാവിഷയമാണു്. വേദം അപൗരുഷേയമാണെന്നാണു വൈദികദർശനങ്ങൾ സിദ്ധാന്തിക്കുന്നതു്. വേദം മനുഷ്യനിർമ്മിത

മല്ലെന്നാംനു് അപൗരുഷേയതാവാദം സമർത്ഥിക്കുന്നതു്. ഈ സിദ്ധാന്തത്തെ ചോദ്യംചെയ്യാൻ ചട്ടമ്പിസ്വാമികൾക്കു മുൻപു് ഒരു വേദാന്തിയും തുനിഞ്ഞിട്ടില്ല. വേദത്തിലെ ഓരോ മന്ത്രത്തിനും അതിന്റെ ദ്രഷ്ടാവായ ഒരു ഋഷിയുണ്ടു്. അതു് വേദങ്ങളിൽനിന്നുതന്നെ വ്യക്തമാകുന്നുണ്ടു്. ആ ഋഷിതന്നെയാണു് വേദമന്ത്രത്തിന്റെ കർത്താവെന്നു ചട്ടമ്പിസ്വാമികൾ സമർത്ഥിക്കുന്നു. വേദം പൗരുഷേയമാണെന്ന വാദം നൂതനമല്ല. താർക്കികന്മാർ അപൗരുഷേയതാവാദത്തെ ചോദ്യം ചെയ്തിട്ടുണ്ടു്. 'വിധിരേവ താവത് ഗർഭ ഇവ ശ്രുതികുമാര്യാഃ പുംയോഗേ മാനം' എന്ന ആലങ്കാരികമായ താർക്കികോക്തി പ്രസിദ്ധമാണു്. ഗർഭത്തിന്റെ കാര്യത്തിൽ എന്നതുപോലെ വേദമാകുന്ന പെൺകൊടിക്കു് പുരുഷയോഗമുണ്ടു് എന്നതിനു് വേദത്തിലെ വിധിവാക്യങ്ങൾതന്നെ പ്രമാണമാകുന്നു എന്നർത്ഥം. വേദം പുരുഷസൃഷ്ടമാണെന്നു പറയുന്നതു വേദനിന്ദയ്ക്കു സമാനമായി എണ്ണപ്പെട്ടിരുന്നു എന്നോർമ്മിക്കണം. പക്ഷേ സത്യം വെട്ടിത്തുറത്തുപറയുന്നതിനു നാസ്തികന്മാരെപ്പോലെ ചട്ടമ്പിസ്വാമികൾക്കും യാതൊരു മടിയും ഇല്ലായിരുന്നു.

വേദപ്രാമാണ്യത്തെപ്പറ്റിയും ചട്ടമ്പിസ്വാമികൾക്കു വസ്തുനിഷ്ഠമായ അഭിപ്രായമുണ്ടായിരുന്നു. അദ്വൈതവേദാന്തത്തിൽ വേദത്തെ പ്രമാണരാജാവായിട്ടാണു് അംഗീകരിച്ചിരിക്കുന്നതു്. വേദാവിരുദ്ധമാണെങ്കിൽ മാത്രമേ മറ്റെന്തും പ്രമാണമാകൂ. പക്ഷേ അദ്വൈതിയായിരിക്കെത്തന്നെ കാലദേശാദികളെ കണക്കാക്കാതെ വിധിച്ചിരിക്കുന്ന വേദവിധികളെ ആദരിക്കാൻ കഴിയുകയില്ലെന്നു ചട്ടമ്പിസ്വാമികൾ തറപ്പിച്ചുപറഞ്ഞു. വൈദികയജ്ഞത്തെ ഇത്രമാത്രം ഭർത്സിച്ച ഒരു ആധുനിക സന്യാസിവര്യൻ വേറെയില്ല. ലൈംഗികവൈകൃതങ്ങളും ഹിംസയും ഉൾപ്പെടുന്ന യാഗത്തെ ആയിരം വേദങ്ങൾ ആദരിച്ചാലും പരിശുദ്ധന്മാർ ആദരിക്കുകയില്ലെന്നു് അദ്ദേഹം വെട്ടിത്തുറന്നുപറഞ്ഞു.

വേദാധികാരത്തെ സംബന്ധിച്ച ചർച്ചയാണു വേദാധികാര നിരൂപണത്തിലെ ഏറ്റവും ശ്രദ്ധേയമായ ഭാഗം. തികച്ചും യുക്തിപൂർവ്വവും വൈദികവുമായ തെളിവുകൾ ഉദ്ധരിച്ചുകൊണ്ടു് സ്ത്രീകൾക്കും ശൂദ്രന്മാർക്കും വേദാധികാരമില്ലെന്ന വാദത്തെ ചട്ടമ്പിസ്വാമികൾ തകർത്തുകളഞ്ഞു. മലയാളഭാഷയുടെ പിതാവായ എഴുത്തച്ഛൻ പോലും രാമായണാദികളുടെ

തർജ്ജമയ്ക്കു പുറപ്പെട്ടതു തന്റെ ഭാഗത്തുള്ള ഒരു അപരാധമാണെന്നും അതു മാപ്പാക്കണമെന്നും അപേക്ഷിച്ചുകൊണ്ടാണ്. എഴുത്തച്ഛനെപ്പോലെയുള്ള ഒരു പണ്ഡിതൻ കൂട്ടാക്കാത്തതോ ധൈര്യപ്പെടാത്തതോ ആയ ഒരു സംഗതിയിലാണ് ചട്ടമ്പിസ്വാമികൾ പ്രവേശിച്ചത്. അതിന് അദ്ദേഹത്തിന് എതിർക്കേണ്ടിവന്നതു ശങ്കരാചാര്യരെയായിരുന്നു എന്നതാണ് ഏറ്റവും ശ്രദ്ധേയം. ബ്രഹ്മസൂത്രത്തിന്റെ അപശൂദ്രാധികരണത്തിനു ശങ്കരാചാര്യരെഴുതിയ ഭാഷ്യം ഓരോ സൂത്രമായി അധികരണത്തിൽ നിന്നുദ്ധരിച്ചു ചർച്ചചെയ്തു തള്ളിക്കളയുന്നു ചട്ടമ്പിസ്വാമികൾ. വൈദികമായ പ്രമാണങ്ങളുദ്ധരിച്ചുകൊണ്ടാണു അതും എന്നതു് ശ്രദ്ധിക്കുക. വൈദികേതരമായ പ്രമാണങ്ങൾ കൊണ്ടും യുക്തികൊണ്ടും കൂടി തീരുമാനിക്കാവുന്ന കാര്യമാണു ശൂദ്രനു വേദാധികാരമുണ്ടെന്നതെന്നു ചട്ടമ്പിസ്വാമികൾ വേദാധികാരനിരൂപണത്തിന്റെ അവസാനത്തെ രണ്ടു ഖണ്ഡങ്ങളിലായി സ്ഥാപിക്കുന്നു. കടശിയിൽ ശൂദ്രൻ ഉണ്ണാൻ പാടില്ല എന്നുപറഞ്ഞാൽ അതും അംഗീകരിച്ചുകൊടുക്കേണ്ടിവരില്ലേ എന്ന സ്വാമികളുടെ ചോദ്യം ആരെയും ഇരുത്തി ചിന്തിപ്പിക്കുന്നതാണ്.

സ്വാമികൾ വേദാധികാരനിരൂപണം ഉപസംഹരിക്കുന്നതാണ് അങ്ങേയറ്റം ശ്രദ്ധേയം. ശൂദ്രനും സ്ത്രീക്കും വേദാധികാരമില്ലെന്ന വാദഗതി നിഷേധിച്ച് അവർക്കുമാത്രം അധികാരമുണ്ടെന്നു സ്ഥാപിക്കുകയല്ല സ്വാമികൾ ചെയ്യുന്നത്. മർക്കടമുഷ്ടി പിടിക്കാതെ ഇച്ഛിക്കുന്ന എല്ലാവർക്കും ജ്ഞാനത്തെ പ്രദാനംചെയ്യുന്നതുതന്നെ പരമധർമ്മമെന്നും പരമകരുണയെന്നും ഉറച്ചു അപ്രകാരം അനുഷ്ഠിക്കേണ്ടതാണെന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നു. എല്ലാവർക്കും വേദാധികാരമുണ്ടെന്ന വിശാലവീക്ഷണമാണിത്, വേദത്തിൽ മാത്രമല്ല എല്ലാ വിജ്ഞാനത്തിലും. ചിലരെങ്കിലും തെറ്റായി ധരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതുപോലെ ചട്ടമ്പിസ്വാമികൾ വേദാധികാരനിരൂപണത്തിൽ നായന്മാരുടെ വേദാധികാരം സ്ഥാപിക്കുകയല്ല ചെയ്യുന്നത്. ശൂദ്രരെന്നു മുദ്രകുത്തി നായന്മാരെ വേദാധികാരത്തിൽനിന്നു പിടിച്ചുതള്ളിയ രീതിയെ സ്വാമികൾ നഖശിഖാന്തം എതിർക്കുന്നുണ്ടെന്നതു നേരാണ്. എന്നാൽ വേദാധികാരം നായന്മാർക്കായി പരിമിതപ്പെടുത്തണമെന്നു ചട്ടമ്പിസ്വാമികൾ വാദിച്ചിരിക്കുന്നു പ്രസ്തുത ഗ്രന്ഥത്തിൽ എന്നമട്ടിൽ ചിലർ നടത്തുന്ന പ്രചാരണം അടിസ്ഥാ

നരഹിതമാണ്. പരമോന്നതമായ മനുഷ്യത്വത്തിൽ മാത്രം മനസ്സും ശരീരവും അർപ്പിച്ചു പ്രവർത്തിച്ച ചട്ടമ്പിസ്വാമികളുടെ വീക്ഷണത്തെ ചിലരുടെ സങ്കുചിതവീക്ഷണത്തിൽ ഒതുക്കുന്നതുശരിയല്ല.

## 3. പ്രാചീനമലയാളം

അനവധി ഭാഗങ്ങളിലായി ചട്ടമ്പിസ്വാമികൾ എഴുതാൻ ഉദ്ദേശിച്ച ഒരു പുസ്തകമാണത്രേ 'പ്രാചീനമലയാളം'. ആറു ഭാഗങ്ങൾ അദ്ദേഹം എഴുതിയതായി പറയപ്പെടുന്നു. രണ്ടാംഭാഗം അച്ചടിക്കാൻ പ്രസ്സിൽ കൊടുത്തതായിപോലും പറയപ്പെടുന്നു. എന്നാൽ ആകെക്കൂടി ഒന്നാംഭാഗം മാത്രമേ പ്രസിദ്ധപ്പെടുത്തി കണ്ടിട്ടുള്ളു. അത്രയെങ്കിലും കിട്ടി എന്നതു ഭാഗ്യമെന്നേ കരുതേണ്ടൂ.

കേരള ചരിത്രപ്രശ്നങ്ങളാണു ചട്ടമ്പിസ്വാമികൾ 'പ്രാചീന മലയാള'ത്തിൽ പ്രതിപാദിക്കുന്നതു്. ബ്രിട്ടീഷു് ആധിപത്യത്തിന്റെ ഫലമായുണ്ടായ മാറ്റങ്ങളുടെ ഭാഗമായിട്ടാണു് ഭാരതത്തിലും കേരളത്തിലും ചരിത്രരചന ആരംഭിച്ചതു്. അതിനുമുൻപു് കേവലം ഐതിഹ്യങ്ങളേയും കെട്ടുകഥകളേയും ആശ്രയിച്ചാണു് കേരളചരിത്രം വിവരിക്കപ്പെട്ടിരുന്നതു്. ബ്രിട്ടീഷു് ആധിപത്യത്തിനു ശേഷമുള്ള ചരിത്ര ഗ്രന്ഥങ്ങളിലും ആ പതിവു ഒട്ടുമുക്കാലും തുടർന്നു.

പരശുരാമൻ മഴുവെറിഞ്ഞുനേടിയതാണു കേരളമെന്ന ഐതിഹ്യമാണു് ഏറ്റവും പ്രചാരത്തിലുണ്ടായിരുന്നതു്. മഴുവെറിഞ്ഞു കടൽ നീക്കി കേരളം ഉണ്ടാക്കുക മാത്രമല്ല വിദേശത്തുനിന്നു ബ്രാഹ്മണരെ വരുത്തി കേരളത്തെ അവർക്കു ദാനം ചെയ്യുകകൂടി ചെയ്തുവത്രേ പരശുരാമൻ. ഈ ഐതിഹ്യത്തെ അടിച്ചുപൊളിക്കാൻ ആദ്യം മുതിർന്നതു ചട്ടമ്പിസ്വാമികളാണു്. ലഭ്യമായിട്ടുള്ള പ്രാചീനമലയാളം എന്ന കൃതിയിൽ അദ്ദേഹം ചെയ്യുന്നതു് അതാണു്. അതുവഴി പിൽക്കാലത്തെ ശാസ്ത്രീയമായ ചരിത്രരചനാരീതികൾക്കു പാതയൊരുക്കുകയാണു സ്വാമികൾ ചെയ്തതു്.

ചാതുർവർണ്യത്തെപ്പറ്റി സാമാന്യമായും ശൂദ്രന്മാരെപ്പറ്റി വിശേഷിച്ചും വിചിന്തനം ചെയ്തു് നായന്മാർ ചാതുർവർണ്യത്തിലെ ശൂദ്രന്മാരല്ലെന്നു ചട്ടമ്പിസ്വാമികൾ സമർത്ഥിക്കുന്നു. ഇതും പിൽക്കാലചരിത്രകാരന്മാർക്കു വഴികാട്ടിയായ അഭിപ്രായമാണു്. മാർക്സിസ്റ്റു ചരിത്രകാരന്മാർ

കൂടി അംഗീകരിക്കുന്ന വസ്തുതയാണിതു്. ഇ. എം. എസ്. നമ്പൂതിരി ഷാടു് എഴുതുന്നു:-

"കേരളത്തിലെ ചരിത്രകാരന്മാർ മുന്നോട്ടുവച്ച 'സിദ്ധാന്തങ്ങളിൽ' ഒന്നിനെ ആരും വെല്ലുവിളിച്ചിട്ടില്ലെന്നുതന്നെ പറയാം. വടക്കേഇൻഡ്യ യിലെ വൈദികനാഗരികതയെ കേരളത്തിലേയ്ക്കു് കൊണ്ടുവന്നതു് ബ്രാഹ്മണരാണു്, അവരുടെ ഇന്നത്തെ പിൻഗാമികളാണു് നമ്പൂതിരിമാർ; വേദങ്ങളുടേയും മറ്റു് ശ്രുതികളുടേയും ആധികാരികത കേരളത്തിലെ ജന ങ്ങൾക്കിടയിൽ സ്ഥാപിക്കുക മാത്രമല്ല അവർ ചെയ്തതു്; വൈദിക സംസ്കാരത്തിന്റെ പിന്നീടുള്ള വികാസത്തിനു് തങ്ങളുടേതായ സംഭാവന കൾ അവർ നല്കുകയുമുണ്ടായി. ഇതിന്റെ മകുടോദാഹരണമായി ശങ്കരൻ വികസിപ്പിച്ചെടുത്ത വേദാന്തദർശനം ചൂണ്ടിക്കാണിക്കപ്പെടുന്നു.

എന്നാൽ വടക്കേ ഇൻഡ്യയിലേതുപോലെ സമൂഹത്തിന്റെ മൂല വിഭജനം നാലുവർണ്ണങ്ങളായുള്ളതു്- കേരളത്തിൽ അതേപടി ആവർത്തി ച്ചില്ലെന്നതു് ശ്രദ്ധേയമാണു്. വാസ്തവത്തിൽ നാലുവർണ്ണങ്ങളിലൊന്നു മാത്രമാണു്- ബ്രാഹ്മണർ- കേരളത്തിലെ ഹിന്ദു സമൂഹത്തിന്റെ ഭാഗമാ യതു്. അടുത്തതു് ക്ഷത്രിയർ- ഇവിടെയുമുണ്ടു്. പഴയ രാജകുടുംബങ്ങൾ മിക്കതും (ഏറ്റവും പ്രധാനപ്പെട്ടതു് കൊച്ചി രാജകുടുംബമാണു്) ഈ ജാതി ക്കാരാണു്. എന്നാൽ ക്ഷത്രിയധർമ്മം നിർവ്വഹിച്ചവരിൽ മിക്കവരും ഈ ജാതിക്കു് വെളിയിലുള്ളവരായിരുന്നു.

പുരാതനകാലത്തു് കേരളത്തിലെ പരമ്പരാഗത യോദ്ധാക്കൾ നായന്മാരായിരുന്നു. തൊഴിലിൽ അവർ ക്ഷത്രിയരുടെയും വൈശ്യരു ടെയും ശൂദ്രരുടെയും ധർമ്മങ്ങൾ സംയോജിപ്പിച്ചു. ഒരേസമയം അവർ സൈനികവ്യൂഹത്തിന്റെ നട്ടെല്ലായിരുന്നു, കൃഷിക്കാരായിരുന്നു, ബ്രാഹ്മണ- രാജകുടുംബങ്ങളിൽ സേവനം ചെയ്യുന്നവരായിരുന്നു. ഇതോ ടൊപ്പം മറ്റുരണ്ടു വസ്തുതകൾ കൂടിയുണ്ടു്:

ഒന്നാമതു്, ബ്രിട്ടീഷുകാരും മറ്റു വിദേശ കമ്പനികളും വരുന്നകാല ത്തു് ഏറ്റവും ശക്തരായിരുന്ന കോഴിക്കോട്ടെ സാമൂതിരിയും തിരുവിതാം കൂർ മഹാരാജാവും അടക്കം പുരാതനകാലത്തെ കേരളത്തിലെ ഭരണാധി കാരികളിൽ പലരും ക്ഷത്രിയരായിരുന്നില്ല.

രണ്ടാമതു്, കേരളത്തിലെ ജാതിവ്യവസ്ഥയിൽ വൈശ്യരുടെ അഭാവം."[63]

ചട്ടമ്പിസ്വാമികൾ എതിരാളികളുടെ വാദമുഖങ്ങൾക്കു് അതേനാണയത്തിലാണു് മറുപടികൊടുക്കുന്നതു്. സഹ്യാദ്രിഖണ്ഡം, കേരളോല്പത്തി തുടങ്ങിയവയെ ആശ്രയിച്ചുള്ള വാദമുഖങ്ങൾക്കു് അതേ കൃതികളെത്തന്നെ ആശ്രയിച്ചു് സ്വാമികൾ മറുപടി നൽകുന്നു. മലയാള ബ്രാഹ്മണർക്കു കേരളത്തിന്റെ ജന്മാവകാശമില്ലെന്നും അവർക്കു യാതൊരു മേന്മയും അവകാശപ്പെടാനില്ലെന്നും അവ രണ്ടും കേരളത്തിലെ നായന്മാർക്കവകാശപ്പെട്ടതാണെന്നും ചട്ടമ്പിസ്വാമികൾ സമർഥിക്കുന്നു. ഇതിൽ മൂന്നാമത്തെ അഭിപ്രായത്തോടു് എല്ലാവരും യോജിച്ചില്ലെന്നുവരാം. എങ്കിലും ആ അഭിപ്രായത്തിന്റെ ഉദ്ദേശശുദ്ധിയെ ആർക്കും ചോദ്യംചെയ്യുവാൻ ആവുമെന്നു തോന്നുന്നില്ല. നായന്മാരെ ശൂദ്രരെന്നു മുദ്രയടിക്കുകയും ഭൂമിയിലെ ദേവനാണു ബ്രാഹ്മണനെന്ന അമിതാവകാശമുന്നയിച്ചു ശൂദ്രരെ ബ്രാഹ്മണരുടെ വിടുപണിക്കുമാത്രം വിധിക്കപ്പെട്ടവരാക്കുകയും ചെയ്ത പൂർവ്വകാല ചരിത്രകാരന്മാരെ ശക്തമായി ചോദ്യംചെയ്യുന്ന സ്വാമികൾ നടത്തുന്ന അത്യുക്തിയായേ അതിനെ കണക്കാക്കേണ്ടതുള്ളു. ചിലരെങ്കിലും പ്രാചീനമലയാളം നായന്മാരുടെ കേരളാവകാശം സ്ഥാപിച്ചെടുക്കാനുള്ള ഒരു കൃതിയാണെന്നു താഴ്ത്തിപ്പറയുന്നതുകൊണ്ടാണു് ഇതിവിടെ എടുത്തുപറയുന്നതു്. താൻ ജനിച്ചുവളർന്ന സമുദായത്തിന്റെ ദയനീയാവസ്ഥയിൽ അമർഷംകൊണ്ട ചട്ടമ്പിസ്വാമികൾ നായന്മാർ ഭൃത്യജനങ്ങളെന്ന ഭിമാനിക്കുന്നതിനെ തെല്ലൊന്നു തളർത്താനും അവരെ ചൊടിപ്പിക്കാനും വേണ്ടിക്കൂടിയാവാം അങ്ങനെ ചെയ്തതു്. ആ ഒറ്റക്കാരണത്താൽ 'പ്രാചീനമലയാള'ത്തിന്റെ പ്രാധാന്യം നഷ്ടപ്പെട്ടുപോകുന്നില്ല.

ചട്ടമ്പിസ്വാമികൾ തനതായ രീതിയിലാണു് ഈ പുസ്തകത്തിലും വിഷയങ്ങൾ അവതരിപ്പിക്കുകയും ചർച്ചചെയ്യുകയും ചെയ്യുന്നതു്. സംസ്കൃതത്തിന്റെയും ഭാരതത്തിന്റെയും പൈതൃകത്തെപ്പറ്റി സ്വാമികൾക്കു് എക്കാലവും നല്ല മതിപ്പാണുണ്ടായിരുന്നതു്. പക്ഷേ, സദുദ്ദേശ്യത്തോടുകൂടിയ വ്യവസ്ഥകളെ കാലാന്തരത്തിൽ ദുരുദ്ദേശ്യത്തോടെ മലീമസമാക്കിയതിനോടു സ്വാമികൾ വിയോജിക്കുന്നു. ചാതുർവർണ്യത്തിന്റെ കാര്യംതന്നെ എടുക്കുക. ചാതുർവർണ്യാഭാസത്തെയാണു സ്വാമികൾ

ചോദ്യംചെയ്യുന്നതു്. ബ്രാഹ്മണമതം അതിന്റെ സങ്കുചിതാവശ്യങ്ങൾക്കു വേണ്ടി ചാതുർവർണ്യത്തെ ആഭാസമാക്കുകയാണു ചെയ്തതെന്നു സ്വാമികൾ സിദ്ധാന്തിക്കുന്നു.

## 4. അദ്വൈതചിന്താപദ്ധതി

ഒരു ദാർശനികനെന്ന നിലയിൽ ചട്ടമ്പിസ്വാമികളുടെ മഹിമ പ്രകാശിക്കുന്ന ഏറ്റവും പ്രധാനപ്പെട്ട കൃതിയാണു് 'അദ്വൈതചിന്താപദ്ധതി'. അതു് അദ്വൈതവേദാന്തത്തിന്റെ ഒരു ഉപരിഗ്രന്ഥം മാത്രമല്ല ഒരു വാദഗ്രന്ഥവുമല്ല. ഒതുക്കവും തെളിച്ചവുമുള്ള ഒരു അദ്വൈതവേദാന്തപ്രകരണമാണു് 'അദ്വൈതചിന്താപദ്ധതി'. അദ്വൈതവേദാന്ത ദർശനത്തിന്റെ മൂലതത്ത്വങ്ങൾ പ്രതിപാദിക്കുന്ന പലേ ഗ്രന്ഥങ്ങളും സംസ്കൃതത്തിലുണ്ടായിട്ടുണ്ടു്. എന്നാൽ അവയിൽനിന്നെല്ലാം വ്യത്യസ്തമാണു സ്വാമികളുടെ 'അദ്വൈതചിന്താപദ്ധതി'. ധർമ്മരാജാധ്വരീന്ദ്രന്റെ 'വേദാന്തപരിഭാഷ'പോലെ ഒരു 'കട്ടിഗ്രന്ഥ'മല്ല അതു്. സദാനന്ദാചാര്യന്റെ 'വേദാന്തസാരം' പോലെ ഒരു ലളിത ഗ്രന്ഥവുമല്ല അതു്. രണ്ടിന്റെയും ഉള്ളടക്കം സാമാന്യമായി ഉൾക്കൊള്ളുന്നതും തനതായ ശൈലിയിലും മലയാളികളായ വായനക്കാർക്കു വിശേഷിച്ചു ഗ്രാഹ്യമായ പ്രകാരത്തിലും രചിക്കപ്പെട്ടിട്ടുള്ളതുമാണു പ്രസ്തുത പുസ്തകം.

അധ്യാരോപാപവാദങ്ങൾ, ശരീരതത്ത്വസംഗ്രഹം, ജഗന്മിഥ്യാത്വവും ബ്രഹ്മസാക്ഷാത്കാരവും, തത്ത്വമസി മഹാവാക്യോപദേശം, ചതുർവേദ മഹാവാക്യങ്ങൾ, ശ്രുതിസാരമഹാവാക്യപ്രകരണം എന്നിങ്ങനെ ആറുപ്രകരണങ്ങളാണു അദ്വൈതചിന്താപദ്ധതിയിലുള്ളതു്. ആദ്യന്തപ്പൊരുത്തമുള്ള ഒരു പുസ്തകമായിട്ടാണു് ചട്ടമ്പിസ്വാമികൾ അദ്വൈതചിന്താപദ്ധതി' എഴുതിയതെന്നു പറഞ്ഞുകൂടാ. ഈ പുസ്തകത്തെ സംബന്ധിച്ചെന്നല്ല ഒരു പുസ്തകത്തെ സംബന്ധിച്ചും സ്വാമികൾക്കു് അങ്ങനെയൊരു ശീലം ഉണ്ടായിരുന്നില്ലല്ലോ. അതിന്റെ പേരിലുള്ള നഷ്ടം സ്വാമികൾക്കല്ല, കേരളീയർക്കാണു്, ലോകർക്കാണു്.

അദ്വൈതവേദാന്തദർശനത്തിന്റെ ഒരു ഒന്നാന്തരം കൈപ്പുസ്തകമാണു് അദ്വൈതചിന്താപദ്ധതി. എല്ലാ വേദങ്ങളും വേദാംഗങ്ങളോടുകൂടി ഭംഗിയായി അധ്യയനം ചെയ്ത ഒരാൾക്കുമാത്രമേ വേദാന്ത ദർശനത്തിൽ

പ്രവേശമുള്ളൂ എന്നാണ് വേദാന്തത്തിൽത്തന്നെ പറഞ്ഞുവെച്ചിട്ടുള്ളതു്. സാംഗവേദാധ്യയനം കഴിഞ്ഞാൽ പിന്നെ വേദാന്തംകൊണ്ടെന്തു പ്രയോജനം എന്നുചോദിച്ചേക്കാം. അവിടെയാണു വാസ്തവത്തിൽ അദ്വൈതവേദാന്തത്തിന്റെ 'വേദാന്തത്വം' കുടികൊള്ളുന്നതു്. വേദത്തിന്റെ അർത്ഥനിശ്ചയം വേദാന്തദർശനമാണുണ്ടാക്കിത്തരുന്നതെന്ന അർത്ഥത്തിലും വേദാന്തശബ്ദം പ്രയോഗിക്കുന്നുണ്ടല്ലോ. ആ അർത്ഥത്തിൽ അന്വർത്ഥമാണു ചട്ടമ്പിസ്വാമികളുടെ അദ്വൈതചിന്താപദ്ധതി.' അതു സാക്ഷാൽ വേദാന്തഗ്രന്ഥമത്രേ.

## 5. നിജാനന്ദവിലാസം

തമിഴിൽ കൊടകനല്ലൂർ സുന്ദരസ്വാമികൾ എഴുതിയ വേദാന്തഗ്രന്ഥത്തിന്റെ മലയാള പരിഭാഷയാണു ചട്ടമ്പിസ്വാമികളുടെ 'നിജാനന്ദവിലാസം'. നിത്യചൈതന്യയതിയുടെ ആമുഖത്തോടുകൂടി പ്രസ്തുത പുസ്തകത്തിന്റെ പുതിയ ഒരു പതിപ്പ് പതിനഞ്ചു വർഷങ്ങൾക്കു മുൻപു പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ആ ആമുഖത്തിൽ 'നിജാനന്ദവിസാസം' തമിഴിൽനിന്നുള്ള പരിഭാഷയാണെന്നകാര്യം സ്മരിച്ചുകാണുന്നില്ല. എങ്കിലും പുസ്തകത്തെപ്പറ്റി യതി പറഞ്ഞിരിക്കുന്നതു ശരിയാണു്. അദ്ദേഹം പറയുന്നു-

"'നിജാനന്ദവിലാസം' വെറും ഒരു ചരിത്രാവശിഷ്ടമല്ല. വ്യാസതുല്യനായ ഒരു മഹർഷി അപരോക്ഷമായി ദർശനം ചെയ്ത നിർവൃതിദായകമായ ഒരു മഹത്കൃതിയാണിതു്. വേദാന്തത്തിലെ പ്രസിദ്ധങ്ങളായ ഉപനിഷത് രഹസ്യം ഇതിൽ പുനഃപ്രവചനം ചെയ്യപ്പെട്ടിരിക്കുന്നു എന്നുമാത്രം പറഞ്ഞാൽ ഈ അസാധാരണ കൃതിയുടെ ഒരു ചെറുവിവരണംപോലും ആകുന്നില്ല. സർവ്വ സ്വതന്ത്രനായിരുന്ന ആ മഹാഗുരു കരതലാമലകം പോലെ തനിക്കു സുസ്പഷ്ടമായിരുന്ന പരമാർത്ഥത്തെ കാരുണ്യാതിരേകത്തോടുകൂടി എക്കാലത്തും സത്യാന്വേഷികൾക്കു പ്രയോജനപ്പെടട്ടെ എന്നു കരുതി മൊഴിഞ്ഞിരിക്കുന്ന ഈ വാക്കുകൾ ഓരോന്നും സ്ഫടികം പോലെ സ്വച്ഛമാണു്; ചിന്താമണിപോലെ അത്യത്ഭുതകരമായ പ്രകാശധോരണിയുള്ളതാണു്. ഈ ഒരൊറ്റകൃതി മനസ്സിലാക്കുന്നതുകൊണ്ടു തന്നെ അവിദ്യ ഒഴിഞ്ഞു പരമാർത്ഥത്തെ പകൽപോലെ കാണുവാനിട

വരും."[64] സംസ്കൃതത്തിലെ വേദാന്ത ഗ്രന്ഥങ്ങൾക്കുള്ള കാഠിന്യം ഈ കൃതിക്കില്ല. തമിഴിലെ വേദാന്തകൃതികളുടെ പൊതുസ്വഭാവം ലാളിത്യ മാണു്. അതു് അപ്പാടെ നിലനിർത്തുവാൻ ചട്ടമ്പിസ്വാമികൾക്കു് നിജാനന്ദ വിലാസത്തിൽ കഴിഞ്ഞിട്ടുണ്ടു്.

## 6. ജീവകാരുണ്യനിരൂപണം

സ്വതവേ സസ്യഭുക്കായിരുന്ന ചട്ടമ്പിസ്വാമികൾ സമസ്തജീവ ജാലത്തോടും സമഭാവനയാണു പുലർത്തിയിരുന്നതെന്നു മുൻപു പറ ഞ്ഞിട്ടുണ്ടല്ലോ. അതിന്റെ താത്വിക വിശദീകരണമാണു സ്വാമികൾ 'ജീവകാ രുണ്യനിരൂപണ'ത്തിൽ നല്കുന്നതു്. തമിഴിലും സംസ്കൃതത്തിലുമുള്ള അനേകം ഗ്രന്ഥങ്ങളിൽനിന്നു പ്രമാണവാക്യങ്ങളുദ്ധരിച്ചുകൊണ്ടു് അഹിം സാസിദ്ധാന്തം പൂർണ്ണമായി പാലിക്കുവാൻ ഒരു ജീവി എന്നനിലയിൽ മനുഷ്യൻ കടപ്പെട്ടിരിക്കുന്നു എന്നു സ്വാമികൾ പ്രസ്തുത ലേഖനത്തിൽ സമർഥിക്കുന്നു. ഇതും സ്വാമികൾ എഴുതാൻ ഉദ്ദേശിച്ച ബൃഹത്തായ ഒരു ഗ്രന്ഥത്തിന്റെ ഒരു ഭാഗം മാത്രമാണെന്നുവേണം കരുതാൻ.

ചട്ടമ്പിസ്വാമികളുടെ ജീവകാരുണ്യം കേവലം സസ്യഭക്ഷണത്തിൽ ഒതുങ്ങുന്ന ഒന്നായിരുന്നില്ല. തികച്ചും അദ്വൈതവേദാന്തദർശനാധിഷ്ഠി തമായ ഒരു സിദ്ധാന്തത്തിൽ മുറുകെപ്പിടിച്ചുകൊണ്ടാണു സ്വാമികൾ ജീവ കാരുണ്യത്തിനുവേണ്ടി മനുഷ്യരോടഭ്യർഥിക്കുന്നതു്. ജീവികളോടു കാണി ക്കുന്ന കാരുണ്യം മനുഷ്യന്റെ ഒരു സൗജന്യമായി ചട്ടമ്പിസ്വാമികൾ കരുതി യില്ല. ജീവകാരുണ്യം മനുഷ്യർ പ്രദർശിപ്പിക്കണമെന്നുള്ളതു ജീവികളുടെ ആവശ്യമാണു്. അതംഗീകരിച്ചുകൊടുക്കാൻ മനുഷ്യർക്കു ബാദ്ധ്യതയുണ്ടു്. മൃഗാദികളെ സൃഷ്ടിച്ചിരിക്കുന്നതു മനുഷ്യരുടെ ഭക്ഷണത്തിനായിട്ടാ ണെന്നു മാംസഭുക്കുകൾ വാദിച്ചേക്കാം. അതിനു തക്കതായ ഒരു മറുപടി യാണു് ചട്ടമ്പിസ്വാമികൾ നൽകുന്നതു്. സിംഹം തുടങ്ങിയ ഹിംസ്രജന്തു ക്കളുടെ കുക്ഷിപൂരണത്തെ ഉദ്ദേശിച്ചാണോ മനുഷ്യരെ സൃഷ്ടിച്ചിരിക്കു ന്നതു് എന്ന ചോദ്യമാണു ചട്ടമ്പിസ്വാമികൾ മറുപടിയായി ഉയർത്തുന്നതു്. മാംസഭക്ഷണവും സസ്യഭക്ഷണവും തമ്മിൽ താരതമ്യം ചെയ്തു് ഏതു സ്വീകരിക്കണം എന്നു തീരുമാനിക്കുന്നു എന്നതിനെക്കാൾ സ്വാമികളുടെ കുറിക്കുകൊള്ളുന്ന യുക്തിയാണു് നമ്മെ ആകർഷിക്കുന്നതു്.

## 7. ശ്രീചക്രപൂജാകല്പം

ചട്ടമ്പിസ്വാമികളെപ്പോലെ ഒരാൾ 'ശ്രീചക്രപൂജാകല്പം' പോലെ ഒരു കൃതി എഴുതുക എന്നതു തെല്ലൊരദ്ഭുതമാണ്. ക്ഷേത്രപ്രതിഷ്ഠ നടത്തുകയും പൂജിക്കുകയും ഒന്നും ചെയ്യാൻ അധികാരപ്പെട്ട ജാതിയിൽ പിറന്നയാൾ ആയിരുന്നില്ല ചട്ടമ്പിസ്വാമികൾ. അതുകൊണ്ടുതന്നെ, ശ്രീനാരായണഗുരുവിന്റെ അരുവിപ്പുറത്തെ ക്ഷേത്രപ്രതിഷ്ഠാകർമ്മം പോലെ വിപ്ലവാത്മകമായ ഒരു പ്രവൃത്തിയത്രേ ചട്ടമ്പിസ്വാമികളുടെ 'ശ്രീചക്രപൂജാകല്പ' രചന. ഇതു വ്യക്തമായി മനസ്സിലാക്കുന്നതിനു മറ്റു ചില കാര്യങ്ങൾകൂടി ഇവിടെ പറയേണ്ടിയിരിക്കുന്നു.

കേരളത്തിലെ ക്ഷേത്രകാര്യങ്ങൾ പ്രധാനമായും 'തന്ത്രസമുച്ചയം എന്ന ഒരു ഗ്രന്ഥത്തെ ആശ്രയിച്ചാണ് നടന്നുവരുന്നത്. കേരളീയ ക്ഷേത്രങ്ങളിൽ ആരാധിക്കപ്പെടുന്ന മിക്ക ദേവതകളേയും സംബന്ധിച്ച വിധികൾ തന്ത്രസമുച്ചയത്തിലുണ്ട്. ശേഷിച്ച ദേവതകളുടെ കാര്യം 'ശേഷസമുച്ചയം എന്ന ഗ്രന്ഥത്തിലുണ്ട്. ചേന്നാസുമനയ്ക്കൽ എന്നു പറഞ്ഞുവരുന്ന ജയന്തമംഗലം എന്ന പുരാതന തന്ത്രികുടുംബത്തിലെ ഒരംഗമായ നാരായണൻ നമ്പൂതിരി എന്ന പ്രസിദ്ധ പണ്ഡിതനാണ് തന്ത്രസമുച്ചയത്തിന്റെ കർത്താവ് അദ്ദേഹം ക്രിസ്തുവർഷം പതിനഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ആളാണ്. സംസ്കൃതത്തിലുള്ള തന്ത്രസമുച്ചയത്തിന് മദ്ധ്യതിരുവിതാംകൂറിലെ പ്രസിദ്ധ തന്ത്രിയും പണ്ഡിതനുമായിരുന്ന കുഴിക്കാട്ടു മഹേശ്വരൻഭട്ടതിരി മലയാളത്തിൽ ഒരു വ്യാഖ്യാനം എഴുതിയിട്ടുണ്ട്. വർണാശ്രമവ്യവസ്ഥയുടെ അടിസ്ഥാനത്തിലാണ് ക്ഷേത്രവും ക്ഷേത്രാചാരങ്ങളുമെല്ലാം കെട്ടിപ്പടുത്തിരിക്കുന്നത്. ക്ഷേത്രത്തിലെ തന്ത്രിയും അയാളുടെ പരികർമ്മികളുമെല്ലാം ബ്രാഹ്മണരല്ലാതെ മറ്റാരും ആവാൻ പാടില്ല. ഒരു ക്ഷേത്രം സ്ഥാപിക്കുന്നതുതുടങ്ങി ക്ഷേത്രോൽസവത്തോടനുബന്ധിച്ചുള്ള ഏറ്റവുമൊടുവിലത്തെ ചടങ്ങായ ആറാട്ടുവരെ തന്ത്രസമുച്ചയത്തിൽ വിധിച്ചിരിക്കുന്നതു് ജാതിഭേദത്തെ ആശ്രയിച്ചാണ്.

ഈ പശ്ചാത്തലത്തിൽ പരിശോധിക്കുമ്പോഴാണു ചട്ടമ്പിസ്വാമികളുടെ ഈ ഗ്രന്ഥരചനയുടെ പ്രാധാന്യം വെളിവാകുന്നത്. ദേവപൂജ ചെയ്യുന്നതിനു മനുഷ്യർക്കെല്ലാം അധികാരമുണ്ട് എന്നു സ്വാമികൾ ഈ

ഗ്രന്ഥത്തിന്റെ രചനയിലൂടെ പ്രഖ്യാപിക്കുന്നു. അരുവിപ്പുറത്തു ശ്രീനാരായണഗുരു ശിവപ്രതിഷ്ഠ നടത്തിയപ്പോൾ ഉയർന്ന ബ്രാഹ്മണമേധാവിത്വത്തിന്റെ ചോദ്യമുണ്ടല്ലോ ശിവനെ പ്രതിഷ്ഠിക്കാൻ ഈഴവനെന്താണധികാരം എന്നു്. അമ്മാതിരി എത്രയോ ചോദ്യങ്ങൾക്കു വിത്തുവിതയ്ക്കുകയാണു ശ്രീചക്രപൂജാകല്പത്തിൽ ചട്ടമ്പിസ്വാമികൾ ചെയ്തിരിക്കുന്നതു്. ക്ഷേത്രപൂജാവിധിക്രമങ്ങൾ പഠിച്ചു യോഗ്യത സമ്പാദിച്ചിട്ടും 'അധഃകൃതരായി' ജനിച്ചുപോയതുകൊണ്ടു പൂജചെയ്യാൻ തരപ്പെടാതെ ദേവസ്വം ബോർഡിൽ മറ്റുപണി നോക്കുന്ന പൂജാരിമാരുടെ അവസ്ഥ സൃഷ്ടിച്ചവർ ചട്ടമ്പിസ്വാമികളുടെ ശ്രീചക്രപൂജാകല്പത്തെപ്പറ്റി പഠിക്കുന്നതു നന്നായിരിക്കും.

## 8. പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം

സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ ചട്ടമ്പിസ്വാമികളുടെ ഒരു ഗൃഹസ്ഥ ശിഷ്യനായിരുന്നു. അദ്ദേഹത്തിന്റെ പത്നി ടി. സി. കല്യാണിയമ്മയും സ്വാമികളുടെ ശിഷ്യയായിരുന്നു. എറണാകുളത്തു അവർ താമസിച്ചിരുന്ന കുമാരാലയം എന്ന വീട്ടിൽ പലപ്പോഴും ചട്ടമ്പിസ്വാമികൾ ചെന്നു താമസിച്ചിട്ടുണ്ടു്.

എറണാകുളത്തു് അക്കാലത്തു് ഒരു സ്ത്രീസമാജമുണ്ടായിരുന്നു. അതിന്റെ കാര്യദർശിനി ടി.സി. കല്യാണിയമ്മയായിരുന്നു. ഒരിക്കൽ ചട്ടമ്പിസ്വാമികൾ കുമാരാലയത്തിൽ തങ്ങുമ്പോൾ കല്യാണിയമ്മ സ്വാമികളെ സമീപിച്ചു് സ്ത്രീകൾക്കു പ്രയോജനപ്രദമായ ഒരു വിഷയത്തെക്കുറിച്ചു് ഉപന്യസിക്കണമെന്നു് അപേക്ഷിച്ചു. അതനുസരിച്ചു് സ്വാമികൾ സ്ത്രീസമാജത്തിൽ ചെയ്ത പ്രഭാഷണമാണു് 'പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം' എന്ന ഈ പ്രബന്ധം.

മനുസ്മൃതിയെ വെള്ളപൂശാനല്ല സ്ത്രീക്കു സ്വാതന്ത്ര്യം നിഷേധിക്കുന്ന മനുവിന്റെ സമീപനത്തെ എതിർക്കാനാണു ചട്ടമ്പിസ്വാമികൾ ശ്രമിച്ചതു്. ഈ ആർജവം സ്വാമികൾ ജീവിതത്തിലുടനീളം പ്രദർശിപ്പിച്ചിരുന്നു. കൃതികളിലാകെയും അതുകാണാനും നമുക്കുകഴിയും. പ്രപഞ്ചത്തിൽ

സ്ത്രീപുരുഷന്മാർക്കുള്ളസ്ഥാനം എന്ന പ്രബന്ധത്തിൽ സ്ത്രീസ്വാത ന്ത്ര്യത്തെ നിഷേധിക്കുന്ന സമീപനത്തെ സ്വാമികൾ എതിർക്കുന്നു.

ഇതു സ്ത്രീവിമോചനപ്രസ്ഥാനങ്ങളുടെ കാലംകൂടി ആണല്ലോ. ചട്ടമ്പിസ്വാമികളുടെ ഇക്കാര്യത്തിലുള്ള അഭിപ്രായങ്ങൾ എത്രമാത്രം സന്തു ലിതവും വസ്തുനിഷ്ഠവും ചരിത്രപരവുമാണെന്നു് ഈ പ്രബന്ധം കാണിച്ചു തരുന്നു. അബലയെന്നു പണ്ടുമുതലേ പരിഹസിച്ചുവരുന്ന സ്ത്രീ പ്രബലയാണെന്ന സ്വാമികളുടെ അഭിപ്രായം നിത്യനൂതനമാണെന്നു പറയാം. സ്ത്രീ സ്വാതന്ത്ര്യമെന്നാൽ പെണ്ണുങ്ങൾക്കു് എന്തു താന്തോന്നി ത്തവുമാകാമെന്ന അവസ്ഥയല്ലെന്നും സ്വാമികൾ വ്യക്തമാക്കുന്നു.

## ൯. പ്രണവവും സംഖ്യാദർശനവും

പ്രണവം അഥവാ ഓങ്കാരം അദ്വൈതവേദാന്ത ദർശനത്തിന്റെ ബീജമാകുന്നു. ഉപനിഷത്തുകളിൽ അതിനു കല്പിച്ചിരിക്കുന്ന പ്രാധാന്യം വളരെവലുതാണു്. ഉദ്ഗീഥോപാസന എന്നു ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നതു് ഓങ്കാരോപാസനയെയാണു്. മാണ്ഡൂക്യോപനിഷത്താകട്ടെ ഓങ്കാരത്തിന്റെ മാത്രകളെ ദാർശനികമായി വ്യാഖ്യാനിക്കാൻ മാത്രമായി ഉണ്ടായിട്ടുള്ള ഉപനിഷത്താകുന്നു. എന്നാൽ പ്രണവത്തിന്റെ മാത്രകളോടു പൊരുത്തപ്പെടുത്തി തനതായ ഒരു സംഖ്യാദർശനത്തിനു രൂപം നല്കു വാൻ ചട്ടമ്പിസ്വാമികൾക്കല്ലാതെ മറ്റാർക്കും കഴിഞ്ഞിട്ടുണ്ടെന്നു തോന്നു ന്നില്ല. മാണ്ഡൂക്യോപനിഷത്തുപോലെ ആകാരംകൊണ്ടു ചെറുതെങ്കിലും ഉള്ളടക്കത്തിന്റെ സൂത്രാത്മകതകൊണ്ടും ഗാംഭീര്യംകൊണ്ടും മഹത്തായ ഒരു കൃതിയത്രേ ചട്ടമ്പിസ്വാമികളുടെ 'പ്രണവവും സംഖ്യാദർശനവും' എന്ന പ്രബന്ധം.

തച്ചുശാസ്ത്രത്തിന്റെയും സംഗീതശാസ്ത്രത്തിന്റെയും എന്നല്ല എല്ലാശാസ്ത്രങ്ങളുടെയും സംഖ്യാപരമായ രഹസ്യം ചട്ടമ്പിസ്വാമികൾ തന്റെ പ്രബന്ധത്തിലൂടെ വെളിപ്പെടുത്തുന്നു. ചലനത്തിന്റെ ഗണിതാത്മ കത ആധുനികമായ ഒരു കണ്ടുപിടുത്തമല്ല എന്നു സ്വാമികൾ ഇവിടെ വ്യക്തമാക്കുന്നു. പ്രപഞ്ചത്തിന്റെയാകെയും മനുഷ്യന്റെ വിശേഷിച്ചും

ചലനം കണക്കൊപ്പിച്ചുള്ളതാണെന്നതിൽ സംശയമില്ല. പക്ഷേ, ആ കണക്കു കണ്ടുപിടിക്കണം. ഏതു ചലനത്തിന്റെയും കണക്കു കണ്ടുപിടിച്ചാലേ അതിന്റെ താളാത്മകത മനസ്സിലാക്കാനും ആസ്വദിക്കാനും നമുക്കു കഴിയൂ. അവതാളത്തിൽപോലുമുണ്ട് ഒരു താളം എന്ന രഹസ്യം അപ്പോഴേ ബോധ്യമാവൂ. കലകളുടെയാകെ ബീജരൂപമായ ഈ സിദ്ധാന്തം കലകളിൽ പ്രയോഗക്ഷമമാക്കി പലരും കാണിച്ചിട്ടുണ്ട്. എന്നാൽ അസ്തിത്വത്തിന്റെ മൊത്തം കാര്യത്തിൽ വല്ല കണക്കും ആരെങ്കിലും പ്രദർശിപ്പിച്ചിട്ടുള്ളതായി അറിവില്ല. ചട്ടമ്പിസ്വാമികൾ ചെയ്യുന്നതു് അതാണ്.

യാസ്ക പരിപഠിതങ്ങളായ ആറു ഭാവവികാരങ്ങൾ പ്രസിദ്ധങ്ങളാണ്. ഉൽപത്തി, സ്ഥിതി, വൃദ്ധി, വിപരിണാമം, അപക്ഷയം, വിനാശം എന്നിവയാണവ. അദ്വൈതവേദാന്തത്തിൽ ഭാവവികാരങ്ങൾക്കു വിധേയമല്ല ജീവൻ എന്നു സ്ഥാപിക്കുവാൻ വളരെയധികം പരിശ്രമിച്ചിട്ടുണ്ട് ആചാര്യന്മാർ. ഭഗവദ്ഗീതയിലെ 'ന ജായതേ മ്രിയതേ വാ കദാചിത്'[65] എന്നു തുടങ്ങുന്ന ശ്ലോകത്തിന്റെ ഭാഷ്യത്തിൽ ശങ്കരാചാര്യർ അതാണു ചെയ്യുന്നതു്. എന്നാൽ ജീവന്റെ ജനനം മുതൽ മരണം വരെയുള്ള ആറവസ്ഥകളും ബന്ധിപ്പിച്ചു് ഒരു പരിമാണം പറയാൻ ചട്ടമ്പിസ്വാമികൾക്കല്ലാതെ മറ്റാർക്കും കഴിഞ്ഞിട്ടില്ല. ഈ ചെറുപ്രബന്ധത്തിൽ സ്വാമികൾ അതു പറയുന്നു.

'പ്രണവവും സംഖ്യാസിദ്ധാന്തവും' എന്ന പ്രബന്ധത്തിന്റെ വിശദമായ ഒരു പഠനത്തിനു ഞാൻ ആളല്ല. സമസ്തവിജ്ഞാനശാഖകളിലും പ്രാവീണ്യമുള്ള ഒരാൾക്കു മാത്രമേ ഈ പ്രബന്ധത്തിന്റെ പൂർണമായ ഒരു പഠനം നടത്താൻ കഴിയുകയുള്ളൂ. എന്നാൽ ഇതുമായി ബന്ധപ്പെടുത്തി രണ്ടുകാര്യങ്ങൾ ഇവിടെ പറയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. രണ്ടും ചട്ടമ്പിസ്വാമികളുടെ ആർജ്ജവ മഹിമയാർന്ന വ്യക്തിത്വത്തിന്റെ മകുടോദാഹരണങ്ങളാണ്. ആ നിലയ്ക്കേ ഇതു കാണാവൂ, മറ്റാരെയും ആക്ഷേപിക്കാൻ ഇവിടെ കൗതുകമില്ല എന്നുകൂടി എടുത്തുപറഞ്ഞുകൊള്ളട്ടെ.

ഒന്നു് വേദിക് മാത്തമാറ്റിക്സ് എന്ന പുരി ശങ്കരാചാര്യരുടെ പുസ്തകത്തെപ്പറ്റിയാണു്[66] ജഗദ്ഗുരു സ്വാമി ശ്രീ ഭാരതീ കൃഷ്ണ തീർഥജി മഹാരാജിന്റെ പ്രസ്തുത പുസ്തകം ഇതിനകം നമ്മുടെ രാജ്യത്തു ചർച്ചചെയ്യപ്പെട്ടിട്ടുള്ള ഒന്നാണ്. ഇംഗ്ലീഷിൽ രചിച്ച ഈ പുസ്ത

കത്തിൽ വേദഗണിതത്തിന്റെ യഥാർഥരൂപം താൻ വെളിവാക്കിയിരിക്കുന്നു എന്നാണു സ്വാമികൾ അവകാശപ്പെടുന്നതു്. പതിനാറു സൂക്തങ്ങളും പതിമൂന്നു് ഉപസൂക്തങ്ങളും ചേർന്നതാണു് ഈ പുസ്തകം. ഉത്തർപ്രദേശിൽ ഈ പുസ്തകം സ്കൂളുകളിൽ പഠിക്കാൻ വെച്ചു. മലയാളത്തിലും പ്രസ്തുത പുസ്തകത്തെ പരിപൂർണമായി ഉപജീവിച്ചു 'വേദങ്ങളും ഗണിതശാസ്ത്രവും' എന്ന പേരിൽ ഒരു പുസ്തകം ഉണ്ടായിട്ടുണ്ടു്.[67] ഏറ്റവും ശ്രദ്ധേയമായ വസ്തുത ഈ പുസ്തകത്തിൽ അവതരിപ്പിച്ചിരിക്കുന്ന സൂത്രവാക്യങ്ങൾ ഏതുവേദത്തിലെ ഏതുമന്ത്രത്തെ ആശ്രയിച്ചാണു രൂപപ്പെടുത്തിയതെന്നു സ്വാമികളോ അദ്ദേഹത്തെ പിന്താങ്ങുന്നവരോ ഇന്നേവരെ വെളിപ്പെടുത്തിയിട്ടില്ലെന്നുള്ളതാണു്. അതുകൊണ്ടു് ഒരു വെല്ലുവിളി തന്നെ ഇവിടെ ഉയർത്തുകയാണു്. ഭാരതീ കൃഷ്ണസ്വാമികളുടെ 'വേദിക് മാത്തമാറ്റിക്സ്' യഥാർഥത്തിൽ വേദിക് മാത്തമാറ്റിക്സ് ആണെങ്കിൽ ഏതു വേദത്തിലെ ഏതു മന്ത്രമാണു് പ്രസ്തുത പുസ്തകത്തിലെ സൂക്തങ്ങൾക്കടിസ്ഥാനം എന്നു ബന്ധപ്പെട്ടവർ വെളിപ്പെടുത്തണം. അതു ചെയ്യാത്തിടത്തോളം കാലം ഇതു കൃത്രിമ പുസ്തകമാണു് എന്നല്ലാതെ കരുതാനാവുകയില്ല. ഇവിടെ പ്രസക്തമായ സംഗതി ഇങ്ങനെയൊരു കൃത്രിമ രീതിയല്ല ചട്ടമ്പിസ്വാമികളുടേതു് എന്നതാണു്. സ്വാമികളുടെ നിഗമനങ്ങളോടു വിയോജിപ്പുണ്ടാവാം. എന്നാൽ സ്വാമികളുടെ പാണ്ഡിത്യത്തോടോ ആർജ്ജവത്തോടോ ആർക്കും വിയോജിക്കാനാവുകയില്ല. അങ്ങനെയുള്ള പ്രബന്ധമത്രേ 'പ്രണവവും സംഖ്യാദർശനവും.'

രണ്ടു്, ഫ്രിത്യോഫ് കാപ്രയുടെ 'താവോ ഓഫ് ഫിസിക്സ്'[68] എന്ന പുസ്തകത്തെപ്പറ്റിയാണു്. പ്രസ്തുത പുസ്തകത്തിന്റെ ഒരു പതിപ്പിൽ മുഖചിത്രമായി ചേർത്തിരിക്കുന്നതു നടരാജനായ ശിവന്റെ രൂപമാണു്. എന്നാൽ നിങ്ങൾ ആ പുസ്തകത്തിൽ കടന്നു വായിച്ചു നോക്കുമ്പോഴാണു അതിന്റെ വ്യാമോഹാത്മകത മനസ്സിലാക്കുക. ഭൗതികത്തിന്റെ താവോ എന്ന പുസ്തകത്തിൽ കാപ്ര നടത്തുന്നതു് ആധുനികഭൗതികത്തെയും പൗരസ്ത്യ മിസ്റ്റിസിസത്തെയും സമന്വയിപ്പിക്കുവാനുള്ള പരിശ്രമമാണു്. കാപ്രയുടെ പരിശ്രമത്തിന്റെ ജയാപജയങ്ങളെക്കുറിച്ചു് വിലയിരുത്തുകയല്ല ഇവിടെ ഉദ്ദേശ്യം. പൗരസ്ത്യാധ്യാത്മികവാദത്തിൽ നിഷ്ണാതനെന്നു് മതമൗലികതാവാദികൾ കൊണ്ടാടുന്ന കാപ്രയുടെ വേദാന്തവി

ജ്ഞാനം എത്രമാത്രമുണ്ടെന്നു് വെളിപ്പെടുത്തുകയാണു് എന്റെ ലക്ഷ്യം. പൗരസ്ത്യ ദർശനങ്ങളെ സംബന്ധിച്ചു് പൊതുവിലും വേദാന്തത്തെ സംബന്ധിച്ചു് വിശേഷിച്ചും കാപ്രയ്ക്കുള്ള വിജ്ഞാനം ഭാഗികവും അബദ്ധപൂർണവുമാണു്. എന്റെ മുമ്പിലിരിക്കുന്നതു് കാപ്രയുടെ ഭൗതികത്തിന്റെ താവോയുടെ പത്താം പതിപ്പാണു്. അതിൽ പതിനെട്ടധ്യായങ്ങളും പുറമേ ഒരു ആമുഖവും ഒരു ഉപസംഹാരവും ആധുനിക ഭൗതികത്തിന്റെ ഒരു പുനരവലോകനവും കുറിപ്പുകളും ഗ്രന്ഥസൂചിയും സൂചികയും ഉൾപ്പെട്ടിരിക്കുന്നു. ആദ്യത്തെ നാലധ്യായങ്ങളിൽ 'ഭൗതികത്തിന്റെ മാർഗ'മാണു് പഠന വിധേയമാക്കിയിരിക്കുന്നതു്. പിന്നത്തെ അഞ്ചധ്യായങ്ങളിൽ 'പൗരസ്ത്യമിസ്റ്റിസിസത്തിന്റെ മാർഗ'മാണു് പഠനവിഷയം. പിന്നീടുള്ള ഒൻപതധ്യായങ്ങളിൽ രണ്ടിന്റെയും 'തുലന'ങ്ങളാണു്. പൗരസ്ത്യ മിസ്റ്റിസിസത്തിന്റെ കൂട്ടത്തിൽ പെടുത്തി ഹിന്ദുമതത്തെ കാപ്ര പരിശോധിക്കുന്നു. അതിലാണു് വേദാന്തം വരുന്നതു്. മുകളിൽ പറഞ്ഞതിൽനിന്നു് മറ്റൊരു കാര്യംകൂടി വ്യക്തമാകുന്നുണ്ടു്. വേദാന്തം എന്നാൽ ഭാരതീയ ദർശനങ്ങളിൽ ഒന്നുമാത്രമാണു്. ഏറ്റവും പ്രധാനപ്പെട്ട മറ്റൊരു വസ്തുത വേദാന്തം ഒരു ഏകതാനമായ ദർശനമല്ല എന്നതാണു്. ഭാരതീയ ദാർശനിക പാരമ്പര്യത്തെയാകെയെന്നതുപോലെ വേദാന്ത ദർശനത്തെയും മുന്നോട്ടു് നയിച്ചതു് നിരന്തരമായ ആശയസംഘർഷമാണു്. അതിന്റെ ഫലമായി വേദാന്തത്തിൽതന്നെ പല ചിന്താപദ്ധതികൾ രൂപപ്പെടുകയുണ്ടായി. അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്നിവയാണു് വേദാന്തത്തിലെ ഏറ്റവും പ്രധാനപ്പെട്ട ദാർശനികപദ്ധതികൾ. പക്ഷേ കാപ്രയെ സംബന്ധിച്ചിടത്തോളം വേദാന്തമെന്നാൽ അദ്വൈതവേദാന്തം മാത്രമാണു്. വിശിഷ്ടാദ്വൈതത്തെയോ ദ്വൈതത്തെയോ സംബന്ധിച്ചു് അദ്ദേഹം ഒരക്ഷരം മിണ്ടുന്നില്ല. സത്യത്തിൽ അദ്വൈതവും ദ്വൈതവും തമ്മിൽ നടന്നമാതിരി രൂക്ഷവും സുദീർഘവുമായ ഒരു ആശയസമരം ലോകത്തിലെ മറ്റേതെങ്കിലും രണ്ടു് ആശയവാദങ്ങൾ തമ്മിൽ നടന്നിട്ടില്ല. ദ്വൈതികളും അദ്വൈതികളും തമ്മിൽ ഏഴു് നൂറ്റാണ്ടോളം നടന്ന താത്വികസമരം ബൃഹത്തായ ഒരു ഗ്രന്ഥസമുച്ചയത്തിനുതന്നെ ജൻമം നല്കുകയുണ്ടായി. ഇങ്ങനെ ആകെക്കൂടി നോക്കിയാൽ ഭാരതീയ ദർശനങ്ങളുടെ സമഗ്രമായ ഒരു ചിത്രം മന

സിൽ കാണുവാൻപോലും "പൗരസ്ത്യമിസ്റ്റിസിസത്തിൽ അവഗാഹം നേടിയ ആൾ" എന്നു് ചില ആളുകൾ കൊണ്ടാടുന്ന കാപ്രയ്ക്കു് കഴിഞ്ഞിട്ടില്ലെന്നു് കാണാം. സുരേന്ദ്രനാഥദാസ് ഗുപ്തയെപ്പോലുള്ള മഹാപണ്ഡിതന്മാർ നാലു് വാല്യങ്ങളിലായി രണ്ടായിരത്തിൽപരം പുറങ്ങൾകൊണ്ടു പോലും സംഗ്രഹിക്കാൻ പരശ്രമിച്ചിട്ടു് തീരാത്ത ഭാരതീയ ദർശനസാരം ഫ്രിത്യോഫ് കാപ്ര ഭൗതികത്തിന്റെ താവോയിൽ വെറും ഏഴു് പുറങ്ങൾകൊണ്ടു് 'ഹിന്ദുമതം' എന്ന പേരിൽ സംഗ്രഹിച്ചുകളഞ്ഞു- നിഗ്രഹിച്ചു എന്നു് പറയുന്നതാവും ശരി - എന്നു പറഞ്ഞാൽ മറ്റെല്ലാം ഊഹിക്കാവുന്നതേയുള്ളു.

കാപ്രയുടെ പുസ്തകം ചട്ടമ്പിസ്വാമികളുടെ പ്രസ്തുത പ്രബന്ധവുമായി താരതമ്യം ചെയ്യുന്നതു നന്നായിരിക്കും. കാപ്ര വലിയ ഭൗതികജ്ഞനാണു തർക്കമില്ല. പക്ഷേ, അദ്ദേഹത്തിനു വലിയ പിടിപാടില്ലാത്ത വേദാന്തത്തിന്റെയും മറ്റും മണ്ഡലത്തിൽ കടന്നു അന്തിമവിധി കല്പിക്കുന്നതു കടുപ്പമാണു്. അവിടെയാണു ചട്ടമ്പിസ്വാമികളുടെ മഹത്ത്വം പ്രകടമാവുന്നതു്. ചെറിയ ഒരു പ്രബന്ധമാണെങ്കിൽ പോലും അതിൽ പ്രകടമാവുന്ന ചട്ടമ്പിസ്വാമികളുടെ സമീപനമാണു് ഇവിടെ പ്രധാനം. അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യവും മറ്റെല്ലാ കൃതികളിലുമെന്നപോലെ ഈ ചെറിയ പ്രബന്ധത്തിലും വ്യക്തമാവുന്നു.

## 10. ഭാഷാപദ്മപുരാണാഭിപ്രായം

മഹാകവി വള്ളത്തോളിന്റെ പത്മപുരാണപരിഭാഷയെക്കുറിച്ചുള്ള ഹ്രസ്വമെങ്കിലും അർത്ഥഗംഭീരമായ ഒരു അഭിപ്രായക്കുറിപ്പാണു പ്രസ്തുത ലേഖനം. ശ്രുതി, സ്മൃതി, പുരാണങ്ങൾ എന്നിവ മൂന്നിന്റെയും സ്വരൂപവും സ്വഭാവവും താരതമ്യവും നടത്തിയിരിക്കുന്നു ചട്ടമ്പിസ്വാമികൾ ഈ ലേഖനത്തിൽ ചെറുതായ ഈ ലേഖനത്തിൽപോലും ചട്ടമ്പിസ്വാമികളുടെ വ്യക്തിത്വം പ്രതിഫലിക്കുന്നുണ്ടു്.

ശ്രുതിയും സ്മൃതിയുംപോലെയല്ല പുരാണം. അവ രണ്ടിനെയുംകാൾ ജനകീയമാണു പുരാണം. പണ്ഡിതന്മാരെ ഉദ്ദേശിച്ചുള്ളതും അവർക്കു കൂടുതൽ ആസ്വാദ്യവുമാണു ശ്രുതിയും സ്മൃതിയും. പുരാണ

മാകട്ടെ പാമരന്മാർക്കു ശ്രുതിസ്മൃതിസാരങ്ങൾ എത്തിച്ചുകൊടുക്കാൻവേണ്ടി വിരചിതമാണു്. ചാതുർവർണ്യ വ്യവസ്ഥയാകുന്ന രാജകൊട്ടാരത്തിന്റെ പര്യമ്പുറത്തു് കിടന്ന ശൂദ്രൻമാർക്കും കുഗ്രാമങ്ങളിലെ വയൽവാരത്തും മറ്റും കിടന്ന പഞ്ചമൻമാർക്കും സ്ത്രീകൾക്കു് പൊതുവെയും നിഷേധിക്കപ്പെട്ടിരുന്ന വേദവിദ്യ വെള്ളംചേർത്തെങ്കിലും അവർക്കൊക്കെ എത്തിച്ചുകൊടുത്തതു് പുരാണങ്ങളാണെന്ന ചരിത്ര സത്യം വിസ്മരിക്കുവാൻ പാടില്ല. വേദേതിഹാസപുരാണങ്ങളെ അവയുടെ ശരിയായ പരസ്പര ബന്ധത്തിൽ കാണേണ്ടിയിരിക്കുന്നു. മഹാകവി വള്ളത്തോൾ പുരാണങ്ങൾ എന്ന കവിതയിൽ പ്രസ്തുത വിഷയം കൈകാര്യം ചെയ്തിട്ടുണ്ടു്.[69] പുരാണങ്ങളെ മഹാകവി ചിത്രീകരിക്കുന്നതു് നോക്കുക:

"ഭാസകാളിദാസാദ്യൻമാരെയും പുലർത്തിയ
ഭാസുര സാരസ്വത ഭണ്ഡാരപ്പുരകളേ,
ദുർഗ്രഹമാഹാത്മ്യമാമാമ്നായാദ്രിയിൽനിന്നു
നിർഗമിച്ചൊഴുകിയ നിർമല നദികളേ,
ഉച്ചകൈരുപനിഷദ്ദേവതാ ക്ഷേത്രങ്ങളേ,
പേർപെറുമാര്യൻമാർ തൻ വിജയസ്തംഭങ്ങളേ,
ശ്രീപുരാണാഗ്ര്യങ്ങളേ, നിങ്ങൾക്കു നമസ്കാരം.!"[70]

പുരാണങ്ങളുടെ ജനകീയത ചൂണ്ടിക്കാണിക്കുവാൻ ചട്ടമ്പിസ്വാമികൾ മറക്കുന്നില്ല എന്നതു് ഏറ്റവും ശ്രദ്ധേയമായിരിക്കുന്നു. അങ്ങേയറ്റം ജനകീയമായ ഒരുദാഹരണംകൊണ്ടു് വള്ളത്തോളിന്റെ പത്മപുരാണതർജ്ജമയുടെ സാർവജനീനമായ ആസ്വാദ്യത ചട്ടമ്പിസ്വാമികൾ വെളിപ്പെടുത്തുന്നു. മൂന്നുലക്കകൾ കൊണ്ടു തങ്ങളിൽ കൂട്ടിമുട്ടാതെ നെല്ലുകുത്തുന്ന മൂന്നു സ്ത്രീകൾ, തിളച്ചു തുടുതുടുത്ത കഞ്ഞിയോടുകൂടി അടുപ്പത്തു കിടക്കുന്ന ചോറ്റിനെ ആ അടുപ്പിൽവെച്ചു കൊണ്ടു തന്നെ സൂക്ഷിച്ചുവാർക്കുന്ന സ്ത്രീ, മലയാളവർഗത്തിലുള്ള ഇവർക്കു പോലും ആ സമയത്തു് ഈ തർജ്ജമ വായിച്ചുകേട്ടാൽ ഒരുവിധം മനസ്സിലാകാതെയിരിക്കുകയില്ല. ഇതിൽക്കവിഞ്ഞ ഒരു പ്രശംസയുണ്ടോ? മലയാളത്തിന്റെ തനിമയുള്ള വാക്യങ്ങളുണ്ടോ?

## 11. കേരളത്തിലെ ദേശനാമങ്ങൾ

സ്ഥലനാമപഠനം ഇന്നു വളർന്നുകൊണ്ടിരിക്കുന്ന ഒരു വിജ്ഞാന ശാഖയാണ്. ഇന്ത്യയിൽ ഈ വിജ്ഞാനശാഖ ശൈശവദശയിലാണ്. കേരളത്തിലെയും സ്ഥിതി ഏതാണ്ടതുതന്നെ. കേരളത്തിലെ സ്ഥലനാമപഠനത്തിന്റെ ചരിത്രം പറയുന്നതിനു ശ്രമിച്ചിട്ടുള്ളവരധികവും ഗുണ്ടർട്ടിനെയും കെ.പി. പദ്മനാഭ മേനോനെയും പരാമർശിച്ചശേഷം പി. രാമപിഷാരടിയിലേയ്ക്കുപോകുകയാണു ചെയ്തിട്ടുള്ളതു്. ചട്ടമ്പിസ്വാമികൾ വിസ്മരിക്കപ്പെട്ടുതന്നെ കിടക്കുന്നു. കേരളത്തിലെ സ്ഥലനാമപഠനത്തിന്റെ ചരിത്രത്തിൽ തീർച്ചയായും പരാമർശിക്കപ്പെടേണ്ട ഒരു നാമമാണു ചട്ടമ്പിസ്വാമികളുടേതു്. നിർഭാഗ്യവശാൽ 'കേരളത്തിലെ ദേശനാമങ്ങൾ' എന്നൊരു ലേഖനമല്ലാതെ കാര്യമായ ഗ്രന്ഥമൊന്നും ചട്ടമ്പിസ്വാമികളുടേതായി ഈ വിഷയത്തിൽ കിട്ടിയിട്ടില്ല.

ചട്ടമ്പിസ്വാമികളുടെ ജീവചരിത്രം പരിശോധിച്ചാൽ വ്യക്തമാകുന്ന ഒരു കാര്യമുണ്ടു്. സ്ഥലനാമപഠനത്തിനു ചട്ടമ്പിസ്വാമികൾക്കു വമ്പിച്ച സംഭാവനകൾ നല്കുവാൻ കഴിയുമായിരുന്നു. വിപുലമായ ദേശസഞ്ചാരവും അഗാധമായ പാണ്ഡിത്യവുമുണ്ടായിരുന്ന ചട്ടമ്പിസ്വാമികൾക്കു് അന്നു് അതിനു കഴിയുമായിരുന്നിടത്തോളം മറ്റാർക്കും കഴിയുമായിരുന്നില്ല. അദ്ദേഹത്തിനു തമിഴിലും സംസ്കൃതത്തിലും മലയാളത്തിലും ഒരുപോലെയുണ്ടായിരുന്ന അവഗാഹമാണു് അതിന്റെ മുഖ്യകാരണം. എങ്കിലും സ്ഥലനാമവിഷയകമായി സ്വാമികളുടെ ഒരു ചെറിയ ലേഖനം കൊണ്ടു നാം തൃപ്തിപ്പെടേണ്ട ദുരവസ്ഥയാണു് ഇന്നുള്ളതു്.

## 12 മലയാളത്തിലെ സ്ഥാനനാമങ്ങൾ

മലയാളത്തിലെ ചില സ്ഥാനനാമങ്ങളെക്കുറിച്ചുള്ള സ്വാമികളുടെ പഠനവും ശ്രദ്ധേയമാണു്. ഇത്തരത്തിൽ കാര്യമായ യാതൊരു പഠനവും പിന്നീടുണ്ടായില്ല എന്നതു ഖേദകരവുമാണു്. സ്ഥാനനാമങ്ങളുടെ പുറകിലുള്ള കള്ളക്കഥകൾ സ്വാമികൾ അനാവരണം ചെയ്യുന്നത് അങ്ങേയറ്റം രസകരമായിരിക്കുന്നു.

ശ്രീശങ്കരാചാര്യരുടേതെന്ന് കരുതപ്പെടുന്ന ദേവീമാനസപൂജാ

സ്തോത്രത്തിനു ചട്ടമ്പിസ്വാമികളെഴുതിയ വ്യാഖ്യാനം വ്യഖ്യാനപദ്ധതിയുടെ ഉത്തമോദാഹരണമാണു്. നീലകണ്ഠതീർത്ഥപാദരുടെ കൃതിയായ ദേവാർച്ചാപദ്ധതിക്കു സ്വാമികളെഴുതിയ അവതാരിക അദ്ദേഹത്തിന്റെ സവിശേഷമായ ശൈലിക്കുദാഹരണമാണു്. ചരിത്രപരമായും അതു പ്രാധാന്യമർഹിക്കുന്നു. ശ്രീനാരായണഗുരു തന്റെ പ്രഥമശിഷ്യനാണെന്ന വസ്തുത അർഥശങ്കയ്ക്കിടമില്ലാത്തവിധം സ്വാമികൾ ആ അവതാരികയിൽ പറഞ്ഞിട്ടുണ്ടു്.

## 13 കവിതാശകലങ്ങൾ

ജീവിതമാകെ ഒരു കാവ്യംപോലെ സരസമായി വിരചിച്ച ചട്ടമ്പിസ്വാമികൾ സാക്ഷാൽ കവിതാവിഷയത്തിലും കൃതഹസ്തനായിരുന്നു. കാവ്യങ്ങൾ ഊണത്തിൽ വായിച്ചാസ്വദിച്ചതുപോലെ തന്നെ തരംപോലെ കവിതാശകലങ്ങൾ അനായാസമായി മെനയുന്നതിനും സ്വാമികൾക്കു കഴിഞ്ഞിരുന്നു. ഏതെങ്കിലും പൂർണമായ ഒരു കാവ്യം അദ്ദേഹം വിരചിച്ചില്ല. കവിതാശകലങ്ങൾ ധാരാളമായി അദ്ദേഹം എഴുതിയിരുന്നു. എഴുതിയിരുന്നു എന്നുപറയുന്നതിനെക്കാൾ ചൊല്ലിവിട്ടിരുന്നു എന്നുപറയുന്നതാവും ശരി. അതുകൊണ്ടുതന്നെ അവയിൽ പലതും കിട്ടാനില്ല. ദ്രുതകവിയായിരുന്നു സ്വാമികൾ. കവിതക്കത്തുകളും എഴുതിയിരുന്നു ചട്ടമ്പിസ്വാമികൾ. അക്കാര്യം മുൻപു പ്രതിപാദിക്കുകയുണ്ടായല്ലോ.

## 14. കത്തുകൾ

ചട്ടമ്പിസ്വാമികളുടെ കത്തുകൾ ചരിത്രപരമായ പ്രാധാന്യമർഹിക്കുന്നു. നിർഭാഗ്യവശാൽ സ്വാമികളുടെ സംഭാഷണങ്ങളോ കത്തുകളോ വേണ്ടവിധം രേഖപ്പെടുത്തി സൂക്ഷിക്കപ്പെട്ടിട്ടില്ല. കത്തെഴുതേണ്ടതു് എങ്ങനെയെന്നതിന്റെ ഏറ്റവും നല്ല മാതൃകയാണു ചട്ടമ്പിസ്വാമികളുടെ കത്തുകൾ. തികച്ചും അനൗപചാരികങ്ങളാണു് അവ. സ്വതവേ സ്വാമികൾക്കുണ്ടായിരുന്ന നർമ്മവും ഗൗരവവും അവയിൽ തുളുമ്പിനില്ക്കുന്നതും കാണാം. ആ കത്തുകൾ നമുക്കുലഭ്യമാക്കുന്ന കാര്യത്തിൽ പന്നിശ്ശേരിൽ നാണുപിള്ളയും എൻ. കൃഷ്ണപിള്ളയും ചേർന്നു് എഴുതിയിട്ടുള്ള 'ശ്രീ നീലകണ്ഠ

തീർത്ഥപാദസ്വാമി ചരിത്രസമുച്ചയം' വലിയ സാഹായ്യമാണു ചെയ്തിട്ടുള്ളതു്.

## 15 മറ്റുകൃതികൾ

ചട്ടമ്പിസ്വാമികളുടെ പേരിൽ വേറെയും പലേ കൃതികളും പറഞ്ഞു കേൾക്കുന്നുണ്ടു്. 'ആദിഭാഷ' എന്നൊരു പുസ്തകം സ്വാമികൾ തമിഴിൽ എഴുതിയിട്ടുണ്ടത്രേ. അതിന്റെ കുറെഭാഗം മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്തിട്ടുള്ളതായും കേൾക്കുന്നു. പക്ഷേ പുസ്തകം ഞാനിതുവരെ കണ്ടിട്ടില്ല. ഇനിയൊരടി നടന്നാൽ കിട്ടുമേ കയ്ക്കലെന്നും പറഞ്ഞു ഞാൻ കുറെ നടക്കുകയും ചെയ്തു. പലരെയും കണ്ടു. പ്രയോജനമുണ്ടായില്ല.

ചിദാകാശലയം, അദ്വൈതപഞ്ജരം, ബ്രഹ്മതത്ത്വനിർഭാസം, തുടങ്ങിയ വേദാന്തഗ്രന്ഥങ്ങൾ അദ്വൈതചിന്താപദ്ധതിക്കു പുറമേ ചട്ടമ്പിസ്വാമികളുടേതായി ഉണ്ടെന്നും പറഞ്ഞുകേൾക്കുന്നു. അതുപോലെ സർവമതസാമരസ്യം' എന്നൊരു കൃതിയും ഉണ്ടത്രേ. ഇവയൊന്നും തന്നെ കാണുവാൻ എനിക്കു കഴിഞ്ഞിട്ടില്ല. ഇവയെക്കുറിച്ചൊക്കെ ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദ സ്മാരകഗ്രന്ഥത്തിലും മറ്റുമായി ചില ലേഖകർ പ്രതിപാദിച്ചിട്ടുള്ളതു മാത്രമേ അറിയൂ. ഇതുതന്നെ 'ഒഴുവിലൊടുക്ക'മെന്ന തമിഴ് കൃതിയുടെ തർജ്ജമയുടെയും മോക്ഷപ്രദീപഖണ്ഡനം' തുടങ്ങിയ കൃതികളുടെയും കഥ.

മൊത്തത്തിൽ ചട്ടമ്പിസ്വാമികളുടെ ഗ്രന്ഥരചനയെപ്പറ്റി പറയുമ്പോൾ എഴുതിയതിനെക്കാൾക്കൂടുതൽ എഴുതാതെ വിട്ടതും എഴുതിയവ തന്നെ വായനക്കാർക്കു ലഭ്യമല്ലാത്തവിധം നഷ്ടപ്പെട്ടുപോയതും ഒക്കെയാണു് പറയാനുള്ളതു്. പക്ഷേ, ഒന്നുണ്ടു്. ഒരു ഗ്രന്ഥകാരൻ എപ്പോഴും തന്റെ ഗ്രന്ഥത്തിൽ ഉള്ളതിനെക്കാൾ കൂടുതൽ വിജ്ഞാനമുള്ളയാളായിരിക്കും എന്നു സംസ്കൃതത്തിൽ ഒരു ചൊല്ലുണ്ടു്. ഇന്നു് അതുമറിച്ചായിട്ടുണ്ടു്. ഒരു ഗ്രന്ഥകാരനു തന്റെ ഗ്രന്ഥത്തിൽ ഉള്ളതിന്റെ ചെറിയ ഒരംശം പോലും വിജ്ഞാനം ഇല്ല എന്ന ദയനീയാവസ്ഥ. ഗവേഷണ പ്രബന്ധങ്ങളുടെ കാര്യത്തിലാണു ഇതധികവും കാണുന്നതെന്നതാണു് പരമദയനീയം. ഇക്കാര്യത്തിൽ എന്നും ഒരു പ്രത്യുദാഹരണമായി ചട്ടമ്പിസ്വാമികൾ നില കൊള്ളും. ചട്ടമ്പിസ്വാമികളുടെ കൃതികൾ ആ മഹാന്റെ പാണ്ഡിത്യഗോപുരത്തിലേയ്ക്കുള്ള കേവലം കവാടങ്ങളാണു്.

# ഉപസംഹാരം

ചട്ടമ്പിസ്വാമികളെക്കുറിച്ചു വസ്തുനിഷ്ഠമായി മനസ്സിലാക്കുന്നതിനു് അദ്ദേഹത്തിന്റെ കൃതികൾ ധാരാളം മതി. എങ്കിലും ആ മഹാന്റെ ജീവിതത്തെയും അദ്ദേഹം ജീവിച്ചിരുന്ന കാലഘട്ടത്തെയും ആ കാലഘട്ടത്തിൽ അദ്ദേഹം ചെയ്ത പ്രവർത്തനങ്ങളെയുംകുറിച്ചു് ഒരു സാമാന്യ ചിത്രംകൂടി ഉണ്ടെങ്കിൽ നന്നാവും. ചട്ടമ്പിസ്വാമികളുടെ സമഗ്രമായ വ്യക്തിത്വത്തെക്കുറിച്ചു ഒരു ധാരണ ഉണ്ടാക്കാൻ അങ്ങനെ ജീവിതവും കൃതികളും കൂടി ചേർന്ന ഒരു ഗ്രന്ഥം കൊണ്ടു സാധ്യമാവും. ഈ ലക്ഷ്യം വെച്ചുകൊണ്ടാണു് ഇവിടെ ചട്ടമ്പിസ്വാമികളെക്കുറിച്ചു പ്രതിപാദിച്ചതു്. ഈ ലക്ഷ്യം സാക്ഷാൽക്കരിക്കുന്നതിൽ എന്റെ വിജയം എത്രത്തോളമെന്നു വായനക്കാർ തീരുമാനിക്കട്ടെ. രണ്ടുഭാഗങ്ങളുള്ള ഈ ഗ്രന്ഥം പരസ്പരപൂരകമായ ഒരു ഏകകമായിട്ടാണു് ഉദ്ദേശിച്ചിട്ടുള്ളതു്. അതുകൊണ്ടുതന്നെ വിലയിരുത്തലുകൾക്കു പുറപ്പെടുന്നവർ രണ്ടു ഭാഗങ്ങളെയും പൊരുത്തപ്പെടുത്തിക്കാണണം എന്നാണു് എന്റെ എളിയ അഭ്യർഥന. പ്രകടമായ പൊരുത്തക്കേടുകളുണ്ടെങ്കിൽ അതു തീർച്ചയായും ഉന്നയിക്കണമെന്നും അഭ്യർത്ഥിച്ചുകൊള്ളട്ടെ.

## കുറിപ്പുകൾ

1. വള്ളത്തോളിന്റെ പദ്യകൃതികൾ, രണ്ടാംഭാഗം, കോട്ടയം, 1975, പുറം 692.

2. പി. ശങ്കുണ്ണിമേനോൻ, തിരുവിതാംകൂർ ചരിത്രം, തർജ്ജമ ഡോ. സി.കെ.കരിം, തിരുവനന്തപുരം, 1988, പുറം 341.

3. പറവൂർ കെ. ഗോപാലപിള്ള, പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ജീവചരിത്രം, തൃശ്ശിവപേരൂർ, 1110 (M.E), പുറങ്ങൾ 1–2.

4 വേദാധികാരനിരൂപണം, ചട്ടമ്പിസ്വാമികൾ, വ്യാഖ്യാനം നരേന്ദ്രഭൂഷൺ, ചെങ്ങന്നൂർ, 1990, പുറം 96.

5 അവിടെത്തന്നെ പുറം 97.

6 പി. ഭാസ്കരനുണ്ണി, പത്തൊൻപതാം നൂറ്റാണ്ടിലെ കേരളം, തൃശൂർ, 1988

7 അവിടെത്തന്നെ, പുറം 210.

8 അവിടെത്തന്നെ, പുറം 298.

9 കെ. ജി. നീലകണ്ഠൻനായർ, ശ്രീ ചട്ടമ്പിസ്വാമികളും നവോത്ഥാനവും, കോട്ടയം, 1984, പുറം 31.

10 പരമഭട്ടാരകശ്രീ ചട്ടമ്പിസ്വാമികൾ, പി. കെ. പരമേശ്വരൻ നായർ, എൻ. ഗോപിനാഥൻ നായർ, തിരുവനന്തപുരം, 1987, പുറങ്ങൾ 8–9.

11 വ്യവഹാരമാല, ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി, നമ്പർ ഒൻപതു്, തിരുവനന്തപുരം, 1925, പുറം 1.

12 ലഘുധർമ്മ പ്രകാശിക, അധ്യായം 11, പാദം 2.

13 വ്യവഹാരമാല, പുറം 236.

14 പത്തൊൻപതാം നൂറ്റാണ്ടിലെ കേരളം, പുറം 668.

15 അവിടെത്തന്നെ.

16 അവിടെത്തന്നെ, പുറം 8.

17 District Handbook– Trivandrum, Dept. of Public Relations, Trivandrum, 1988.

18 ഭഗവദ്ഗീത, II, 69.

19 അവിടെത്തന്നെ, V, 18.

20 ബൃഹദാരണ്യകോപനിഷത്തു്, 1,4,2.

21 കഠം, 2,5 മുണ്ഡകം 1,2,8 മൈത്ര്യുപനിഷത്ത്, 7, 9.

22 മുണ്ഡകം, 1,2,8.

23 തന്ത്രസമുച്ചയം, പടലം ഒന്നു്, ശ്ലോകം 4.

24 കെ. ഭാസ്കരൻ പിള്ള, ശ്രീചട്ടമ്പിസ്വാമികൾ, കൊല്ലം, 1990, പുറം 40.

25 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം, കൊല്ലം, 1953, പുറങ്ങൾ 278–279.

26 സി. കേശവൻ, ജീവിതസമരം, ഒന്നാംഭാഗം, പുറം 86.

27 കെ. ഭാസ്കരൻ പിള്ള, ശ്രീചട്ടമ്പിസ്വാമികൾ, പുറങ്ങൾ 48–49.

28 ഭഗവദ്ഗീത, II, 11.

29 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം, പുറങ്ങൾ 36–37.

30 പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ജീവചരിത്രം, പുറങ്ങൾ 151– 153.

31 ശ്രീ നീലകണ്ഠതീർഥപാദസ്വാമി ചരിത്രസമുച്ചയം, രണ്ടാം ഭാഗം, തിരുവനന്തപുരം, 1965, പുറം 343.

32 ശ്രീ ചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥം, പുറം 57.

33 അവിടെത്തന്നെ, പുറം 131.

34 കെ. ഭാസ്കരൻ പിള്ള, ശ്രീചട്ടമ്പിസ്വാമികൾ, പുറങ്ങൾ 172–173.

35 അവിടെത്തന്നെ, 173–174.

36 പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ജീവചരിത്രം, പുറം 171.

37 അവിടെത്തന്നെ, പുറം 172.

38 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം, പുറം 39.

39 കെ. ഭാസ്കരൻപിള്ള, ശ്രീ ചട്ടമ്പിസ്വാമികൾ, പുറങ്ങൾ 69–71.

40 അവിടെത്തന്നെ, പുറങ്ങൾ 50–51.

41 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം, പുറം 107.

42 അവിടെത്തന്നെ.

43 അവിടെത്തന്നെ, പുറങ്ങൾ 51–52.

44 അവിടെത്തന്നെ, പുറം 78

45 അവിടെത്തന്നെ, പുറം 30.

46 അവിടെത്തന്നെ, പുറം 46.

47 അവിടെത്തന്നെ, പുറം 47.

48 പി.കെ. പരമേശ്വരൻ നായർ, നായർ സർവീസ് സൊസൈറ്റി ചരിത്രം, ഒന്നാം ഭാഗം, പെരുന്ന, 1972, പുറങ്ങൾ 136–137.

49 നീലകണ്ഠതീർഥപാദസ്വാമികൾ, ദേവാർച്ചാപദ്ധതി, പെരുമൺ, 1989, പുറം 1.

50 ശാങ്കരദർശനം മാർക്സിസ്റ്റു വീക്ഷണത്തിൽ, പയ്യന്നൂർ, 1990, പുറം 42.

51 പി.കെ. ഗോപാലകൃഷ്ണൻ, കേരളത്തിന്റെ സാംസ്കാരികചരിത്രം, തിരുവനന്തപുരം, 1974, പുറം 510.

52 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം, പുറങ്ങൾ 222–223.

53 ദേവാർച്ചാപദ്ധതി, പുറം 1.

54 നായർ സർവീസ് സൊസൈറ്റി ചരിത്രം, ഒന്നാംഭാഗം, പുറം 137.

55 ഭഗവദ്ഗീത, III, 21

56 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരക ഗ്രന്ഥം, പുറം 54 .

57 കെ. മഹേശ്വരൻനായർ, ശ്രീനാരായണന്റെ ഗുരു, തിരുവനന്തപുരം, 1974.

58 കെ. മഹേശ്വരൻനായർ, ശ്രീനാരായണഗുരു, മതം, മാർക്സിസം, തിരുവനന്തപുരം, 1995.

59 ഛാന്ദോഗ്യോപനിഷത്ത്, 6,14,2.

60 മുണ്ഡകോപനിഷത്ത്, 1,2,12.

61 എൻ. കുമാരനാശാൻ, ബ്രഹ്മശ്രീ ശ്രീനാരായണഗുരുവിന്റെ ജീവചരിത്ര സംഗ്രഹം, തിരുവനന്തപുരം, 1984, പുറം 5.

62 ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥം, പുറം 225.

63 ഇ.എം.എസ്. നമ്പൂതിരിപ്പാട്, കേരളം: സമൂഹവും രാഷ്ട്രീയവും, തിരുവനന്തപുരം, 1984, പുറങ്ങൾ 29–30.

പന്മന സി. പി. പി. സ്മാരക വായനശാല.
ഇവിടെയാണ് ചട്ടമ്പിസ്വാമികൾ അന്ത്യവിശ്രമം കൊണ്ടത്.



ഇത് ചെമ്പഴന്തിക്കടുത്തുള്ള അണിയൂർ ഭഗവതിക്ഷേത്രം.
ഇവിടെവച്ചാണ് ചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരു പരിചയപ്പെടുന്നത്.





തിരുവനന്തപുരം ഹജൂർ കച്ചേരി (ഇന്നത്തെ സെക്രട്ടേറിയറ്റ് കെട്ടിടം)
ചട്ടമ്പിസ്വാമികൾ കൂടി ചേർന്ന് പണിതുയർത്തിയ മഹാസൗധം.

കുറച്ചുനാൾ സ്വാമികൾ ഇവിടെ ഗുമസ്ഥനായും ജോലിനോക്കി.



ശ്രീനാരായണഗുരു:

ചട്ടമ്പിസ്വാമികളുടെ പ്രഥമ ശിഷ്യനും കേരളീയ നവോത്ഥാനത്തിന്റെ



സന്യാസിശിഷ്യനും ഗൃഹസ്ഥശിഷ്യനും

ശ്രീ വിജയാനന്ദസ്വാമികളും ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയും.

I

# ക്രിസ്തുമതനിരൂപണം

ചട്ടമ്പിസ്വാമികൾ

# 1. ക്രിസ്തുമതസാരം[1]

## പതിപ്രകരണം

### ദൈവത്തിന്റെ രൂപം

അനാദ്യനന്തനിത്യനായി, വ്യാപകനായി, സ്വതന്ത്രനായി, അരൂപനായി, അവികാരിയായി, സത്യം, ജ്ഞാനം, അടക്കം, ന്യായം, കൃപ, നൻമ, മേൻമ, നിറവ് മുതലായ ദിവ്യഗുണങ്ങളോടുകൂടിയവ നായി, പിതാവ്, പുത്രൻ, പവിത്രാത്മാവ് എന്നു മൂന്നു പേരായ ഒരുവ നാകുന്നു ദൈവം. അവരിൽ പിതാവിന്നു യഹോവാ എന്നും പുത്രന്നു ക്രിസ്തു എന്നും യേശു എന്നും പവിത്രാത്മാവിന്നു പരിശു ദ്ധആവി എന്നും കൂടി നാമങ്ങൾ ഉണ്ട്. (സങ്കീർത്തനം 90–അ. 2–വാ. യറമി 23–അ. 24–വാ. മർക്കോസ് 10–അ. 27–വാ. 1 തിമൊഥെയുസ് 6–അ. 15–വാ. സങ്കീർത്തനം 102–അ. 27–വാ. വെളിപാട് 1–അ.8–വാ. 1 നാളാഗമം 28–അ. 9–വാ. ആദി. 17–അ. 1–വാ. പുറപ്പാട് 15–അ. 12–വാ. സങ്കീർത്തനം 145–അ. 17–വാ. പുറപ്പാട് 34–അ. 6–വാ. മത്തായി 28–അ. 19–വാ. ആവർത്തനപുസ്തകം 32–അ. 4–വാ. ടി. 33–അ. 27–വാ.) സൃഷ്ടി, സ്ഥിതി, സംഹാരം, നിഗ്രഹം, അനുഗ്രഹം ഇവകളാകുന്നു ദൈവകൃത്യങ്ങൾ. അനാദ്യനായ ദൈവം ആദ്യംതന്നെ കൃത്യം ചെയ്യുവാൻ ഇച്ഛിച്ചു. പരമണ്ഡലത്തിങ്കൽ ദൈവദൂതൻമാരെ സൃഷ്ടിക്കുകയും അവരിൽ തനിക്ക് വിരോധികളായ ചിലരെ

പിശാചുക്കളാക്കി നരകത്തിൽ ഇരിക്കത്തക്കവണ്ണം നിയമിക്കയും ചെയ്തു. (യഹൂദാ. 6.വെളിപാട് 12–അ. 9–വാ.) പിന്നീട് ഭൂമിയെയും ആകാശത്തെയും ഒന്നാം ദിവസം ഒളിയെയും രണ്ടാംദിവസം വെളിയെയും ജലരൂപങ്ങളായ മേഘങ്ങളെയും മൂന്നാംദിവസം മണ്ണിൽനിന്നു സ്ഥാവരജീവൻമാരെയും നാലാം ദിവസം മഹാപ്രകാശകങ്ങളായ നക്ഷത്രങ്ങളെയും അഞ്ചാം ദിവസം ജലത്തിൽ ജലചരങ്ങളെയും ആറാം ദിവസം നാനാവിധ മൃഗങ്ങളെയും സൃഷ്ടിച്ചു. അനന്തരം ആ ദിവസം തന്നെ തന്റെ സ്വരൂപമായിട്ടു മനുഷ്യനെ സൃഷ്ടിക്കണമെന്നു സങ്കൽപിച്ചുകൊണ്ട് മനുഷ്യനെ ഉണ്ടാക്കി മൂക്കിന്റെ ദ്വാരംവഴിയായിട്ടു ജീവശ്വാസത്തെ ഊതിക്കയറ്റി അവനെ ജീവാത്മാവോടുകൂടിയവനാക്കി. പിന്നീട് ആ മനുഷ്യന്റെ ശരീരക്കൂറിൽ നിന്ന് ഒരു സ്ത്രീയെക്കൂടി ഉണ്ടാക്കുകയും ആ ആദിമനുഷ്യരെ ഏഷ്യാഖണ്ഡത്തിലെ തുലുക്ക ദേശത്തുള്ള ഏദനെന്ന സ്ഥലത്തു നിർമ്മിക്കപ്പെട്ട തോട്ടത്തിൽ ഇരുത്തി സൃഷ്ടികാലത്തുതന്നെ മനുഷ്യരോട് നിങ്ങൾ സന്തതിയോടുകൂടി പലവംശക്കാരായി ഭൂമിയിൽ നിറഞ്ഞ് അതിലുള്ള സകലവസ്തുക്കളെയും പരിപാലിപ്പിൻ എന്ന് ആശീർവ്വദിക്കുകയും മനുഷ്യർക്കു സ്ഥാവരജീവൻമാരെ ഭോജനമായിട്ടു നിയമിക്കുകയും ഏദനിലുള്ള തോട്ടത്തിൽ കാത്തുനിന്നു വേലചെയ്യുന്നതിനും തോട്ടത്തിലുള്ള സകലവിധ വൃക്ഷങ്ങളുടെ പഴങ്ങളെ ഭക്ഷിച്ചുകൊള്ളുവാനും ആജ്ഞാപിക്കയും തോട്ടത്തിന്റെ നടുക്കുള്ള ഗുണദോഷങ്ങളെ അറിവിക്കുന്ന വൃക്ഷത്തിന്റെ കനിയെ ഭക്ഷിക്കരുതെന്നു വിലക്കുകയും ഭക്ഷിക്കുന്നു എങ്കിൽ ആ ദിവസത്തിൽ തന്നെ മരിക്കുമെന്ന ശിക്ഷ പറകയും ചെയ്തു. ദൈവത്തെ ഉപചരിക്ക, ശനിവാരനിയമം, സൃഷ്ടികൾക്കുപചരിക്ക, വിധിച്ചതിനെ ചെയ്യുക, വിലക്കിയ കനിയെ ത്യജിക്ക: ഇവ ഇത്രയുമാകുന്നു ആദിമനുഷ്യർക്കു നിയമിക്കപ്പെട്ട മതം. അവർ അവിടെ അപ്രകാരമിരിക്കുമ്പോൾ പിശാചാധിപതിയായ സർപ്പം വന്നു വിലക്കപ്പെട്ട വൃക്ഷത്തിന്റെ കനിയെ ഭക്ഷിച്ചാൽ മരിക്ക ഇല്ലാ എന്നും നയനപ്രകാശവും ഗുണദോഷജ്ഞാനവും ഉണ്ടാകുമെന്നും ആ സ്ത്രീയോടു പറഞ്ഞു. അനന്തരം ആ പഴം തീറ്റിക്കു രസവും കാഴ്ചയ്ക്ക് ഭംഗിയുമുള്ളതും ബുദ്ധിയെ തെളിയിക്കുന്നതുമാകുന്നു എന്നു കണ്ട ആ സ്ത്രീയും അവൾ കൊടുത്തിട്ട് ആ മനുഷ്യനും ഭക്ഷിച്ചു. അതുകൊണ്ട്

അവർക്ക് നയനശോഭ ഉണ്ടാകുകയും അപ്പോൾത്തന്നെ അവർ നഗ്ന രായിട്ട് ഇരിക്കുകയാണെന്നറിഞ്ഞ് അത്തി ഇലകളെ തച്ച് അരയിൽ കെട്ടിക്കൊള്ളുകയും ചെയ്തു. അനന്തരം പകൽ അവസാനിച്ച പ്പോൾ തോട്ടത്തിൽ സഞ്ചരിച്ചുവരുന്ന യഹോവയുടെ ശബ്ദത്തെ കേട്ട അവർ ദൈവസന്നിധാനത്തിൽനിന്നു മാറി മരങ്ങളുടെയിടയിൽ ഒളിച്ചിരിക്കുകയും അപ്പോൾ യഹോവ മനുഷ്യനെ വിളിച്ച് ''നീയെ വിടെ?'' എന്നുചോദിക്കയും അതിന്നവൻ ''ഞാൻ നഗ്നനാകകൊണ്ടു ഭയപ്പെട്ട് ഒളിച്ചിരിക്കുന്നു'' എന്ന് മറുപടി പറകയും അപ്പോൾ യഹോവ ''നിന്നെ നഗ്നനെന്ന് ആരറിയിച്ചു? നീ വിലക്കിയ കനിയെ തിന്നോ''യെന്നു ചോദിക്കയും ''എന്നോടു കൂടി ഇരുത്തിയ സ്ത്രീ തന്നു ഞാൻ അതിനെ ഭക്ഷിച്ചു'' എന്ന് അവൻ പറയുകയും യഹോവ സ്ത്രീയോട് ''നീ എന്താണ് ഇങ്ങനെ ചെയ്തത്'' എന്നു ചോദിക്കയും അവൾ ''സർപ്പത്തിന്റെ വഞ്ചന ഹേതുവായിട്ടു ഞാൻ തിന്നുപോയതാണ്'' എന്നു പറകയും യഹോവ സർപ്പത്തെ നോക്കി, ''നീ ഇപ്രകാരം ചെയ്തതുകൊണ്ട് എല്ലാ മൃഗജന്തുക്കളെക്കാളും ഏറ്റവും ശപിക്കപ്പെട്ട് ജീവപര്യന്തം വയറുകൊണ്ടിഴഞ്ഞ് മണ്ണുതിന്നു പോകും. അതുകൂടാതെയും നിനക്കും ഈ സ്ത്രീക്കും നിന്റെ സന്ത തിക്കും തമ്മിൽ ശത്രുതയുണ്ടാകും. അതുകൊണ്ട് അതു നിന്റെ തലയെ ചതയ്ക്കും. നീ അതിന്റെ കുതികാലിനെ ചതയ്ക്കും'' എന്നും പിന്നീടു സ്ത്രീയെ നോക്കി ''നീ അധികവേദനയോടുകൂടി കുട്ടികളെ പ്രസവിക്കുകയും നിന്റെ ഭർത്താവിന്റെ കീഴിൽ ഇരിക്കു കയും അവൻ നിന്നെ പരിപാലിക്കയും ചെയ്യു'' മെന്നും പിന്നീട് മനു ഷ്യനെ നോക്കി ''നീ നിമിത്തം ഭൂമി ശപിക്കപ്പെട്ടു. അതു നിനക്ക് ഇനി മുള്ളുചെടികളെയും മുള്ളുമരങ്ങളെയും മുളപ്പിക്കു''മെന്നും ''നീ ജീവപര്യന്തം ക്ളേശപ്പെട്ടു ഭൂമിയിലുള്ള സസ്യങ്ങളെ വിയർപ്പുമുഖ ത്തോടുകൂടി തിന്നു മണ്ണായ നീ മണ്ണിൽത്തന്നെ ചേരുമെന്നും'' പറ കയും ചെയ്തു. (ആദ്യപുസ്തകം 2-ം 3- ം അ.)

യഹോവാ പിന്നെയും ആ ആദിമനുഷ്യരുടെ സന്താനരൂപമാ യിട്ടുതന്നെ ആത്മാക്കളെ സൃഷ്ടിക്കുന്നു. അതുകൊണ്ട് വിലക്കപ്പെട്ട തിനെ ചെയ്ത ആ ആദിമനുഷ്യരും അവരുടെ ശുക്ളശോണിതത്തിൽ നിന്നും ജനിക്കുന്ന സകലമനുഷ്യരും പാപികളായി തീർന്നു. പാപം

ഹേതുവായിട്ടു ദുഃഖമുണ്ടായി. (റോമാ. 5– അ . 12– 19വാ. സങ്കീ. 51– അ. 5–വാ.)

യഹോവ ഇപ്രകാരം ആത്മാക്കളെ സൃഷ്ടിച്ച് താനാഗ്രഹിച്ച കാലംവരെയും ശരീരത്തോടുകൂടി ജീവിച്ചിരിക്കത്തക്കവണ്ണം സ്ഥിതി ചെയ്ത് സ്ഥിതിയുടെ അവസാനത്ത് സംഹരിക്കുന്നു. അവരിൽ തനിക്കു വിരോധികളായ അശുദ്ധൻമാരെ നിഗ്രഹിക്കുകയും തന്നെ വിശ്വസിച്ചു വഴിപ്പെടുന്ന ഭക്തൻമാരായ ശുദ്ധൻമാരെ അനുഗ്രഹിക്കുകയും ചെയ്യും. (സങ്കീ. 103അ. 19വാ., പത്രോസ് 3 അ. 10വാ. മത്തായി 25അ. 46 വാ.)

## ജീവലക്ഷണം

ഉൽപത്തികാലത്ത് യഹോവയാൽ ശുദ്ധസ്വരൂപമായിട്ടു സൃഷ്ടിക്കപ്പെട്ടവരായി ആദ്യനന്തനിത്യൻമാരായി അവ്യാപകൻമാരായി സ്വാവധിപര്യന്തം സ്വതന്ത്രൻമാരായി അരൂപൻമാരായി മനസ്സാകുന്ന സംബന്ധസാധനത്തോടുകൂടിയവരായി ചിന്ത, അറിവ്, സ്നേഹം, ദ്വേഷം, യത്നം, സുഖം, ദുഃഖം എന്നഗുണങ്ങൾ ഉള്ളവരായിരിക്കുന്ന ചേതനൻമാരത്രേ ജീവൻമാരാകുന്നത്. ആ ജീവൻമാരിൽ സൃഷ്ടിമുതൽ പാപംചെയ്യാതിരിക്കുന്നവരായ ദേവദൂതൻമാരും പാപത്തിൽനിന്നു വേർപെട്ടവരായ മുക്തൻമാരും ശുദ്ധ ജീവൻമാരെന്നും, തങ്ങളാലും തങ്ങളുടെ പൂർവ്വികൻമാരാലും സമ്പാദിക്കപ്പെട്ട പാപത്തോടുകൂടിയവർ അശുദ്ധജീവൻമാരെന്നും പറയപ്പെടും. (ആദ്യപുസ്തകം 27. യോബ് 33അ. 4വാ. 32അ. 8 വാ., മത്തായി 10അ. 28വാ., ലൂക്കോസ് 24അ. 39വാ., യോബ് 35 അ. 10 വാ., പ്രസംഗക്കാരൻ 12 അ. 7 വാ.)

ജീവൻമാർ തങ്ങളുടെ പാപകർമ്മം ഹേതുവായിട്ടു നിഗ്രഹഫലത്തെ പ്രാപിക്കകൊണ്ട് സ്വതന്ത്രൻമാരാകുന്നു എങ്കിലും സ്വകീയ പുണ്യകർമ്മംകൊണ്ട് അനുഗ്രഹഫലത്തെ പ്രാപിക്കാത്തതിനാൽ പരതന്ത്രൻമാരുമാകുന്നു.

## പാശനിരൂപണം

ആദ്യന്തമുള്ളതായും അനിത്യമായും ദേവനിയമം ഉള്ളപ്പോൾ അനന്തനിത്യമാകുന്നതായും അവ്യാപകമായും പരതന്ത്ര

മായും ഇന്ദ്രിയവിഷയമായും വികാരിയായും അചേതനമായും ഇരിക്കുന്ന ജഡവസ്തുവാകുന്നു പാശം. അതു കാര്യപാശമെന്നും ദുഷ്കർമ്മപാശമെന്നും രണ്ടുവിധമായിരിക്കും. അവയിൽ ദൈവത്തിനാൽ ഉപാദാനകാരണം കൂടാതെ സൃഷ്ടിക്കപ്പെട്ട ജഡപദാർത്ഥം കാര്യപാശം. അതാകട്ടെ പൃഥിവി, ജലം, വായു, തേജസ്സ് എന്ന ഭൂതവാച്യങ്ങളാകുന്ന ദ്രവ്യങ്ങളും ഗുണങ്ങളും കർമ്മങ്ങളുമാകുന്നു. ആ കാര്യപാശം തന്നെ ശുദ്ധമെന്നും അശുദ്ധമെന്നും രണ്ട് വിധമായിരിക്കും. അവയിൽ ശുദ്ധപാശമെന്നത് സൃഷ്ടിക്കപ്പെട്ട മാതിരിയിൽത്തന്നെ ഇരിക്കുന്ന സ്വർഗ്ഗമണ്ഡലം മുതലായവയും, അശുദ്ധപാശമെന്നത് സൃഷ്ടിച്ചതിന്റെ ശേഷം ജീവൻമാരുടെ പാപം ഹേതുവായിട്ട് ദോഷപ്പെട്ട ഭൂമി മുതലായവയും ആകുന്നു. ഇനി ദുഷ്കർമ്മപാശമെന്നത് ജീവൻമാർക്കു വിധിക്കപ്പെട്ട കർമ്മത്തെ ചെയ്യായ്കകൊണ്ടും വിലക്കപ്പെട്ടതിനെ ചെയ്കകൊണ്ടും ഉണ്ടായ വാസനാരൂപവും ശുക്ളശോണിതവഴിയുടെ സന്തതിയിൽ ചെല്ലുന്നതും പരിശുദ്ധിയെ കെടുത്തുന്നതും മയക്കത്തെ ചെയ്യുന്നതും ഭയം, ക്ളേശം, വ്യാധി, മൂപ്പ്, മരണം എന്നിവകളെ ഉണ്ടാക്കുന്നതും ദുഃഖസാധനവും ബലിദാനത്താൽ പരിഹരിക്കപ്പെടുന്നതും പരിഹരിക്കപ്പെടാത്ത സ്ഥിതിക്ക് നിത്യനരകവേദനയ്ക്ക് കാരണവും ജഡഗുണവും ആയിരിക്കുന്ന പാപകർമ്മമാകുന്നു. അതും ജൻമപാപമെന്നും കർമ്മപാപമെന്നും രണ്ടുവിധം. ഇനി പാപമാകുന്നത് ദേവവാക്യത്തെ വിശ്വസിക്കാത്തതാണെന്നും ദേവവിധിയെ ലംഘിക്കുന്നതാണെന്നും പ്രത്യേകം പ്രത്യേകം അഭിപ്രായപ്പെടുന്ന പക്ഷക്കാരും ഉണ്ട്. ബൈബിൾ ശാസ്ത്രത്തിൽ സ്പഷ്ടമായി പറയപ്പെടാത്ത വിഷയങ്ങൾക്കും വ്യാഖ്യാതാക്കൻമാർ ഓരോരോ സങ്കൽപപ്രകാരം അവനവന്റെ പോക്കിനുതക്കവണ്ണം അഭിപ്രായപ്പെട്ട് അന്യോന്യം മലയ്ക്കുകയും ചെയ്യുന്നുണ്ട്.

## ജീവകൃത്യം

ശരീരികളായി ജനിച്ച ആത്മാക്കൾ ജൻമപാപവാസനാഹേതുവായിട്ടു ദുരിച്ഛയോടുകൂടി മേൽക്കുമേൽ പാപങ്ങളെ ചെയ്യും. ചിലർ ചില പുണ്യത്തെയും ചെയ്തെന്ന് വന്നേയ്ക്കാം. എങ്കിലും ഈശ്വരേച്ഛാപ്രകാശനമായ ബൈബിൾബോധമുണ്ടായി ബന്ധമറ്റവർ മാത്രമേ മുക്തി സാധന സമ്പന്നൻമാരായും പുണ്യകൃത്തുക്കളായും ഭവിക്കൂ.

# ജീവഭോഗം

ആത്മാക്കൾ ഇപ്പോൾ പ്രയത്നിച്ച് ദേവ ചിത്തപ്രകാരം സുഖ ദുഃഖങ്ങളെ അനുഭവിക്കും. ഇഹത്തിൽ പാപം ചെയ്തവരും മുക്തി സാധനോപായസമ്പാദ്യം കൂടാതെ പുണ്യംചെയ്തവരും പരത്തിൽ നിത്യനരകത്തെ പ്രാപിച്ച് അവസാനമില്ലാത്ത ദുഃഖത്തെ അനുഭ വിക്കും.

സൃഷ്ടിക്ക് പിൻപ് 4005 വൽസരശേഷം, പിതാവ്, പുത്രൻ, പവിത്രാത്മാവ് എന്നവരിൽ പുത്രനായ ക്രിസ്തു ഭൂമിയിൽ ഏഷ്യാഖ ണ്ഡത്തിൽ തുലുക്കദേശത്ത് കാനാനെന്ന നാട്ടിൽ യോസേപ്പ് എന്ന വനു ഭാര്യയായിട്ടു നിയമിക്കപ്പെട്ട മര്യാൾ എന്നവളുടെ വയറ്റിൽ പവിത്രാത്മാവിനാൽ ഉണ്ടാക്കപ്പെട്ട ഗർഭപിണ്ഡത്തിൽ വന്നകപ്പെട്ട്, മനുഷ്യത്വവും ദൈവത്വവും ഉള്ളവനായി ജനിച്ചുവളർന്ന്, പണ്ഡി തൻമാരോട് പ്രസംഗിച്ചുനടന്ന്, 30 വയസ്സിൽ യോവാനോട് (യോഹ ന്നാനോട്) സ്നാനമേറ്റ്, പവിത്രാത്മാവിന്റെ ആവേശവും സിദ്ധിച്ച്, 40 ദിവസംവരെയും കാട്ടിൽ ഭക്ഷണം കൂടാതെ ഇരുന്ന്, പിശാചിനാൽ പരീക്ഷിക്കപ്പെട്ട്, മനുഷ്യരെ വഞ്ചിച്ച പിശാചിനെ താൻ ജയിച്ച്, അത്ഭുതങ്ങളെ ചെയ്ത് മനുഷ്യർ ലംഘിച്ച കൽപനകളെ താൻ അനു ഷ്ഠിച്ചുകാണിച്ച്, മതബോധകൻമാരായ അപ്പോസ്തോലൻമാരോ ആജ്ഞാപിച്ച് ഏർപ്പെടുത്തി, ജ്ഞാനജ്ഞാപക സംസ്കാരങ്ങളെ നിയമിച്ച്, മനുഷ്യരുടെ സകല പാപങ്ങളെയും താൻ ഏറ്റുകൊണ്ട്, അവരനുഭവിക്കേണ്ടതായ വേദനകളെ താൻതന്നെ അനുഭവിച്ചു കൊണ്ട്, കുരിശിൽ തറയ്ക്കപ്പെട്ടു സർവ്വപാപ ബലിയായി മരിച്ചു മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റ്, സ്വർഗ്ഗമണ്ഡലത്തിൽ കയറി പിതാവായ യഹോവയുടെ വലത്തുവശത്തിരിക്കുന്നു.

ക്രിസ്തുവിനാൽ ചെയ്യപ്പെട്ട ബലിദാനമായ ദേവപുണ്യം മാത്രമേ മുക്തിസാധനമായും, ക്രിസ്തുവിനെക്കുറിച്ചുള്ള പരിപൂർണ്ണ വിശ്വാസം ഒന്നു മാത്രമേ ജീവൻമാർക്ക് ദേവപുണ്യഫലം സിദ്ധിക്കു ന്നതിലേയ്ക്ക് ഉപായമായും ഭവിക്കൂ. മുക്തിസാധനോപായമായ വിശ്വാസമുള്ളടത്തു സത്യം, നീതി, ദയ മുതലായ ജീവപുണ്യങ്ങൾ നിയതകാര്യം മാത്രമായിരിക്കും. അവകൾ കടമയാകകൊണ്ട് ബലി യാകയില്ലതാനും.

ദേവപുണ്യപ്രസാദ, ഫല, ജ്ഞാപകത്തിലേയ്ക്കുവേണ്ടി ക്രിസ്തുവിനാൽ രണ്ടുവക സംസ്ക്കാരങ്ങൾ നിയമിക്കപ്പെട്ടു. അവ സ്നാനവും നല്കരുണയും ആകുന്നു. സ്നാനമെന്നത് മനസ്സിനെ തിരിക്കുന്നതിലേയ്ക്കും പാപശുദ്ധിക്കും ഹേതുവായ ക്രിസ്തുവിന്റെ കൃപയെക്കുറിച്ചുള്ള ഓർമ്മയ്ക്ക് അടയാളമിട്ട് ത്രിദേവനാമത്തോടുകൂടിയ ജലംകൊണ്ടുള്ള സ്നാനമാകുന്നു. ഇതിനെ അല്പം ഭേദപ്പെടുത്തി സ്വീകരിക്കുന്ന അഭിപ്രായക്കാരുമുണ്ട്. നൽകരുണയെന്നത് പാപബലിയായ ക്രിസ്തുവിന്റെ മാംസരക്തങ്ങളെക്കുറിച്ചുള്ള ഓർമ്മയ്ക്കുവേണ്ടി അടയാളമിട്ടു ഭക്ഷിക്കുന്ന അപ്പവും ദ്രാക്ഷാരസവും ആകുന്നു. സ്നാനം ലിംഗാഗ്രചർമ്മച്ഛേദനത്തിനു പകരവും നൽകരുണ നിസ്കാരോൽസവത്തിനു പകരവുമായിട്ടത്രെ വച്ചിരിക്കുന്നത്. ഇപ്രകാരം പറയപ്പെട്ട മതമാണ് യൂദമതത്തിന്റെ ജ്ഞാപ്യവസ്തുവായ ശുദ്ധ ക്രിസ്തുമതം. ഇതുണ്ടായപ്പോൾ ജ്ഞാപകങ്ങളായ യൂദമതക്രിയകൾ തള്ളപ്പെട്ടു.

## മുക്തിസാധനം

ഇങ്ങനെ ന്യായപ്രകാരം യഹോവാ ശപിച്ചതുകൊണ്ട്, ആത്മാക്കൾക്ക് എല്ലാവർക്കും പാപകർമ്മം ഉണ്ടാക്കിയതിനെ കണ്ട്, അവരുടെ മേൽ തോന്നിയ ദയ ഹേതുവായിട്ട് അനുഗ്രഹം ചെയ്വാൻ ഇച്ഛിച്ചു മുക്തിസാധനോപായം ഉണ്ടാക്കുന്നതിലേയ്ക്ക് നിശ്ചയിച്ചു.

പാപപരിഹാരമായിട്ടു പരിശുദ്ധസ്ഥാനത്തെ ഉണ്ടാക്കുന്ന സാധനമാകുന്നു മുക്തിസാധനമാകുന്നത്. പാപനീക്കത്തിനനുകൂലമായ കർമ്മം ബലിദാനമാകുന്നു. ബലി എന്നത് ഉപഹാരപദാർത്ഥമാകുന്നു. ദോഷനിവൃത്തിക്കായിക്കൊണ്ട് ജീവൻമാരാൽ കൊടുക്കപ്പെട്ടവയായ ആട്, മാട് മുതലായ ഉപഹാര പദാർത്ഥങ്ങൾ ദേവന്റെ ഉടമകളും, അവരാൽ ചെയ്യപ്പെടുന്ന പുണ്യകർമ്മങ്ങളെല്ലാം ദേവനു ചെല്ലുവാനുള്ള കടമകളും ആകുന്നു. അതുകൊണ്ട് ജീവൻമാർ ബലിദാനത്തിനു സ്വതന്ത്രകർത്താക്കൻമാരല്ലാ. ആട്, മാട് മുതലായവ സ്വതന്ത്രബലികളുമല്ലാ. ജീവപുണ്യങ്ങൾ സ്വതന്ത്രപുണ്യകർമ്മങ്ങളുമല്ല. അതുകൊണ്ട് പരതന്ത്രങ്ങളായ ഇവകളെല്ലാം ദേവാനുഗ്രഹനിയമത്താലല്ലാതെ ഫലിക്കുന്നവയല്ലാ. ബലിദാനത്തിനു സ്വതന്ത്രകർത്താവു ദേവൻതന്നെയാകുന്നു. ദേവനായ ക്രിസ്തുവത്രേ അവ

താരദ്വാരാ സ്വതന്ത്രബലിയാകുന്നതിലേയ്ക്ക് സമ്മതിച്ചവൻ. ക്രിസ്തുവിന്റെ ശരീരനിവേദനം, മരണം മുതലായ ദേവപുണ്യക്രിയകൾ മാത്രമേ സ്വതന്ത്രപുണ്യകർമ്മങ്ങളായിട്ടു ഭവിക്കൂ. അതുകൊണ്ട് യഹോവ തന്റെ പുത്രനായ ക്രിസ്തുവിനെ ആ മനുഷ്യരുടെ സന്തതിയിൽ ഒരു മനുഷ്യനായിട്ട് അവതരിച്ച്, പിശാചിനെ ജയിച്ച്, പരമാർത്ഥോപദേശം ചെയ്ത്, തന്നെ പാപബലിയായിട്ടു കൊടുത്ത് ജീവൻമാരെ അനുഗ്രഹിക്കത്തക്കവണ്ണം ഏർപ്പെടുത്തുകയും ക്രിസ്തു അതിലേയ്ക്ക് സമ്മതിച്ചു മദ്ധ്യസ്ഥനാകയും ചെയ്തു. ഇതിനെ സൂചിപ്പിച്ചാണ് സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തലയെ അറുക്കുമെന്ന് ദേവൻ ശാപകാലത്തിൽതന്നെ അടയാളമായി പറഞ്ഞിട്ടുള്ളത്. അതാണ് കൃപാനിയമം. അതുകൊണ്ട് ക്രിസ്തുവിന്റെ ബലിദാനത്തിന്റെ ജ്ഞാപക ചിഹ്നമായിട്ടാകുന്നു ആട്ടിൻകുട്ടിയെ ബലിദാനത്തിലേയ്ക്കു നിയമിച്ചത്. പൂർവ്വീകൻമാരും അപ്രകാരം തന്നെ ക്രിസ്തുവിന്റെ ബലിദാനമായ ജ്ഞാപ്യത്തെക്കുറിച്ച് വിശ്വസിച്ച് മേഷബലിദാനമായ ജ്ഞാപകത്തെ ചെയ്തുവന്നു.

ആ സങ്കൽപവും വിശ്വാസവും നടപടിയും തന്നെ ആദിക്രിസ്തുമതം. സൃഷ്ടിക്കു പിൻപ് 1657 സംവത്സരം കഴിഞ്ഞതിന്റെ ശേഷം ജലപ്രളയാവസാനകാലത്ത് മാംസഭോജനത്തെയും, സൃഷ്ടിയുടെ 2106- ാം സംവത്സരത്തിൽ അബ്രഹാമിൽ ലിംഗാഗ്രചർമ്മച്ഛേദനത്തെയും നിയമിച്ചു. സൃഷ്ടിയുടെ 2513-ാം സംവത്സരത്തിന്റെ ശേഷം യഹോവാ മോശ എന്നവനു പ്രത്യക്ഷനായിട്ടു പൂർവ്വനിയമത്തിന്റെ വിസ്താരമായ മൂന്നുവക വിധികളെ ഉപദേശിച്ചു. അവ സൻമാർഗ്ഗവിധി, ക്രിയാവിധി, നീതിവിധി എന്നു പറയപ്പെടും.

1. ഒരേ ദൈവത്തെത്തന്നെ വണങ്ങണം.

2. അന്യദൈവത്തെ വണങ്ങരുത്.

3. ദൈവനാമത്തെ വൃഥാ ഉച്ചരിക്കരുത്.

4. ശനിപുണ്യവാരനിയമം (എന്ന ഈ ദേവാർത്ഥ കാര്യങ്ങൾ നാലും)

5. അച്ഛനമ്മമാരെ ഉപചരിക്ക.

6. കൊല്ലായ്ക.

7. വ്യഭിചരിക്കായ്ക.

8. മോഷ്ടിക്കായ്ക.

9. കള്ളസ്സാക്ഷി പറയായ്ക.

10. അന്യമുതലിനെ ആഗ്രഹിക്കായ്ക.

(എന്ന മനുഷ്യാർത്ഥകാര്യം ആറുംകൂടി). ഇങ്ങനെ പത്തുവിധമായ നിയമം. പുണ്യങ്ങളെ വിധിക്കുന്ന 10 കല്പനകളാകുന്നു സൻമാർഗ്ഗ വിധികൾ. അതിന്നു ദേവന്യായ പ്രമാണമെന്നും പേരുണ്ട്.

ശരീരശുദ്ധി, ദ്രവ്യശുദ്ധി, ആശൗചം, ഉപവാസം, പുണ്യ സ്ഥലം, പുണ്യകാലം, പുണ്യദ്രവ്യം, ഗുരുത്വം, ആലയസേവ, പൂജ, നിസ്ക്കാരോത്സവം മുതലായ നിയമപുണ്യങ്ങളെ അറിവിക്കുന്നത് ക്രിയാവിധി.

## നീതിവിധി

യുദ്ധം, സമാധാനം, മാതാവ്, കുട്ടികൾ. ഉടയവൻ, അടിയ വൻ, അന്നം, വസ്ത്രം, വീട്, നിലം, ധാന്യം, പ്രഭുത്വം, പണം, ആട്, മാട്, പക്ഷി, മൃഗം, കടിഞ്ഞൂൽ, ലേവ്യാജീവനം, മനുഷ്യശരീരം, ജീവൻ എന്നിവകളെക്കുറിച്ചുള്ള ഒഴുക്കവഴക്കങ്ങളെയും ദണ്ഡ ത്തെയും അറിയിക്കുന്നതാകുന്നു.

ഇവകളിൽ ക്രിയാവിധി എന്നത് ഇഷ്ടസിദ്ധിക്കും ഭക്തിക്കും കാരണമായും ഭക്തൻമാരെ വേർപെടുത്തുന്ന മുദ്രയായും ക്രിസ്തു കൃത്യജ്ഞാപകചിഹ്നമായും ഇരിക്കുന്നു. ഇത് ആദി ക്രിസ്തുമത ത്തിന്റെ പിരിവായ യൂദക്രിസ്തുമതം എന്നു പറയപ്പെടും

## പവിത്രാത്മകൃത്യം

മൂന്നുപേരിൽ ഒരുവനായ പവിത്രാത്മാവ് സൃഷ്ടി മുതലാലയ കൃത്യങ്ങളിൽ സഹായിക്കുന്നു. (സങ്കീർത്തനം 104-അ.30.വാ.) പരി ശുദ്ധഭക്തൻമാരെ ഉണർത്തി അവരെക്കൊണ്ടു ബൈബിളിനെ ഉണ്ടാ ക്കിച്ചു. (തീമൊഥെയൂസ് 3-അ. 16-വാ., പത്രോസ് 1-അ 12-വാ.) ക്രിസ്തുവിനെ ദോഷരഹിതമനുഷ്യനായിട്ടു ജനിപ്പിച്ച് അദ്ദേഹ ത്തിനു പൂർണ്ണ ജ്ഞാനത്തെയും കൃപയെയും കൊടുത്തുപകരിച്ച്

ഏതു കാലത്തും ക്രിസ്തുവിനെ ഭജിക്കുന്ന ഭക്തൻമാർക്ക് ബൈബിൾ അറിയുന്നതിനായിട്ട് അവരുടെ മനസ്സിനെ പ്രകാശിപ്പിച്ചു പ്രാർത്ഥിക്കത്തക്കവണ്ണമാക്കി. ക്രിസ്തു ദേവപുത്രനാകുന്നു എന്നുള്ളതിനെ അവരിൽ കാണിച്ചു ദുഃഖത്തിൽനിന്നും രക്ഷിച്ചു ബാഹ്യാന്തരങ്ങളായി സകല പാപങ്ങളെയും നീക്കി ശുദ്ധീകരിച്ച് ദേവനെ പരിപൂർണ്ണമായിട്ടു സേവിക്കുന്നതിലേയ്ക്കു തക്കതായ ആർദ്രതയെയും കൊടുത്ത്, പിന്നെ വേണ്ടവയായ സകല സൽഗുണ പരമപുണ്യങ്ങളെക്കൊണ്ടു അവരേ അലങ്കരിച്ചുവരുന്നു.

പവിത്രാത്മാവിന്റെ സിദ്ധിക്കു പ്രാർത്ഥനയാകുന്നു മുഖ്യസാധനം. ഇങ്ങനെ പറയപ്പെട്ട ക്രിസ്തുമതത്തിനെ അറിഞ്ഞ് സകലമനുഷ്യരും തന്റെ പാപത്തെക്കുറിച്ച് ഉണർന്നു പശ്ചാത്താപപ്പെട്ട്, ബൈബിൾ വിധിപ്രകാരം യേശു ക്രിസ്തുവിൽ വിശ്വാസമുണ്ടായി ക്രിസ്തുഭക്തസമൂഹമായ ശ്രീസഭയിൽ ചേർന്ന് സ്നാനം, നല്കരുണ എന്നീ സംസ്ക്കാരങ്ങളെ ചെയ്ത്, ദേവനെ പ്രാർത്ഥിച്ച് ദൃഢവിശ്വാസത്തോടുകൂടി ദൈവപുണ്യം സമ്പാദിച്ചുകൊണ്ട്, ബൈബിളിനെ ഓതി ഉണർന്ന് എല്ലാവരോടും പ്രസംഗിച്ചുകൊണ്ട് നിലയിൽനിന്നും തെറ്റാതെ ഇരിക്കേണ്ടതാകുന്നു.

## നിഗ്രഹാനുഗ്രഹം

ക്രിസ്തുനാഥൻ ലോകാവസാനകാലത്ത് വിചാരണ അല്ലെങ്കിൽ ന്യായതീർപ്പു ചെയ്യുന്നതിലേയ്ക്കു മഹിമയോടുകൂടി വന്ന് അപ്പോൾ ജീവിച്ചിരിക്കുന്നവരെ മാത്രമല്ല മരിച്ചവരെയും ശരീരത്തോടുകൂടി എഴുന്നേൽപ്പിച്ച് എല്ലാവരെയും തന്റെ സന്നിധിയിൽ വരുത്തി സൻമാർഗ്ഗികളെ വലതുവശത്തും ദുർമ്മാർഗ്ഗികളെ ഇടതുവശത്തും ആയിട്ടു നിർത്തി അവരുടെ പുണ്യപാപങ്ങളെ വിചാരണചെയ്ത് അവരിൽ തന്നെ വിശ്വസിക്കാത്ത ദുർമ്മാർഗ്ഗികളെ ഗന്ധകവും അഗ്നിയുംകൂടി എരിയുന്ന നിത്യനരകത്തിൽ തള്ളി നിഗ്രഹിക്കുകയും തന്നെ വിശ്വസിച്ച സൻമാർഗ്ഗികളെ മാത്രം പാപവും ദുഃഖവും മരണവും അണയാത്ത ശുദ്ധസ്ഥലമായ സ്വർഗ്ഗമണ്ഡലത്തിൽ ഇരുത്തി അനുഗ്രഹിക്കുകയും ചെയ്യും.

## മുക്തി

പാപം നീങ്ങി പരിശുദ്ധസ്ഥാനത്തിൽ പ്രവേശിച്ച് മുക്തിസ്ഥാനത്ത് ശുദ്ധശരീരികളായിരുന്ന് ദേവനെ സ്തുതിച്ചുപാടി ദേവമഹിമയെ വർദ്ധിപ്പിച്ച് ദേവസന്നിധാനസുഖത്തെ നിത്യവും അനുഭവിച്ചുകൊണ്ടിരിക്കും.

ഇങ്ങനെ ക്രിസ്തുമതസാരം സമാപ്തം.

# 2. ക്രിസ്തുമതച്ഛേദനം

## കൃത്യനിമിത്തം

അല്ലയോ ക്രിസ്തീയ പ്രസംഗികളേ!

യഹോവാ, ചിദചിദ്രൂപമായ ഈ ലോകത്തെ സൃഷ്ടിച്ചുവല്ലോ. കാര്യം കാരണത്തോടുകൂടിയത് എന്നല്ലയോ ന്യായം. ആ സ്ഥിതിക്ക് ഈ ലോകം കാര്യമാകയാൽ ഇതിന്നും നിമിത്തകാരണമായ പ്രയോജനം അപേക്ഷ്യമാകുന്നു. എന്തെന്നാൽ ആരെങ്കിലും എന്തെങ്കിലും ഒരു കാര്യത്തെ ഒരു നിമിത്തവും കൂടാതെ ചെയ്കയില്ല. ''പ്രയോജനമനുദ്ദിശ്യ ന മന്ദോപി പ്രവർത്തതേ''– പ്രയോജനത്തെ അപേക്ഷിക്കാതെ മന്ദനായുള്ളവൻപോലും ഒന്നുംതന്നെ പ്രവർത്തിക്കുകയില്ലാ. എന്നാൽ ആ പ്രയോജനം സ്വാർത്ഥമോ പരാർത്ഥമോ എന്നു നോക്കുമ്പോൾ യശായാ 43 അ. 7–വാ. ഞാൻ അവനെ എന്റെ മഹത്വത്തിനായിട്ടു സൃഷ്ടിച്ചു എന്നു നിങ്ങളുടെ ബൈബിൾ പ്രമാണത്തിൽ പറഞ്ഞിരിക്കകൊണ്ട് യഹോവായുടെ ഈ ലോകസൃഷ്ടി സ്വാർത്ഥമായിട്ടുതന്നെയെന്ന് തീർച്ചയാകുന്നു. അത്രയുമല്ല സൃഷ്ടിക്കുമുമ്പേ ജീവൻമാരില്ലായിരുന്നു എന്നുള്ളത് നിങ്ങളുടെ മതത്തിന്റെ പരമ സിദ്ധാന്തമാകയാൽ അന്യൻമാർ നിമിത്തമെന്ന് കാണിക്കുന്നതിനു വഴിയും കാണുന്നില്ല. പാരിശേഷ്യയുക്തിയാൽ[2] യഹോവാ തന്റെ നിമിത്തമായിട്ടുതന്നെ ലോകത്തെ സൃഷ്ടിച്ചു എന്നു സ്പഷ്ടമാകുന്നു.

യഹോവാ ആദ്യം ശുദ്ധജ്ഞാനമില്ലാതെ അജ്ഞാന ബന്ധമുള്ളവരായിട്ടുതന്നെ രണ്ടു മനുഷ്യരെ സൃഷ്ടിക്കുകയും അവരുടെ

സമീപത്തിൽ ഉപയോഗമില്ലാത്ത ഒരു വൃക്ഷത്തെ വച്ചുണ്ടാക്കുകയും അതിന്റെ കനിയെ തിന്നുപോകരുതെന്നു ന്യായംകൂടാതെ ഒരു കല്പന അവർക്കു കൊടുക്കുകയും പിശാചിനെ നശിപ്പിച്ചുകളയുകയോ വിലക്കിനിർത്തുകയോ ചെയ്യാതെ ഭൂമിയിൽ ജീവൻമാരെ പരീക്ഷിക്കുന്നതിനായി ഏർപ്പെടുത്തി വിടുകയും ആ ആദിമമനുഷ്യർ ബുദ്ധിമോഹത്താലും വിഷയേച്ഛയാലും പിശാചിന്റെ ദുർബ്ബോധനയാലും കൽപനയെ ലംഘിച്ചു പാപികളായിപ്പോകയും ചെയ്തു.

അനന്തരം വേറെ യാതൊരു മാർഗ്ഗവും നോക്കാതെ ആ പാപികളുടെ സന്താനരൂപമായിട്ടുതന്നെ പിന്നെയും സൃഷ്ടിക്കപ്പെട്ടതുകൊണ്ട് എല്ലാ ജീവൻമാരും പാപികളായി തീർന്നു. പാപികളുണ്ടായതുകൊണ്ട് അനുഗ്രഹവും അപേക്ഷിതമായി. അങ്ങനെ പാപികളുണ്ടായതിനു ഹേതുവാകയാൽ ഈ സൃഷ്ടി അനുഗ്രഹത്തിനു നിമിത്തമായും ഭവിച്ചു. പാപികൾക്കു പരീക്ഷാരൂപമായിട്ട് മുക്ത്യുപായങ്ങൾ അറിയിക്കപ്പെട്ടു. ആ ഉപായങ്ങളോടു ചേർന്നവരെ ദേവനെ അനുസരിക്കുകയെന്ന ഗുണമുള്ള ശുദ്ധൻമാരെന്നും അല്ലാത്തവരെ ദൈവവിരോധഗുണമുള്ള അശുദ്ധൻമാരെന്നും അറിയുന്നതിനും ശുദ്ധൻമാർക്ക് പരലോക കാര്യങ്ങളെ ഉണർത്തുന്നതിനുമാണ് അഴിവോടുകൂടിയ ഭൂമിയിൽ പാപികൾക്ക് അധിവാസം നിയമിക്കപ്പെട്ടത്. അതുകൊണ്ട് ഈ വിധമുള്ള സ്ഥിതി (രക്ഷയും സ്ഥിതിയുടെ അനന്തരം സംഹാരവും അനുഗ്രഹനിമിത്തങ്ങളാകും.) മുക്തിയിൽ ഇരിക്കുന്ന ശുദ്ധൻമാരെ ദേവോപചാരവൃത്തിയിൽ നിന്നും മാറിക്കളയാതിരിക്കത്തക്കവണ്ണം ദണ്ഡഭയം കൊടുക്കുന്നതിനാണ് അശുദ്ധൻമാരെ അഴിച്ചുവിടാതെ ദണ്ഡിപ്പിക്കുന്നതായ നിഗ്രഹം. അതുകൊണ്ട് നിഗ്രഹം അനുഗ്രഹം നിലനിൽക്കുന്നതിലേയ്ക്കു നിമിത്തമാകും. ഇപ്രകാരം സൃഷ്ടിസ്ഥിതിസംഹാരം നിഗ്രഹങ്ങൾ കൊണ്ട് നിറവേറപ്പെട്ട അനുഗ്രഹമാണ് പ്രധാന കൃത്യം, ആ അനുഗ്രഹവും ദേവോപചാരത്തിനു നിമിത്തമാകുന്നു. അതുകൊണ്ടു ദേവമഹിമ പ്രകാശിക്കും. ആകപ്പാടെ എല്ലാ കൃത്യങ്ങൾകൊണ്ടും സംഭവിക്കുന്ന പരമപ്രയോജനം യഹോവായുടെ ആനന്ദാനുഭവം തന്നെ. ഇപ്രകാരം അനുഭവത്തെക്കൊണ്ടു നോക്കുമ്പോൾ സൃഷ്ടിയുടെ സ്വാർത്ഥകത്വം[3] സ്പഷ്ടതയെത്തന്നെ പ്രാപിക്കുന്നു.

ജീവൻമാർ തന്റെ മഹിമയെ അറിഞ്ഞു ഭയപ്പെട്ട് തന്നെ

സ്തുതിച്ചുവണങ്ങുന്നതിനും തന്നിമിത്തം തന്റെ മഹിമ സംപ്രകാശിക്കുന്നതിനും വേണ്ടിയാണ് യഹോവാ ലോകത്തെ സൃഷ്ടിച്ചത്. ആകയാൽ സൃഷ്ടികാലത്തിന്നു മുമ്പേ തന്റെ മഹിമ പ്രകാശിക്കാതെയും അതു തനിക്ക് ഒരു കുറവായിട്ടും തന്നെയിരുന്നു എന്നും ആ കുറവിനെ നീക്കുന്നതിലേയ്ക്ക് കാംക്ഷിച്ചാണു സൃഷ്ടിപ്പാൻ തുടങ്ങിയതെന്നും നിശ്ചയമാകുന്നു.

അതല്ല, തന്റെ മഹിമ മുമ്പേതന്നെ കുറവുകൂടാതെ സ്വയം പ്രകാശിച്ചിരുന്നൂ എങ്കിൽ ആ മഹിമയെ വീണ്ടും പ്രകാശിപ്പിക്കുന്നതിനുവേണ്ടി ചെയ്യുന്ന പ്രവൃത്തി നിഷ്ഫലമാകുന്നു. ആ മഹിമയെ ജീവൻമാരിൽ പ്രകാശിപ്പിക്കുന്നതിലേയ്ക്ക് പ്രവേശിച്ചിരുന്നു എങ്കിൽ അതും തന്റെ നിമിത്തമാകയാൽ മുൻപറയപ്പെട്ട ദോഷം പറ്റും.

ജീവൻമാർ നിമിത്തം തന്നെ ജീവൻമാരിൽ പ്രകാശിപ്പിപ്പാൻ തുടങ്ങി എങ്കിൽ സൃഷ്ടിക്കുമുമ്പേ ജീവൻമാരില്ലാതിരുന്നതുകൊണ്ട് അതും വിരുദ്ധം തന്നെ.

തന്നാൽ സൃഷ്ടിക്കപ്പെടുവാൻ പോകുന്ന ജീവൻമാരിൽ തന്റെ മഹിമയെ പ്രകാശിപ്പിക്കണമെന്നായിരുന്നു എങ്കിൽ സൃഷ്ടിപ്പു പ്രകാശിപ്പിന്നും പ്രകാശിപ്പു സൃഷ്ടിപ്പിന്നും നിമിത്തമെന്നുവരികയാൽ അന്യോന്യാശ്രയമെന്ന[4] ദോഷത്തിനു സംഗതിയാകും.

മുമ്പിനാലെ പ്രകാശിച്ചു തന്നെയിരുന്നു എങ്കിലും തന്നെയനുഭവിക്കുന്നതിലേയ്ക്ക് ആരുമില്ലാതെയിരുന്നതുകൊണ്ട് ഉപയോഗപ്പെടാതെ വൃഥാ കിടന്ന ആ മഹിമയെ അനുഭവിപ്പിക്കുന്നതിനുവേണ്ടിയാണ് ജീവൻമാരെ സൃഷ്ടിച്ചതെങ്കിൽ തന്റെ മഹിമയ്ക്കു താൻതന്നെ ഭോക്താവായിരിക്കെ മേൽപ്രകാരം വൃഥാ കിടന്നു എന്നുള്ളത് യുക്തമാകുന്നില്ല. ജീവൻമാരില്ലാതിരുന്നതുകൊണ്ട് താൻ തന്റെ മഹിമയെ അവരെ അനുഭവിപ്പിക്കയും വേണ്ട. വേണമെങ്കിൽ അനുഭവിപ്പിക്കണമെന്നുള്ളത് സൃഷ്ടിക്കണമെന്നുള്ളതിന്നും നിമിത്തമെന്നുവരികയാൽ ഇവിടെയും അന്യോന്യാശ്രയമെന്ന ദോഷം അനുവർത്തിക്കും. ആകയാൽ ഏതുപ്രകാരം പറഞ്ഞാലും മഹിമ പ്രകാശിക്കാതെ ഇരുന്നത് എങ്ങനെയും യഹോവായ്ക്ക് ഒരു കുറച്ചിൽ[5] തന്നെ ആയിരുന്നു. അല്ലെങ്കിൽ പ്രകാശിപ്പിക്കുന്നതിലേയ്ക്കുവേണ്ടി പ്രയത്നിക്കണമെന്നില്ലായിരുന്നു. ആ കുറച്ചിൽ

മുമ്പില്ലാതിരുന്ന ജീവൻമാരെ അല്ലാ മുമ്പേ ഉണ്ടായിരുന്ന യഹോവ യെതന്നെ സംബന്ധിക്കും. ആകയാൽ യഹോവ തന്റെ മഹിമ പ്രകാ ശിക്കാതിരുന്നതിനെപ്പറ്റി കുറവുള്ളവനായി തീർന്നു എന്നു വന്നു പോയതിനാൽ കുറവോടുകൂടിയവനെന്നും അപ്പോൾ അതിന് എതി രായി നിറവില്ലാത്തവനെന്നും ആ കുറച്ചിൽകൊണ്ടും അതിനെ നിവർത്തിപ്പിക്കണമെന്നും പ്രയത്നിക്കകൊണ്ടും, വ്യാകുലപ്പെട്ടിരു ന്നവനാകയാൽ പരമാനന്ദം ഇല്ലാത്തവനെന്നും തനിക്ക് ആനന്ദപ്രാ പ്തിക്കുവേണ്ടി സൃഷ്ടിപ്പാൻ തുടങ്ങി എന്നു കാണുന്നതുകൊണ്ട് സുഖത്തെ ചെയ്യുന്നവയെക്കുറിച്ച് കാമവും ദുഃഖത്തെ ചെയ്യുന്നവ യെക്കുറിച്ചു ക്രോധവും ആ രണ്ടിന്റെയും മൂലമായ മോഹവും ഉള്ള വനെന്നും അനാദിയായിട്ട് ഈ കുറവിനെ നീക്കുന്നതിലേയ്ക്കു പായം അറിയാതിരുന്നതുകൊണ്ട് അനാദിജ്ഞാനം ഇല്ലാത്തവ നെന്നും അനാദിയായിട്ടു കൃത്യം ചെയ്യാത്തതുകൊണ്ട് അനാദി കർതൃത്വം ഇല്ലാത്തവനെന്നും അനാദിയേ കർതൃത്വം ഇല്ലാതിരുന്ന ചില കാലങ്ങൾക്കു മുൻപെ കർതൃത്വത്തെ പ്രാപിച്ചു കൃത്യം തുടങ്ങി യതുകൊണ്ട് യഹോവ പ്രാപിച്ചകർത്തൃത്വം മുൻപേ ഇല്ലാതിരുന്നു പിന്നീടുണ്ടായതായി[6] കാര്യലക്ഷണത്തോടുകൂടിയതാകകൊണ്ടും അതിനു വേറെയൊരു കർത്താവ് അപേക്ഷിക്കപ്പെടുകയാലും അതു നിമിത്തം യഹോവാ അതിനെ വേറൊരു കർത്താവിങ്കൽനിന്നു സമ്പാ ദിച്ചതാണെന്നും തെളിവാകകൊണ്ടും സ്വതന്ത്രത്വം ഇല്ലാത്തവ നെന്നും അനാദിയായിട്ടല്ലാതെ ഇടയിൽ കുറവോടുകൂടിയ കിഞ്ചിൽകർതൃത്വത്തെ പ്രാപിച്ചു സ്വഭാവം വേർപെടുകയാൽ അവി കാരിത്വം[7] ഇല്ലാത്തവനെന്നും വികാരത്തോടുകൂടിയതുകൊണ്ടും കുറവുള്ളതുകൊണ്ടും അനാദിനിത്യവ്യാപകത്വം[8] ഇല്ലാത്തവനെന്നും തന്റെ സുഖത്തിനായിട്ടു താൻതന്നെ പാപം വിളയുന്നതിലേയ്ക്ക് ഹേതു ഉണ്ടാക്കി പല ജീവൻമാരെയും നിത്യകാലം ദണ്ഡിപ്പാറാക്കി യതുകൊണ്ട് ന്യായവും, കൃപയും, നൻമയും ഇല്ലാത്തവനെന്നും ജീവൻമാരിൽ തന്നെ നിത്യവും ഉപചരിക്കത്തക്കവർ ഇന്നാരെല്ലാമാ കുന്നുയെന്നുള്ളതിനെ ജ്ഞാനംകൊണ്ട് അറിയാതെ അവരെ പാപിക ളാക്കി ഭൂമിയിലിരുത്തി വിധികളെ കൊടുത്ത് പരീക്ഷിച്ചിട്ടു മാത്രം അറിയുന്നതുകൊണ്ട് സർവ്വജ്ഞത്വം ഇല്ലാത്തവനെന്നും ജീവൻമാർക്കു പാപവും ദുഃഖവും വരുത്താതെ അവരെക്കൊണ്ടു

തന്നെ ഉപചരിപ്പിക്കയും തനിക്കു സുഖത്തെ ഉണ്ടാക്കുകയും ചെയ്യുവാൻ കഴിയാതിരുന്നതുകൊണ്ട് സർവ്വശക്തിയില്ലാത്തവനെന്നും തെളിവാകുന്നു. പിന്നെയും പാപം ഉണ്ടാകുമെന്നതിനെ മുൻപേകൂട്ടിയറിയാത്തതുകൊണ്ടു പൂർണ്ണജ്ഞാനം ഇല്ലാത്തവനെന്നും അറിഞ്ഞിട്ടും അതിനെ തടുപ്പാൻ കഴിയാതെ ഒഴിഞ്ഞു എന്നുവരുകിൽ പൂർണ്ണശക്തിയില്ലാത്തവനെന്നുംകൂടി സ്പഷ്ടമാകും. ജീവൻമാരുടെ സുഖാനുഭവത്തിനു ദുഃഖാനുഭവവും ദുഃഖാനുഭവത്തിനു പാപവും നിയത കാരണമെന്നറിഞ്ഞതുകൊണ്ടു സുഖത്തെ ജനിപ്പിക്കുന്നതിലേയ്ക്കാണ് പാപത്തെയുണ്ടാക്കിയതെന്നുവരികിൽ പാപം ഇല്ലാത്ത ദേവദൂതൻമാർക്കും സുഖം ഉണ്ടാക്കിയിരിക്കയാൽ അവിടെ സുഖാനുഭവത്തിനു പാപം കാരണമാകാത്തതു കൊണ്ട് ആയതു തീരെ യോജിക്കുന്നില്ല. ഇപ്രകാരം, കുറവ്, വ്യാകുലത, കാമം, ക്രോധം, ആദിജ്ഞാനം,[9] മോഹം, ആദികൃത്യം,[10] പരതന്ത്രത്വം, വികാരത്വം, അവ്യാപകത്വം, അന്യായം, അതികഠിനത, ദുഷ്ടത, കിഞ്ചിജ്ഞത്വം, കിഞ്ചിച്ഛക്തി മുതലായ ദോഷങ്ങൾ ഉള്ളവനാകയാൽ യഹോവ ഈശ്വരത്വം ഉള്ളവനല്ല. പാപിഷ്ഠൻ എന്നുതന്നെ ന്യായംകൊണ്ടു സിദ്ധിക്കുന്നു. ഈ ദോഷങ്ങളെല്ലാം അഹന്ത, കർമ്മം, മായ എന്ന പാശങ്ങളാലുണ്ടാകുന്നവയാകുന്നു എന്നു ദൈവശാസ്ത്രം ഘോഷിക്കുന്നതുകൊണ്ട് യഹോവയാകട്ടെ പാശബദ്ധൻതന്നെയാണ്. ആകയാൽ അനാദിയായിട്ട് അഹന്താപാശത്താൽ ബന്ധിക്കപ്പെട്ട തന്റെ പരിപാകയിച്ഛാശക്തിക്കു വ്യക്തി[11] ഇല്ലാത്തതുകൊണ്ട് പരതന്ത്രനായിരുന്ന യഹോവാ അനാദിനിത്യവ്യാപകസ്വതന്ത്രസർവ്വജ്ഞനായും അനാദിസിദ്ധബദ്ധാത്മനിമിത്തം അനാദികൃത്യകർത്താവായും രക്ഷിതാവായും ഇരിക്കുന്ന പരമശിവന്റെ ദിവ്യപ്രസാദരൂപസത്യസങ്കൽപകാരണത്താൽ തന്റെ പൂർവ്വകാലീന കർമ്മാനുസരണമായിട്ടു നിർമ്മിക്കപ്പെട്ട മായാകാര്യമായ ശരീരവും കാരണവും എടുത്ത് കിഞ്ചിജ്ഞത്വം അല്പകൃത്യം മുതലായ നിയതഭുവനത്തിലിരുന്ന് നിയതഭോഗങ്ങളെ അനുഭവിച്ചുതന്റെ അധികാരാവസാനത്തിൽ മരിച്ചു പോകുന്ന ഒരു പശുവാകുന്നു[12] എന്നു ശൈവസിദ്ധാന്തം.[13]

ഇനി ചില ക്രിസ്ത്യൻമാർ ഇന്നകാലത്തിൽ ഇന്ന സ്ഥലത്തിൽ ഇന്ന പ്രകാരം ഒരു നിമിത്തവും കൂടാതെ സൃഷ്ടികൃത്യം ചെയ്യണമെന്നു ഒരു സങ്കല്പം യഹോവായുടെ ഹൃദയത്തിൽ അനാദിയായിട്ട്

അഭിപ്രായപ്പെട്ടു വിജൃംഭിച്ചു നില്ക്കും. ഇതു തന്നെയാണ് ആവരണ ശക്തിയുടെ ആരോപബീജമാകുന്നത്. ഇത് അനാദിയായുള്ളത്. ഇതു സൂക്ഷ്മവാസനയാൽ ആരോപിക്കപ്പെട്ടാലും തനതു നിലയില്ലാത്ത പൂർവാവസ്ഥയെ സംബന്ധിച്ചു വന്നതിനാൽ, സ്വപ്നത്തിലുദിച്ച പുരുഷൻ സ്വപിതാവിനെ തന്റെ കാരണമായി ഭാവിക്കുന്നതുപോലെ, ഈ ആവരണശക്തി സകലത്തിനും കാരണമാകും. മേലും വാസന യിൽ പ്രതിബിംബിച്ച ജ്ഞാനം വികൃതിയോടു കൂടിയിരുന്നാലും, അതിനു മുൻപെട്ട വൃത്തിയിലുദിച്ച ജ്ഞാനം വികൃതിയെ വിട്ടുനീ ങ്ങിയിരുന്നാലും, കൂടസ്ഥ പരമാത്മസ്വരൂപജ്ഞാനം ശുദ്ധനിരുപാധി കമായിരുന്നാലും, ഇത്രയും സ്ഥലങ്ങളിൽ ശ്രുതിയുക്ത്യനുഭവ ങ്ങൾകൊണ്ട് ജ്ഞാനസ്വരൂപം അലുപ്തമാകുംവണ്ണം[56] അനുഭവിക്ക പ്പെടുകയാൽ അതിനെ ഖണ്ഡിക്കുന്നതിന് ആരും ശക്തന്മാരാക യില്ല. ഏതു പ്രകാരത്തിലും വിചാരാസഹനീയമായ ഈ ആവരണ ശക്തി വിചാരിക്കപ്പെട്ടാൽ അവസ്തുവായിത്തന്നെ സിദ്ധിക്കും. ഇപ്ര കാരം വിവേകാനുഭൂതിയാൽ നിഷേധിച്ച്, വന്ധ്യാപുത്രനിൽ അന്യ പുരുഷന് ഞാനെന്ന അദ്ധ്യാസം വരുവാൻ പ്രശക്തിയില്ലാത്തതു പോലെ,[57] അവസ്തുവായ ഈ ആവരണശക്തിയിലും അദ്ധ്യാസം വരാൻ പ്രശക്തിയില്ലയെന്നും, അദ്ധ്യാസത്തെ വിട്ടുനീങ്ങി അപ്രകാ രംതന്നെ ഇതിനെ നിഷേധിപ്പാൻ കാരണമായി പറഞ്ഞ സോപാധിക നിരുപാധികസ്ഥലങ്ങളിൽ പറഞ്ഞ പ്രകാരം ജ്ഞാനദൃഷ്ടിയെ ഉള്ള പടി അനുഭവിച്ച്, ഈ ആവരണവൃത്തി സ്വപ്നത്തിൽപോലും ഉദി ക്കാൻ അവസരമില്ലാതെ ക്ഷയിച്ച്, ആ അനുഭവബലത്താൽ നിരാവര ണപരബ്രഹ്മ ചൈതന്യമാത്രമായി അഹമർത്ഥജ്ഞാനാനുഭവം നിര ന്തരാനുഭൂതിയായി സിദ്ധിക്കിൽ, ആ വിവേകാനുഭൂതിയാകുന്ന വാളു കൊണ്ട് വെട്ടുപെട്ട് പുനരുത്ഥാനരഹിതമായി മനസ്സർപ്പത്തിന്റെ രണ്ടാം തലയും നശിച്ചുപോകും.

ശി: മൂർച്ഛ, മരണം, പ്രളയം, സമാധി ഇവകളിലും ആ ആവരണശക്തിയുടെ പ്രവേശമിരിക്കേ സുഷുപ്ത്യവസ്ഥയുടെ ഒന്നിന്റെ മാത്രം അനുഭൂതിബലംകൊണ്ട് അതു മരിച്ചുവെന്നുള്ളത് എങ്ങിനെ ശരിയായിട്ടു ചേർന്നു?

ആചാ: മൂർച്ഛാവസ്ഥയിലും അതിഭയത്തോടുകൂടിയ മനോ വാസന തന്റെ അക്കാലത്തുള്ള സ്വഭാവത്തോടു യാതൊന്നിനെയും

അഭിമുഖപ്പെടാതെ വാസനാതീതജ്ഞാനത്തോടെ മൂഢമായി ആവരണശക്തിയിൽ ലയിച്ച്, ആ വൃത്തിയും വിട്ടു നീങ്ങി, ചിദാഭാസൻ കൂടസ്ഥമാത്രമായി ശേഷിച്ച്, ഉത്ഥാനദശയിൽ ഭയകമ്പാദികളോടു ചേർന്നവനായി, പൂർവവാസനാവിശേഷത്താൽ കാണപ്പെട്ടാലും, മൂർച്ഛാവസ്ഥയിൽ എപ്രകാരം ഇരുന്നുവെന്നു ചോദിച്ചാൽ സുഷുപ്ത്യവസ്ഥാനുഭൂതിയോടു സമാനമായിട്ടു തന്നെ പറയും. അപ്രകാരം തന്നെ പ്രളയാവസ്ഥയും മരണാവസ്ഥയും ഭവിക്കും. സമാധ്യവസ്ഥയോ എന്നാൽ, ആരോപിതമായ സകല ദ്വൈതത്തെയും സർവാധിഷ്ഠാനമായ പ്രത്യഗഭിന്ന പരമാത്മസ്വരൂപത്തിൽ അതിന്നു വേറായിട്ടില്ലാതെ നിഷേധിച്ച്, സ്വരൂപമാത്രമായി പ്രകാശിക്കും. ആ അവസ്ഥയിൽ ദൃശ്യവിഷയം, വിക്ഷേപം ഇവ ഇല്ലാത്തതിനാലും ത്രിപുടിയില്ലാത്തതിനാലും ഈ രണ്ടു ഗുണങ്ങളും ഈ ആവരണശക്തിക്കും ആ സമാധ്യനുഭവത്തിനും സമാനമായിരിക്കയാൽ അപ്രകാരം പറഞ്ഞുവെന്നല്ലാതെ ആ ആവരണവൃത്തിക്കു അവിടെ പ്രവേശം സിദ്ധിക്കയില്ല.

ശിഷ്യൻ: സുഷുപ്തി മുതൽ മുൻപറയപ്പെട്ട അവസ്ഥകളിൽ ജീവനായത് അവസാനത്തു കൂടസ്ഥബ്രഹ്മത്തിനു വേറായിട്ടില്ലാതെ ലയിക്കപ്പെട്ടു എന്നതിനാൽ ആത്മപ്രാപ്തി എല്ലാവർക്കും ശരിയായിരിക്കുമ്പോൾ ജ്ഞാനി ഒരുത്തൻ മാത്രം ബ്രഹ്മപ്രാപ്തി ഉള്ളവനെന്നും, അവൻ മാത്രം ജനിക്കയില്ലെന്നും, മറ്റുള്ളവർ ബ്രഹ്മപ്രാപ്തി കൂടാതെ ജനിക്കുമെന്നും ഉള്ളതു എങ്ങിനെ ചേരും?

ആചാ: ആ അവസ്ഥകളിൽ ജീവന്മാർ ബ്രഹ്മപ്രാപ്തിയെ പ്രാപിച്ചിരുന്നിട്ടും ബ്രഹ്മജ്ഞാനം കൊണ്ട് അവരുടെ കർമ്മങ്ങൾദഗ്ദ്ധമാകാത്തതിനാൽ, വിചിത്രശക്തിയോടു ചേർന്ന് ആ കർമ്മവാസനയാൽ ബ്രഹ്മവിലക്ഷണരായിട്ട് ആ ജീവന്മാര് ഉത്ഥാനദശയിൽ ഭവിക്കുന്നു. എന്നാൽ മരണദശയെന്നതിൽ ഉത്ഥാനത്തിനു ഹേതുവില്ലായ്കയാൽ അവർക്കും എങ്ങിനെ ജനനം വരാം എന്നാൽ, വ്യവഹാരോപയോഗിയായ ഉത്ഥാനമില്ലായ്കയാൽ മരണമെന്നു പറയപ്പെട്ടു എന്നല്ലാതെ ലിംഗശരീരം, കാരണ ശരീരം ഇവകൾ ബ്രഹ്മജ്ഞാനം കൊണ്ട് വിട്ടുനീങ്ങാതിരിക്കുന്ന കാലമത്രയും ആ ഉപാധിയോടു ചേർന്ന ജീവൻ, ദേശാന്തരം പോയ പുരുഷൻ അവിടെ ജീവിച്ചിരിക്കേ അവൻ ചിലരുടെ ദൃഷ്ടിക്കു മാത്രം കാണപ്പെടാതെയി

രിക്കേ അതുകൊണ്ട് അവൻ മരിച്ചവനാകാത്തതുപോലെ, മരിച്ചവ നാകയില്ല. ഇപ്രകാരം ബ്രഹ്മജ്ഞാനി ഒരുത്തൻ തന്നെ മുക്തനാകും. ഇപ്രകാരം തെളിഞ്ഞാലും.

(അപ്രകാരം തന്നെ ശിഷ്യൻ തെളിഞ്ഞു. ആചാര്യൻ അനന്തരം സംശയമുദിക്കാതെ കാത്തുരക്ഷിക്കും നിമിത്തം ചില രഹസ്യങ്ങളെ അരുളിച്ചെയ്യുന്നു.)

മനോനാശാർത്ഥമായി, ബദ്ധകങ്കണനായി നില്ക്കുന്ന ശുദ്ധ വീരാ, മുമ്പിൽ വിക്ഷേപശക്തി ബാധിക്കപ്പെട്ടതുപോലെ ഇപ്പോൾ ആവരണശക്തിയും ബാധിക്കപ്പെട്ടതിനാൽ ദ്വൈതപ്രപഞ്ചം ദർപ്പണ നഗരം പോലെ ഉദിക്കൽ, അതിനെ അഭിമാനിച്ച് പഞ്ചകർത്താക്കൾ നീതിയായി നടത്തുന്നതുപോലെ കാണിച്ച് ദ്വൈതത്തെ വിശ്വസിപ്പിക്കൽ, ഇതുകൾ യാതൊന്നും സിദ്ധിക്കുകയില്ല. എന്നാൽ നീതിയായി– നീതിയായി എന്നതു വ്യവസ്ഥയെ സ്ഥാപിച്ച് ന്യായവിരോധമില്ലാതെ ഇരിക്കുന്നതാകുന്നു– നടത്തി മയക്കുന്ന സ്വഭാവത്തെ സകല സന്ദേഹനിവൃത്ത്യർത്ഥം ഇനിയും കുറഞ്ഞൊന്നാലോചിക്കാം.

ജാഗ്രത്തു വിട്ടുനീങ്ങി സ്വപ്നം അനുഭവിക്കപ്പെട്ടതായും, ഈ രണ്ടും സുഷുപ്തിയിൽ മറയുന്നതായും, അനന്തരം ഉണരുമ്പോൾ പ്രപഞ്ചം ഉദിക്കുന്നതായും കാണപ്പെടുന്നതിൽ വ്യവസ്ഥയുണ്ടോ ഇല്ലയോ? ഈ മൂന്നവസ്ഥകൾക്കും ഭേദം എന്ത്? എന്നു നോക്കിയാൽ ജാഗ്രത്, സ്വപ്നം ഈ രണ്ടിലും അനുഭവിക്കപ്പെടുന്ന വസ്തുക്കളിൽ ഭേദപ്പെടുന്നില്ല. എന്നാൽ അനുഭവം കൊണ്ടു ഭേദമുണ്ട്. സ്വപ്നത്തിൽ ഒരു ദേശത്തിൽ ചെന്ന് അവിടെ ചിലരാൽ സ്രക്ചന്ദനാദികൊണ്ട് ഉപചരിക്കപ്പെട്ടാൽ ആ അടയാളം ഉണർന്ന ശേഷം അവന്റെസ്ഥൂലദേഹത്തിൽ കാണായ്കയാൽ ഈ രണ്ടവസ്ഥകൾക്കും ഭേദം സിദ്ധിക്കാമെന്നാൽ, സ്വപ്നം വാസനാമയമാകയാൽ, വാസനയെന്നത്ജാഗ്രദനുഭൂതിയുടെ ദാർഢ്യമാകയാൽ, അതു സത്യമാകയില്ല. എന്തെന്നാൽ ഗജതുരഗരഥപദാദികൾ മുതലായ വസ്തുക്കൾ സ്വപ്നാവസ്ഥയിൽ അനുഭവിക്കപ്പെട്ട് ഉത്തരക്ഷണത്തിൽ തിരോധാനപ്പെടുന്നു. നന്നായി ആലോചിക്കുമ്പോൾ അവ കല്പനാമാത്രമെന്നല്ലാതെ സത്യമാകയില്ല. അസത്യമായ വസ്തുക്കളുടെ അനുഭവത്തെ ഒരവസ്ഥയായിട്ടു പറയുന്നത് നീതിയാകയില്ല.

ഈ സ്വപ്നാവസ്ഥ അസത്യവും ജാഗ്രദവസ്ഥ സത്യവുമായതു കൊണ്ട് ഈ രണ്ടവസ്ഥകൾക്കും ഭേദമുള്ളതായിട്ടുണ്ട് എന്നു പറയാമെങ്കിലും ജാഗ്രദവസ്ഥ സത്യമായി സിദ്ധിച്ചാൽ അതു ശരി. സിദ്ധിച്ചില്ലെങ്കിൽ ഭേദവും സിദ്ധിക്കയില്ല. അതു എങ്ങിനെയെന്നാൽ, ജാഗ്രദവസ്ഥയിൽ അനുഭവിക്കപ്പെട്ട വസ്തുക്കൾ സ്വപ്നാവസ്ഥയിൽ കണ്ട വസ്തുക്കളെക്കാളും ഭിന്നപ്പെടായ്കയാൽ പദാർത്ഥഭേദം സിദ്ധിക്കയില്ല. അനുഭവഭേദം സിദ്ധിക്കാമെന്നാൽ, അനുഭവം എന്നതു ഏതിന്റെ വ്യാപാരമെന്നു നോക്കിയാൽ, കേവലം ബഹിഷ്കരണങ്ങളുടേതുമല്ല, അന്തഃകരണങ്ങളുടേതുമല്ല. രണ്ടിന്റെയും സംബന്ധബലത്താൽ ആകുന്നുവെന്നാൽ, ഇതുകൾ സകലതും ജഡമാകയാൽ ആത്മപ്രകാശത്തെ അപേക്ഷിച്ചു തന്നെ മുൻപറഞ്ഞ അനുഭൂതി സിദ്ധിക്കേണ്ടതാണ്. അവനോ ദ്രഷ്ടാ; മറ്റുള്ള സകലതും ദൃശ്യം;[58] ദൃശ്യമശേഷവും ഘടതുല്യമാകയാൽ, ഘടത്തിന് ജാഗ്രദാദ്യവസ്ഥകൾ സിദ്ധിക്കാത്തതുപോലെ, ഇവകൾക്കും സിദ്ധിക്കയില്ല. ദ്രഷ്ടാവിന്റേതാകാമെന്നാൽ, അവസ്ഥകളെ കടന്ന് സാക്ഷിയായിരിക്കുന്നവനെ എങ്ങിനെ സംബന്ധിക്കും? മേലും ഈ അവസ്ഥകൾ സുഷുപ്തിയിൽ കാണപ്പെടായ്കയാൽ ആത്മസംബന്ധം ഇല്ലെന്നുമാകും. ഈ ആത്മസംബന്ധത്തെ വിട്ടു നീങ്ങി ഒരു വസ്തുവും ഒരിടത്തും ഇരിക്കുമെന്നു സിദ്ധിക്കായ്കയാൽ അവസ്തുവുമാകും.അതോ, തോന്നിയും കാണാതെ മറഞ്ഞും വിവേകത്താൽ ബാധിക്കപ്പെടും. ഉള്ളത് അധിഷ്ഠാനത്തീന്നു കാലത്രയത്തിലും വേർപെടാതെ അധിഷ്ഠാനമായിത്തന്നെ സിദ്ധിക്കും.ꠓപ്നദ്രഷ്ടാവായ ആത്മാവിനെ ഒഴിച്ച് സ്വപ്നോത്ഥാനസമയത്തിൽ സ്വപ്നപ്രപഞ്ചമശേഷവും വേർപെടാതെ ആത്മമാത്രമായി ശേഷിക്കുന്നതുപോലെ, അവസ്ഥാത്രയ സാക്ഷിയായ ദ്രഷ്ടാവിനെ ഒഴിച്ചു അവസ്ഥാത്രയം അശേഷവും വേർപെടാതെ ദ്രഷ്ടാവിന്റെ ദൃഗ്ധർമ്മമാത്രമായി ശേഷിച്ചു നില്ക്കും. പൂർവമീമാംസകമതത്തിൽ പറയപ്പെട്ട സ്വർഗ്ഗാദി ഫലഹേതുവായ അപൂർവവും[59] ഈ ദൃഗ്ധർമ്മത്തിലടങ്ങി, ജാഗ്രത്ത് സ്വപ്നാവസ്ഥകൾക്കും ഭേദത്തെ കല്പിക്കാൻ ശക്തിയില്ലാതെ നീങ്ങിപ്പോകും. ആകയാൽ വിവേകിക്കിൽ ഈ ദ്വൈതപ്രപഞ്ചത്തേയും മനസ്സായ തന്നെയും മിഥ്യയെന്ന് വിശ്വസിപ്പിച്ചു നില്ക്കും. പ്രകാരംതന്നെ മൃത്തിക മൃത്തികയിൽ ഭവിച്ച, ലോഷ്ടം,[60] രത്നം ഈ

രണ്ടും ഏതവസ്ഥകൊണ്ടു സമാനമായിട്ടില്ലാതെ ഭിന്നപദാർത്ഥങ്ങളെന്നപോലെ തോന്നിയാലും അതിപ്രകാശം കൊണ്ട് രത്നം വിവേകബുദ്ധിയിൽ പ്രതിവ്യവഹാരത്തിന് വേറാവാൻ പാടില്ലാത്തതുപോലെ, അജഡമായി ഒരു ഭാഗവും ദൃശ്യപ്രകൃതിയിലടങ്ങി അനാത്മവസ്തുവായിക്കൊണ്ട് വിവേകബുദ്ധിയിൽ ആത്മാവ് ഇതുകൾക്കന്യമെന്നറിയുമാറ് സ്ഫുരിച്ചു നില്ക്കും.

ഇപ്രകാരം ജീവന്മാര് സദ്ഗുരുകൃപയാൽ സിദ്ധിച്ച വിവേകം കൊണ്ട് കർമ്മകാണ്ഡത്തിൽ പറഞ്ഞ പുണ്യപാപങ്ങളോടു ചേർന്ന് അനേകകോടി ജനനമരണങ്ങൾ ജീവനോടു ചേർന്നിരുന്നതായി പറയുന്നതിനാൽ, അവസ്ഥകളെപ്പോലെ ജനനമരണങ്ങളും നിലയില്ലാതെ വന്നുപോയവയായിരിക്കെ അവയോടു ചേർന്ന ജീവൻ അവിനാശിയായും അതുകളുടെ സംബന്ധവിയോഗങ്ങളാൽ വികാരമില്ലാത്തവനായും, അവയ്ക്കു സാക്ഷിയായും അല്ലെങ്കിൽ, അവനും അവകളെപ്പോലെ ഒരു വസ്തുവായി നശിക്കും. അങ്ങിനെയായാൽ അവകളും ജീവനും സിദ്ധിക്കാതെ നീങ്ങിപ്പോകും. അതോ ശ്രുതിയുക്ത്യനുഭവം ഈ മൂന്നിനും ചേരുകയില്ല. ആ നിമിത്തം അവനെ മുൻപറഞ്ഞ പ്രകാരം വ്യവസ്ഥാപിച്ചാൽ ആകാശത്തിൽ പെയ്യുന്ന വർഷത്താലും ദഹിക്കുന്ന സൂര്യകിരണതാപത്താലും ആകാശത്തിനു ശീത ഉഷ്ണസംബന്ധം സിദ്ധിക്കാത്തതുപോലെ, ഈ ആത്മാവിനും മുൻപറഞ്ഞ സംബന്ധം സിദ്ധിക്കുകയില്ല. തോന്നുന്നല്ലോ എന്നാൽ, അളവില്ലാതെ പ്രവാഹം പോലെ കാണപ്പെട്ടാലും മരുമരീചികാപ്രവാഹത്താൽ ഭൂമി നനകയില്ലാത്തതുപോലെ, ഇവകളുടെ സംബന്ധം ആത്മാവിനു സിദ്ധിക്കുകയില്ല. ഇപ്രകാരം ആലോചിക്കിൽ ജനനമരണങ്ങൾ നീങ്ങി ജീവന്മാർക്കു മോക്ഷമാർഗ്ഗം വെളിപ്പെടും. അപ്രകാരംതന്നെ കരയില്ലാത്ത സമുദ്രം കാറ്റിന്റെ ചലനവിശേഷത്താൽ അല, നുര, കുമിള മുതലായവകളാൽ വികാരത്തോടു ചേർന്നതായിട്ടും അതു അടങ്ങിയേടം നിർവികാരമായും കാണപ്പെട്ടാലും ജലം ജലമായിട്ടുതന്നെ സിദ്ധിച്ചിരിക്കുമ്പോലെ,വിക്ഷേപം, വിക്ഷേപത്തിന്റെ നീക്കം സാക്ഷിചൈതന്യത്തിനു സിദ്ധിക്കയില്ല എന്നു ആലോചിക്കുമ്പോൾ നീങ്ങിപ്പോകും. കാലതത്ത്വം തനിക്കന്യമായ പ്രപഞ്ചത്തെ അശേഷത്തേയും പ്രമാണപ്പെടുത്തുകകൊണ്ട് പ്രഞ്ചത്തിന്നന്യമായും, സാക്ഷിയാൽ മാത്രം പ്രകാശിക്കയാൽ ചിദ്വി

ലക്ഷണമായും, സർവ്വസംഹാരമായിരിക്കകൊണ്ട് തനതു സംഹാരശക്തിയാൽ പ്രപഞ്ചത്തെ വ്യാപിക്കുമളവിൽ സമസ്തവും തൻ പരിണാമത്തെ വിട്ടുനീങ്ങി ഭാവാഭാവസ്ഫൂർത്തിയില്ലാത്ത മഹാശൂന്യസദൃശമായ മഹാകാലതത്ത്വത്തിന് വേറായിട്ടില്ലാതെ നീങ്ങിപ്പോകും. അപ്രകാരം സർവ്വസംഹാരകാലതത്ത്വാനുഭോഗവൃത്തി ഉദിക്കുമ്പോൾ, തന്നിലുദിച്ച മഹാകാലതത്ത്വത്തിന്റെ സംഹാരശക്തികൊണ്ട് പ്രവേശിക്കുമ്പോൾ, കർപ്പൂരമല തീപെട്ടപോലെ, വസ്തുക്കൾ അശേഷവും അങ്ങനെയങ്ങനെ അഴിയുന്നതിനോട് ഇന്ന വിധമെന്നു പറയത്തക്കതല്ലാത്ത വ്യഥയേയും വ്യസനത്തെയും ഭയകമ്പാദിയേയും പ്രാപിച്ച്അപ്രകാരം തന്നെ നശിച്ച്, കാലതത്ത്വമായ തനതനുഭൂതിയിൽ നിന്നു സർവ്വസംഹാരകാരകത്വം പ്രപഞ്ചവിലക്ഷണമായും ചൈതന്യത്തിന്നന്യമായും സർവ്വസംഹാരശക്തിയോടു ചേർന്നതായും അനുഭൂതിയിൽ ഉദിച്ച പ്രകാരം നോക്കപ്പെട്ടാൽ അപ്രകാരം ഉദയമായ അനുഭൂതിവൃത്തിയുടെ ഗുണത്തിൽ നിന്നു വേറില്ലാത്തതായും ജഡമായും ഭവിച്ച്, മുൻപറഞ്ഞ പ്രകാരം ദൃഗ്ധർമ്മത്തിൽ അടങ്ങി, അതിൽ നിന്നു വേറേയില്ലാതെ നീങ്ങി നില്ക്കും. ആ ആത്മദൃഷ്ടി തന്നെ കാലത്തെ കടന്നിരിക്കയാൽ കാലാകാലനായ പ്രത്യക്കിനെ കാലതത്ത്വം ഒരിക്കലും സംബന്ധിക്കയില്ല. ഇങ്ങനെ വിവേകിച്ച് അനുഭവിച്ചാൽ സകല ദ്വൈതത്തെയും സംഹരിച്ച്, ആത്മസ്വരൂപത്തിൽ, അതിൽ നിന്നും അന്യമായിട്ടില്ലാതെ ആത്മ ദൃക്കാൽ ഭുജിക്കപ്പെട്ട്, അതു മാത്രമായി ശേഷിച്ചു നില്ക്കും. അവിടെ ചോറുരുളപോലുള്ള ദ്വൈതപ്രപഞ്ചവും ഉപകരണം പോലുള്ള കാലതത്ത്വവും ഭക്ഷിക്കപ്പെട്ട മാത്രത്തിൽ പ്രത്യഗേകരസമായി വിലാസിക്കും. ആ അനുഭൂതി നിലയെ മതിക്കത്തക്കവരാര്? നോക്കത്തക്കവരാര്? ഇങ്ങനെ കാലതത്ത്വത്തെ ജയിച്ചാൽ അവിടെ ത്രിപുടി ഇല്ലായ്കയാൽ മനസ്സും നശിച്ചുപോകും. അതിനാൽ വന്ന ജനനമരണാദി സകല ദുഃഖങ്ങളും നീങ്ങിപ്പോകും. അപ്രകാരം തന്നെ സകല വിധിനിഷേധങ്ങളായ ശാസ്ത്രങ്ങളാൽ പറയപ്പെട്ട ബഹുവിധ പുണ്യപാപങ്ങൾ സ്വർഗ്ഗനരകാദികൾ, ഉച്ചനീചങ്ങളായ ജനനാദികൾ. ഇനിയും സമ്പത്ത്, ദാരിദ്ര്യം, രോഗം മുതലായവകൾ, അശേഷവും കർമ്മത്തിൻ ഫലമായി കർത്താവെ സംബന്ധിച്ചതായി പറയപ്പെട്ടിരുന്നാലും അവകൾ ജാതിവർണ്ണാശ്രമധർമ്മനീതികുലഗോത്രാദി

കൾക്കു ആശ്രയമായ പ്രേതസമാനശരീരാദ്ധ്യാസത്തെ സംബന്ധിച്ച് സിദ്ധിച്ചിരിക്കയാൽ, ശരീരാദ്ധ്യാസം നീങ്ങിപ്പോയാൽ കർമ്മബന്ധവും നീങ്ങിപ്പോകും. കർമ്മബന്ധം നീങ്ങിയാൽ കർമ്മബോധകമായ അതിഭയങ്കരശാസ്ത്രനിമിത്തമായ ഭയവും നീങ്ങിപ്പോകയാൽ കുംഭീപാകാദി നരകമാകട്ടെ, അസിപത്രാദി ഘോരവനങ്ങളാകട്ടെ, ബ്രഹ്മാദി സ്തംബപര്യന്തമുള്ള[61] യോനികളിലെ ജനനമാകട്ടെ, ഇവ അശേഷവും ദേഹാദ്ധ്യാസത്തെ വിട്ടു നീങ്ങി, ദേഹസാക്ഷിയായ പ്രത്യഗഭിന്ന പരമാത്മസ്വരൂപത്തെ അനന്യമായനുഭവിച്ചാൽ ആ ആത്മസ്വരൂപം ജാതിഗുണക്രിയാശൂന്യമായി ത്രിവിധപരിച്ഛേദശൂന്യമായി, സജാതീയ വിജാതീയ സ്വഗതഭേദശൂന്യമായി, അദ്വൈതമായി, ചിന്മാത്രമായ അഖണ്ഡൈകരസ അപരോക്ഷസാക്ഷാത്കാരമായി, പ്രകാശിക്കയാൽ, ആകാശത്തിൽ മേട്, പള്ളം[62] ഇവയെപ്പോലെ, സ്വരൂപത്തിൽ ഈ പ്രപഞ്ചം, ഇതു പ്രപഞ്ചകല്പകമായ മനസ്സ് ഇവ സകലവും കാലത്രയത്തിലും ഉണ്ടാകാനവസരമില്ലയെന്ന് ആത്മാനുഭൂതിയുണ്ടായി, തൽക്ഷണം മനോനാശം സിദ്ധിക്കും. ഇതത്രേ മുഖ്യാധികാരികളുടെ മനോനാശമാർഗ്ഗ നിരൂപണം.

മദ്ധ്യമാധികാരികൾ മനോനാശാർത്ഥം ഹഠയോഗങ്ങളാൽ നിമിത്തമായിരിക്കും. ഈ രണ്ടു മാർഗ്ഗങ്ങൾ കൊണ്ടല്ലാതെ മനോനാശമാർഗ്ഗമായി മാർഗ്ഗാന്തരമില്ല. ആത്മാവു താനായിരിക്കകൊണ്ട് മനോജയം സുലഭമായും മുമുക്ഷുവിനാൽ ആത്മാവ് ശ്രവണാദി സാധനം കൊണ്ട് മറപ്പോടു കൂടി അന്വേഷിക്കയാൽ മനോജയം കഠിനമായും ഭവിച്ച് ഇപ്രകാരം തെളിഞ്ഞാലും.

(ശിഷ്യൻ അങ്ങനെ തന്നെ ആചാര്യകരുണാകടാക്ഷമാകുന്ന വാളായുധത്തെ വിവേകമാകുന്ന കൈയ്യിൽ പിടിച്ചുകൊണ്ട് ജ്ഞാനശൂരനായി അന്തർമുഖപ്പെട്ട് ദേഹത്രയാദ്ധ്യാസമായ മൂന്നു തലയും ആവരണവിക്ഷേപമാകുന്ന രണ്ടു തലയും, അവകളോടുകൂടിയ മനസ്സാകുന്ന മൂർഖസർപ്പവും രജ്ജുസർപ്പമെന്നപോലെ കാണാതൊഴിഞ്ഞപ്പോൾ, ''ഓഹോ! നിനച്ച മാത്രത്തിൽ കിടുകിടത്തക്കതായ മനസ്സെവിടെ? ലോകമെവിടെ? കാലനെവിടെ? മാതാവിന്റെ ഉദരമെവിടെ? എന്താശ്ചര്യം! ആശ്ചര്യം!!'' എന്നാനന്ദിച്ച് മനോജയംകൊണ്ടു നിഷ്ഠ കൂടി. അനന്തരം ബഹിർമുഖനായി ആചാര്യരെ വണങ്ങി, ''സച്ചിദാനന്ദ അഖണ്ഡൈകരസമായ എന്നിൽ നിന്ന് വേറായിട്ടൊന്നും

കാണുന്നില്ല. രജ്ജുസർപ്പമായ മനസ്സ് എന്നെ എങ്ങനെ തീണ്ടും? ഞാനേ സർവ കാലത്തും ഉള്ളവൻ.'' എന്നു ശിഷ്യൻ ആനന്ദപരവശനായി നില്ക്കുമ്പോൾ പ്രതിബന്ധധ്വം-സാർത്ഥമായോ ബ്രഹ്മാനന്ദലഹരിയിനാലോ കരുണാധിക്യവിശേഷത്താലോ ആചാര്യൻ മറുപടിയും മുമ്പിലരുളിച്ചെയ്തവയുടെ സാരത്തെ അതിസംഗ്രഹമായിട്ട് അരുളിച്ചെയ്യുന്നു.)

ആചാര്യൻ: ദൃശ്യം, ദൃക് എന്ന രണ്ടു വസ്തു. അവയിൽ ദൃശ്യത്തെ ജഡം എന്നും പറയും. ദൃക് ചിത്ത് എന്നു പറയപ്പെടും. ജഡമായ ദൃശ്യവും, ദൃക്കിന്റെ ഉപാധിയായും ദൃശ്യത്തിന്റെ ഉപാധിയായും രണ്ടു പിരിവോടുകൂടിയതായി ഭാവിച്ച്, ആത്മാനാത്മവസ്തുക്കൾ പോലെ ഭവിച്ചു നില്ക്കും. വിധ ദൃക്കിന്റെ ഉപാധിയും കർത്താ – ഭോക്താ – ജ്ഞാതാ – സുഖീ എന്ന ജീവോപാധികളായും അസംഗോദാസീനസാക്ഷികൂടസ്ഥബ്രഹ്മ പരമാത്മാവെന്ന പ്രത്യഗ്ബ്രഹ്മ ഉപാധികളായും ഭവിച്ചു നില്ക്കും. ഖണ്ഡാഖണ്ഡങ്ങളായ പ്രപഞ്ചങ്ങളെ ബഹിർമുഖമായാകട്ടെ, വിഷയീകരിക്കുമ്പോൾ വിഷയാകാരങ്ങളായി പരിണമിച്ചു ഭവിച്ച വൃത്തികൾ ഫലമെന്നു പറയപ്പെടും. അവയോടു കൂടി ഘടം, പടം, മഠം എന്നകല്പനയോടെ വിഷയങ്ങളെ മുങ്ങിയ ബുദ്ധി ചിദാഭാസവൃത്തിയെന്നു പറയപ്പെടും. ഈ പല ചിദാഭാസവൃത്തികൾ ഉദിച്ചും മറഞ്ഞും അവകളെ കുറിക്കാതെ പ്രകാശിപ്പിക്കാൻ കാരണമായി നിന്ന നിർവികാരവൃത്തി സാക്ഷിവൃത്തിയാകും. ഈ സാക്ഷിവൃത്തിയിൽ പ്രകാശിക്കകൊണ്ട് പാരമാത്മാവിന് സാക്ഷിയെന്നും, കല്പനാവൃത്തിയിൽ പ്രകാശിക്കകൊണ്ട് ചിദാഭാസനെന്നും ഫലവൃത്തിയിൽ പ്രതിഫലിക്കകൊണ്ടു വിഷയമെന്നും, ചിദാഭാസവൃത്തി ഉദിക്കുമ്പോഴും അതിന്നാധാരമായിരുന്ന നിരാകാരസാക്ഷി വൃത്തിയിൽ പ്രതിഫലിച്ച ചൈതന്യത്തെ തനതു സ്വരൂപമായി കണ്ട് തന്റെ സാക്ഷിസ്വഭാവം മറഞ്ഞതിനാൽ അന്തര്യാമിയെന്നും, തന്റെ മറവിൽ അവൻ കാണപ്പെടാത്തതുകൊണ്ട് ആ അന്തര്യാമിയായ ഈശൻ പരോക്ഷൻ എന്നും, വിവേകാനുഭൂതിയാൽ അവനെ താനായി അനുഭവിക്കുമ്പോൾ താൻ തന്നെ അപരോക്ഷമായ ബ്രഹ്മസ്വരൂപമെന്നും ശ്രുതിയുക്തികളെ നിരന്തരാനുഭവമായി പറയത്തക്കതായിരിക്കും.

ഇപ്രകാരമറിഞ്ഞ്, ബന്ധമോക്ഷവ്യവഹാരത്തിന് ആധാരമായ

ദ്വൈതാദ്വൈത വികാസഭേദമെല്ലാം മുൻപറഞ്ഞ വൃത്തിഭേദത്തെ ഒഴിച്ചു വേറേയില്ലായ്കയാൽ, ആ വൃത്തിയും കല്പിതമായതു കൊണ്ട് വാസ്തവത്തിൽ ഇല്ലായ്കയാൽ, ഘടപടാദി ഇഹപരങ്ങളായി പരിണമിച്ച ഫലവൃത്തിയെ അതിനെ ചൂണ്ടി നിന്ന ചിദാഭാസ വൃത്തിയിലും, അതിനെ അതിൽനിന്നുംമറഞ്ഞും അതിനെ അറിയുന്ന സാക്ഷിവൃത്തിയിലും ആയിട്ടു ലയിപ്പിച്ചു സാക്ഷിവൃത്തി മാത്രമായി നില്ക്കുമ്പോൾ ദൃശ്യങ്ങൾ അശേഷവും ദൃക്കായിട്ടു മാത്രം കാണും. ആ ദൃഗുപാധിയിൽ ദൃശ്യം വിട്ടുനീങ്ങിയിരുന്നാലും അവിടെ ഉദിക്കുന്ന വിവേകത്താൽ ആ ദൃഗുപാധി ദൃശ്യമായി നിരുപാധികദൃങ്മാത്രമായി ശേഷിച്ച്, സ്വയം താനായിപ്രകാശിക്കും. ഇതാകുന്നു സകല വേദാന്തങ്ങളുടേയും ചുരുക്കം.

ദ്വൈതം ദൃശ്യമായിരിക്കും. ദൃക്ക് തന്നെ അദ്വൈതമായിരിക്കും. അതേ സ്വയംവസ്തു, ആത്മാവിനെ ചിന്തിച്ചാലും ജഗത്തെ ചിന്തിച്ചാലും സ്വയം വസ്തുവായി ഭവിക്കിൽ പ്രത്യഗഭിന്ന ബ്രഹ്മമാകുന്ന കൂടസ്ഥനായി താനായിട്ടു തന്നെ സമസ്തവും പ്രകാശിക്കും. അതു എങ്ങിനെയെന്നാൽ, സ്വയം ഗോപുരമെന്നിടത്ത് അതിൽ കാണപ്പെടും ചിത്രങ്ങളെ ഗോപുരമല്ലെന്നു നിഷേധിക്കുമ്പോൾ ആ ഉപാധിയെ വിട്ട് നീങ്ങി നില്ക്കും. അപ്രകാരമേ, ഓരോ ഉപാധികളെയും നീക്കിക്കണ്ടാൽ നിരുപാധികമായി ദൃശ്യാദൃശ്യ വിഷയം കൂടാതെ, ഭേദിക്കപ്പെടാതെ, സ്വയം താനായിത്തന്നെ പ്രകാശിക്കും. അപ്രകാരം സ്വയം ജഗത്തെന്ന് നോക്കിയാൽ ഈ ജഗത്തും തന്റെഉപാധികളെ വിട്ടു നീങ്ങി ദൃശ്യാദൃശ്യത്തോന്നലറ്റ് സ്വയം താനായിത്തന്നെ പ്രകാശിക്കും. ആകയാൽ നീ, ഞാൻ, അത്, ഇത്, ജഗത്ത്, ഈശൻ, ജീവൻ, ഗുരു, ശിഷ്യൻ, ബന്ധം, മോക്ഷം മുതലായ ഭേദം, ഇവകൾ വിട്ടു നീങ്ങിയ അഭേദം, ഈ സകലവും തന്നെ ഒഴിച്ചു വേറേയില്ല. താൻ തന്നെ ത്രിവവിധ പരിച്ഛേദരഹിത അസഹായശൂരനായ, സ്വയം പ്രകാശമഹത്വമായ, സ്വയംപ്രഭു ആകയാൽ ഇപ്രകാരം പ്രകാശിക്കുന്ന നിനക്കു ഇനി എന്തോന്നു ഉപദേശിക്കുവാനുള്ളത്!

ഇപ്രകാരം അരുളിച്ചെയ്ത് രണ്ടുപേരും താനായി സ്വയം പ്രകാശമായി പ്രകാശിച്ചു.

# കുറിപ്പുകൾ

1. അസംഗം= സംഗം അഥവാ സംബന്ധമില്ലാത്തതു്, ഉദാസീനം, നിത്യം. ശുദ്ധം, മുക്തം, പരിപൂർണ്ണം, കൂടസ്ഥം എന്നുപദങ്ങൾ.
2. ത്വക്, മാംസം, രക്തം, അസ്ഥി, മജ്ജ, രസം, ശുക്ലം എന്നിവയത്രേ സപ്തധാതുക്കൾ.
3. ജ്ഞാനേന്ദ്രിയവും കർമ്മേന്ദ്രിയവും എന്നു രണ്ടുവക.
4. മൂർച്ഛ = ബോധക്ഷയം.
5. ശിഖ= കുടുമ. യജ്ഞോപവീതം=പൂണൂൽ
6. ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി എന്നിവ.
7. ബുദ്ബുദം = കുമിള
8. ഫേനം = പത
9. വല്ലഭം =കഴിവ്.
10. മയമായ = മൂലരൂപമായ
11. ശഷ്കുലി= ചെവിയുടെ ഉൾഭാഗം.
12. നാമവും രൂപവും കൊണ്ടുമാത്രമുള്ള വകഭേദം. സ്വർണത്തിന്റെ വികാരമത്രേ വളയും മാലയും.
13. യാവും= ഒട്ടുമേ
14. നിജാനന്ദം= സ്വാനന്ദം. സ്വരൂപമായ ആത്മാവാകുന്ന ആനന്ദം.
15. നിർഭവം= പ്രപഞ്ചമില്ലാത്ത
16. പുരുഷധൗരേയൻ= പുരുഷശ്രേഷ്ഠൻ
17. പ്രത്യക്പദം ജീവാത്മാവ് എന്ന അർഥത്തിലും പരമാത്മാവ് എന്ന അർഥത്തിലും പ്രയോഗിക്കാറുണ്ടു്. ഇവിടെ ജീവാത്മാവ് എന്നർഥം.
18. കുറിപ്പ്= ലക്ഷണം.
19. അരശാക്ഷി= അരചക്കണ്ണ്= രാജനേത്രം
20. തുരുത്തി= വെള്ളംകൊണ്ടുപോകാനായി തോലുകൊണ്ടുണ്ടാക്കിയ ഒരു പാത്രം.
21. ഗർഭക്കുറി= ബീജരൂപം
22. കടിതലം= അരക്കെട്ട്.
23. ഈ വിശ്വരൂപത്തെയാണു ഭഗവദ്ഗീതയുടെ പതിനൊന്നാമധ്യായത്തിൽ ഭഗവാൻ അർജുനന്നു പ്രദർശിപ്പിക്കുന്നതായി പ്രതിപാദിച്ചിട്ടുള്ളതു്. വിരാഡ് (ൾ) പുരുഷന്റെ രൂപമാണു വിശ്വരൂപം.
24. കൈക്കൊണ്ടിട്ടും എന്നർഥം.
25. പ്രകൃതികൾക്കു്= പ്രജകൾക്കു്
26. ഇഴുന്നിരിക്കൽ= കീഴടക്കിയിരിക്കൽ

27. ഒവ്വോരു= ഒക്കുന്നവിധത്തിൽ
28. യാവും= എല്ലാം
29. മൃത്ത് കാരണവും ഘടം കാര്യവുമാണല്ലോ. മൃത്തു നശിക്കാതെ തന്നെ ഘടം നശിക്കാം. ഈ നാശത്തിനു വേദാന്തത്തിൽ നിവൃത്തി എന്നാണു പറയുക.
30. 'സന്നാസന്നസദസത്' എന്നു മഹോപനിഷത്തിൽ (2,67) പ്രതിപാദിക്കുന്ന രീതിയിൽ വേദാന്തപ്രസിദ്ധമാണു മായയുടെ അനിർവചനീയത്വം.
31. ഘടത്വം എന്ന പ്രകാരം അവച്ഛേദകമായിട്ടുള്ള അഥവാ ഘടത്വത്തോടു കൂടിയ
32. മൃത്ഘടം= മൺകുടം
33. ഇദന്ത= ഇദന്ത്വം=ഇതിന്റെ ഭാവം
34. സദോദിതാർക്കനായി= എല്ലായ്പ്പോഴും ഉദിച്ചുനില്ക്കുന്ന സൂര്യനായി.
35. ഇടുങ്ങിയ കഴുത്തും മറ്റുമുള്ള എന്നർഥം.
36. ഓതപ്രോതങ്ങൾ= ഊടും പാവും.
37. ത്രിവിധപരിച്ഛേദം= കാലപരിച്ഛേദം, ദേശപരിച്ഛേദം, വസ്തുപരിച്ഛേദം.
38. ലക്ഷണം ലക്ഷ്യത്തിൽക്കവിഞ്ഞ ഇടങ്ങളിലും ഇരിക്കുന്നതു് അതിവ്യാപ്തി. ലക്ഷണം ലക്ഷ്യത്തിൽ എല്ലായിടത്തും ഇല്ലാതിരിക്കുന്നതു് അവ്യാപ്തി. ലക്ഷണം ലക്ഷ്യത്തിൽ ഒരിടത്തും ഇല്ലാതിരിക്കുന്നതു് അസംഭവം.
39. മാർപ്പെട്ടുനിന്നു്= ഒത്തുനിന്നു്, ചേർന്നുനിന്നു്.
40. പ്രാണികളുടെ മൂലാധാരത്തിൽ കുണ്ഡലിനീരൂപത്തിൽ വർത്തിക്കുന്നതാണത്രേ പരാ. നിസ്പന്ദമായ ഈ ശബ്ദമൂലത്തെത്തന്നെ പല പേരുകളിൽ വ്യവഹരിക്കാറുണ്ടു്. മൂലാധാരത്തിൽ നിന്നു പുറപ്പെട്ടു സ്പന്ദരൂപമായി മുകളിലേയ്ക്കുയരുന്ന ശബ്ദമത്രേ പശ്യന്തി. പ്രസ്തുത ശബ്ദം ഹൃദയദേശത്തിലെത്തുമ്പോൾ മധ്യമ എന്നറിയപ്പെടുന്നു. ഉച്ചരിച്ചു കേൾക്കപ്പെടുന്ന ശബ്ദമാണു വൈഖരി.
41. ഏകം വൈഖരീരൂപമായ 'അകാരം' തന്നെ. മൂന്നു് ഉദാത്തം, അനുദാത്തം, സ്വരിതം എന്നിവയത്രേ. പതിനാറു്- സംസ്കൃതത്തിൽ സാധാരണ ഗണിക്കപ്പെട്ടിട്ടുള്ള പതിനാറു സ്വരങ്ങളത്രേ. അ,ഇ,ഉ,ഌ-4 + ആ, ഈ,ഊ,ൡ-4+ഒ ഹ്രസ്വം-1 + ഒ പ്ലുതം-1+ ഏ,ഐ,ഓ,ഔ-4+ അനുസ്വാരം-1+വിസർഗം-1=16. അൻപതു്- ഈ പതിനാറു സ്വരങ്ങളും മുപ്പത്തിനാലു വ്യഞ്ജനങ്ങളും ചേർന്നതു്. 'ള'കൂടി 'ല'യിൽനിന്നു വ്യത്യസ്തമായി ചേർത്താലേ മുപ്പത്തിനാലാകൂ.
42. രാജ്യഭാരത്തിലെ എന്നർഥം.
43. മന്ത്രിമാരും മറ്റുമായുള്ള രാജാവിന്റെ കൂടിയാലോചന എന്നർഥം.

44. മറുപടിയും=മറിച്ചും

45. സൃഷ്ടി, സ്ഥിതി, സംഹാരം, തിരോഭാവം, അനുഗ്രഹം എന്നിവയത്രേ പഞ്ചകൃത്യങ്ങൾ.

46. അശനിപാതം= ഇടിവീഴുകഎന്നതു്.

47. അഞ്ചുകർമ്മേന്ദ്രിയങ്ങൾ, അഞ്ചുജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചുപ്രാണന്മാർ, മനസ്, ബുദ്ധി എന്നിവയത്രേ സൂക്ഷ്മശരീരത്തിന്റെ പതിനേഴു് അംഗങ്ങൾ. അവയുടെ ശക്തികളാണു പതിനേഴുശക്തികൾ എന്നാൽ വേദാന്തത്തിലെ ഈ സാധാരണസിദ്ധാന്തത്തിൽനിന്നു് അല്പം വ്യത്യസ്തമായി ഇരുപതംഗങ്ങളുള്ള സൂക്ഷ്മശരീരത്തെയാണു സ്വാമികൾ 'അദ്വൈതചിന്താപദ്ധതി'യിൽ പരാമർശിച്ചിട്ടുള്ളതു്. ടി പുസ്തകത്തിന്റെ കുറിപ്പു് 27 കാണുക.

48. കർത്തും= ചെയ്യാൻ. അകർത്തും= ചെയ്യാതിരിക്കാൻ. അന്യഥാ കർത്തും= മറ്റൊരുവിധത്തിൽ ചെയ്യാൻ

49. മാർപ്പെടാതെയിരിക്കയാൽ= ഒന്നല്ലാതെയിരിക്കയാൽ.

50. സാളീകനേത്രം= കാഴ്ചയ്ക്കു തകരാറുള്ള കണ്ണു്.

51. ഉപനേത്രം= കണ്ണട

52. ബഹിഷ്കരണം= ബഹിരിന്ദ്രിയം.

53. ഹിമവാൻ, നിഷധം, വിന്ധ്യൻ, മാല്യവാൻ, ഗന്ധമാദനം, ഹേമകൂടം, പാരിയാത്രകം, ശ്വേതവാൻ എന്നിവ അഷ്ടകുലാചലങ്ങൾ. സംവർത്തം, ആവർത്തം, പുഷ്കലാവർത്തം, സംഹൃതം, ദ്രോണം, കാളമുഖി, നീലവരുണം എന്നിവ സപ്തമേഘങ്ങൾ.

54. കബളീകരിച്ച പ്രായമായി= ഏതാണ്ടു കളിപ്പിച്ചതുപോലെ.

55. എല്ലാറ്റിനും ആധാരമായ പ്രത്യഗാത്മാവിൽനിന്നു വ്യത്യസ്തമല്ലാത്ത പ്രപഞ്ചമില്ലാത്തതും രണ്ടാമതൊന്നില്ലാത്തതുമായ ആത്മചൈതന്യത്തിൽ.

56. കുറയാത്തമട്ടിൽ എന്നർത്ഥം.

57. വിശേഷശക്തിയില്ലാത്തതുപോലെ.

58. അദ്വൈതവേദാന്തത്തിൽ ദൃക്, ദൃശ്യം എന്നു രണ്ടേയുള്ളു പദാർത്ഥങ്ങൾ.

59. 'അദ്വൈതചിന്താപദ്ധതി'യുടെ കുറിപ്പു് 141 കാണുക.

60. ലോഷ്ടം= മണ്ണാങ്കട്ട

61. സ്തംബം = പുൽക്കൊടി

62. പള്ളം = പടുകുഴി

"ആചാര്യഃ സർവചേഷ്ടാസു ലോക ഏവഹി ധീമതാം" എന്നാണല്ലോ പ്രമാണം. അതിനാൽ പ്രസ്തുത വിഷയത്തെക്കുറിച്ചുള്ള നിരൂപണത്തിലും ആദ്യം പ്രകൃതിയെത്തന്നെ പരിശോധിക്കാം. മാംസഭുക്കുകൾക്കും സസ്യഭുക്കുകൾക്കും പ്രകൃതി കൊണ്ടും ആകൃതികൊണ്ടും വ്യത്യാസം കാണുന്നുണ്ട്. മനുഷ്യൻ ഇതിൽ ഏതുവർഗ്ഗമാണെന്ന് നോക്കുക. മാംസഭുക്കുകളായ മൃഗങ്ങൾക്ക് വീരപ്പല്ലുകൾ കാണുന്നു. മനുഷ്യനും അപ്രകാരം നാലു പല്ലുകൾ കാണുന്നുണ്ട്. അതുകൊണ്ട് മനുഷ്യനെ മാംസഭുക്കുകളായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നത്. ജന്തുക്കളെ ജനിപ്പിച്ചിരിക്കുന്നത് മനുഷ്യരുടെ ഉപയോഗത്തിനുവേണ്ടിയാണ്. മത്സ്യം, മാംസം, മുട്ട ഇവ വളരെ രുചിയുള്ളതും ശരീരശക്തിയെ വർദ്ധിപ്പിക്കുന്നതും സുഖകരവും രോഗശമനത്തിന് ഔഷധരൂപേണ പ്രയോജനപ്പെടുന്നതും ആണ്. പിശാചുക്കൾക്ക് പ്രീതി വരുത്തുക, ബാധോപദ്രവങ്ങൾ മാറ്റുക, അമ്മൻകൊട, കുരുതി മുതലായ ഉഗ്രമൂർത്തിപൂജ, ശക്തിപൂജ (വാമമാർഗ്ഗം),[1] മന്ത്രമൂർത്തി, മറുതാ, ഒറ്റമുലച്ചി, പച്ചത്തോലാട്ടി, വെണ്ണീറ്റുകുട്ടത്തി, നിണമാടൻ, ശങ്കലി ഭൂതത്താൻ ഇത്യാദി മൂർത്തികൾക്ക് പലതരത്തിലുള്ള കൊടുതി, ക്ഷുദ്രകർമ്മങ്ങൾ, തച്ചുബലി, തറവാടുകളിലെ കലശംവെപ്പ്, പിതൃശ്രാദ്ധം(മനുസ്മൃതി നോക്കുക), അങ്ങേയറ്റം മഹാബ്രാഹ്മണരുടെ പലവകയാഗങ്ങൾ, ആനയ്ക്കുകമ്പളം, കടുവാവേഷം, പണ്ടിക ഇഷ്ടമുള്ള പട്ടികൾക്കും പൂച്ചകൾക്കും കൊടുക്കുക, മദ്യപൻമാർക്ക് തീറ്റി ഇങ്ങനെയുള്ള സംഗതികൾക്കായിട്ട് ലോകത്തിൽ പലതരത്തിലുള്ള അസംഖ്യംകോടി ചരജന്തുക്കൾ അഹോരാത്രം മനുഷ്യരാൽ ഹിംസിക്കപ്പെട്ടുവരുന്നു. ഈ ഹിംസകളെല്ലാം മനുഷ്യർക്ക് സാധാരണ നിവാര്യങ്ങളും അവർ മനഃപൂർവ്വം ചെയ്തുവരുന്നവ

യുമാണ്. ഇതിലേയ്ക്ക് ആരെങ്കിലും ആരെയെങ്കിലും കുറ്റപ്പെടുത്തിയിട്ടുണ്ടോ? കുറ്റപ്പെടുത്തുന്നുണ്ടോ? കേൾപ്പോരും കേൾവിയുമുണ്ടോ?

ഈവക ഹിംസകളിൽ നിന്നൊഴിയാമെന്നുവച്ചാൽത്തന്നെ മനുഷ്യന് അഹിംസകപട്ടം കിട്ടുമോ? ഇല്ലില്ല; ഒരിക്കലുമില്ല. എന്തുകൊണ്ടെന്നാൽ "ഞങ്ങൾ മാംസഭുക്കുകളല്ല, സസ്യഭുക്കുകളാണ്, സസ്യങ്ങൾക്ക് ജീവനില്ലാത്തതിനാൽ ഞങ്ങൾ അഹിംസകന്മാരാണ്" എന്നു ഡീക്കു പറയുന്ന മിടുക്കന്മാർ മാംസത്തോട് ഏറ്റവും അടുത്ത പാല്, നെയ്യ് മുതലായവയെ പതുക്കെ സസ്യവർഗ്ഗത്തിലേയ്ക്ക് കടത്തിവിട്ടു സ്വീകരിച്ചുവരുന്നു. അതുശരിയല്ല. പാലുകുടിക്കാമെങ്കിൽ മാംസവും തിന്നാം. മാംസഭക്ഷണംകൊണ്ട് സ്വഭാവം ക്രൂരമായിത്തീരുന്നു എന്നുചിലർ പറയുന്നതും ശരിയല്ല. എത്രമാംസം തിന്നിട്ടാണ് സർപ്പത്തിന്റെ സ്വഭാവം ക്രൂരമായിത്തീർന്നത്? അത് കാറ്റിനെയല്ലേയോ ഭക്ഷിക്കുന്നത്? സസ്യങ്ങൾക്ക് ജീവനും വേദനയും ഇല്ല എന്നുപറയുന്നതും ശരിയല്ല. അതുകൾക്കു്, വേദനയറിയുന്നതിന് ശക്തിയുണ്ടെന്നുള്ളതിനനുസരണമായ വികാരങ്ങളുണ്ടെന്നും, മദ്യപാനംനിമിത്തം അവയ്ക്ക് ലഹരിയുണ്ടാകുന്നുണ്ടെന്നും ശാസ്ത്രജ്ഞൻമാർ കണ്ടുപിടിച്ചിരിക്കുന്നു. അതിനാൽ ചരങ്ങളെപ്പോലെതന്നെ അചരങ്ങളായ വൃക്ഷം, ചെടി, ധാന്യം മുതലായവയ്ക്ക് ജീവനുണ്ട്. ആ സ്ഥിതിക്ക് സസ്യങ്ങൾ മാത്രം ഭക്ഷിച്ചുജീവിച്ചാലും ഹിംസകൻതന്നെ. അതുമാത്രമല്ല കൃഷി, സഞ്ചാരം, അടിച്ചുതളി, വിളക്കുവെയ്പ്, കറിക്കുവെട്ടൽ, നെല്ലുകുത്തൽ, ഇരിപ്പ്, കിടപ്പ് ഇതുകൾ നിമിത്തം തവള, പുഴു, എറുമ്പ് മുതലായി എത്രയോകോടി ചരജന്തുക്കൾ നശിക്കുന്നു. എന്നുവേണ്ട പാലുകുടിക്കൽ, ജലപാനം, ശ്വാസോഛ്വാസം, ഭേദി(വയറിളക്കൽ) എന്നീ കൃത്യങ്ങൾപോലും അതികൃശങ്ങളായ അസംഖ്യം ജീവാണുക്കളുടെ ഹിംസയ്ക്ക് ഹേതുവാകുന്നു. ഒരു മതവും ഒരു മതസ്ഥനും ഹിംസയെ അനുവദിക്കാതെയും ചെയ്യിക്കാതെയും ചെയ്യാതെയും ഇരിക്കുന്നില്ല. ആദ്യം മാംസം ഭക്ഷിച്ചുവന്ന് പിന്നീടു വേണ്ടെന്നുപേക്ഷിച്ചിരുന്ന ചില മാന്യന്മാരെ മഹാപണ്ഡിതന്മാരായ സന്യാസിശ്രേഷ്ഠന്മാർ യുക്തിയുക്തം വ്യവഹരിച്ചുപദേശിച്ച് രണ്ടാമതും മാംസഭക്ഷകന്മാ

രാക്കിയതായി കേൾവിയുണ്ട്. മാന്യമഹതികളായ അമ്മമാർ പലരും ഈ ഉപദേശം അനുസരിച്ച് സമാധിക്കു ശരീരബലം വേണമെന്നും അതിനു മാംസഭക്ഷണം അത്യാവശ്യമാണെന്നും ഇതിനു മടിക്കുന്നവർ മഹാപാപികളാണെന്നും ഞങ്ങൾ അക്കൂട്ടരല്ലെന്നും വ്യവഹരിക്കുന്നുണ്ടെന്നും കേൾവിയുണ്ട്. (പ്രബുദ്ധകേരളം പ്രമാണം)

ഇക്കാലത്തേയ്ക്കെന്നല്ല ഏതുകാലത്തും ആർക്കും ഈ സംഗതിയെപ്പറ്റി ഇതിലപ്പുറം ശ്രുതിയുക്താനുഭവങ്ങൾ എന്താണ് വേണ്ടത്? ഇനി മൃഗാദിജന്തുക്കളെ നോക്കിയാലോ? തവള ഈച്ചയെപ്പിടിച്ചു തിന്നുന്നു. ചേര തവളയെ, പന്നി ചേരയെ, കടുവ പന്നിയെ, പല്ലി ചിലന്തിയെ, വലിയ മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ ഇങ്ങനെ പറഞ്ഞുകൊണ്ടുപോയാൽ അവസാനിക്കുകയില്ല. അതിനാൽ ഇവിടെ ചുരുക്കുന്നു.

ഇപ്രകാരം ഭൂമി, ആകാശം, ജലം മുതലായവയിൽ സഞ്ചരിക്കുന്ന കുറഞ്ഞ ബലമുള്ള അസംഖ്യം ചരജന്തുക്കളെ അപ്രകാരം തന്നെ ഭൂജലാകാശാദികളിൽ സഞ്ചരിക്കുന്ന കൂടുതൽ ബലമുള്ള സിംഹനക്രഗൃദ്ധ്റാദികളായ[2] അസംഖ്യം ചരജന്തുക്കൾ നിരന്തരം ഹിംസിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. മനുഷ്യരോ മറ്റുജന്തുക്കളോ സമീപത്തുചെന്നാൽ പെട്ടെന്നു ശരീരത്തിൽക്കയറി ചുറ്റി രക്തമാംസങ്ങളെ അപഹരിക്കുന്ന ചില വള്ളികളും സമീപജന്തുക്കളെ ഊർദ്ധ്വമുഖം വികസിപ്പിച്ച് ഉള്ളിലേയ്ക്കാകർഷിച്ച് രക്തമാംസാദികളെ ഹരിച്ചെടുത്തുകൊണ്ട് നുറുങ്ങിയ അസ്ഥികളെ ഊക്കോടുകൂടി വെളിയിലേയ്ക്ക് വിസർജ്ജിക്കുന്നതും, വാഴയുടെ ആകൃതിയിലുള്ളതുമായ ചില ചെടികളും ദ്വീപാന്തരങ്ങളിൽ ഉള്ളതായി അറിയുന്നു. അതിനാൽ ഏതെങ്കിലും ഒരു ജന്തുവിന്റെ ശരീരം മറ്റൊരു ജന്തുവിനും ഭക്ഷണസാധനമായിട്ടല്ലാതെ കാണുകയില്ലെന്നു നിശ്ചയം. ഒരു ജന്തുവിന് മറ്റൊരു ജന്തുവിനെക്കണ്ടാൽ അത് തനിക്ക് ഭക്ഷണസാധനമാണെന്നുള്ള അറിവും, അതിനെ കൊല്ലുന്നതിനുള്ള ക്രൂരസ്വഭാവവും, കൂടുതൽ ശക്തിസാമഗ്രികളും, മറ്റേ ജന്തുവിന് അളവറ്റ ഭയവും വേദനയും ഉണ്ടായിരുന്നിട്ടും അത് കൊല്ലപ്പെടുന്നതിനുതക്കവണ്ണം മാത്രം ശക്തിസാമഗ്രികളും കൊടുത്തും ഇപ്രകാരമുള്ള അസംഖ്യകോടി ജന്തുക്കളെ

സൃഷ്ടിച്ച് വെവ്വേറെ സ്ഥലംങ്ങളിലിരുത്താതെ ഒരു സ്ഥലത്ത് അല്ലെങ്കിൽ ഒരു ലോകത്ത് ഒരുമിച്ചിടകലർന്ന് വാസംചെയ്യുമാറ് തന്നെ ആക്കിവച്ചിരിക്കുന്നതിനേയും സർവസൃഷ്ടികർത്താവായ ഈശ്വരൻ സർവജ്ഞൻ, സർവ ശക്തൻ എന്നുള്ള ആപ്തവാക്യങ്ങളെയും നമ്മുടെ വിശ്വാസങ്ങളെയും കുറിച്ച് ഉറ്റുനോക്കുമ്പോൾ അതിക്രൂരങ്ങളായ ഹിംസകൾ, മഹാവേദനകൾ, ഭയകമ്പരോദനങ്ങൾ ഇവ എല്ലാസ്ഥലങ്ങളിലും എപ്പോഴും ഇടവിടാതെ ഉണ്ടായി നിറഞ്ഞുകൊണ്ടിരിക്കണമെന്നാണു സർവകർത്താവിന്റെ സൃഷ്ടിയുടെ ഉദ്ദേശമെന്ന് സമ്മതിക്കാനേ ന്യായം കാണുന്നുള്ളു.

ഈശ്വരനു തന്നെയോ അല്ലെങ്കിൽ പ്രകൃതിക്കോ ഈ അതിക്രൂരതകളും കഷ്ടപ്പാടുകളും കണ്ടിട്ട് അല്പംപോലും ആർദ്രതയില്ലെന്നു തന്നെയല്ല കണ്ടുകണ്ട് രസിച്ചുകൊണ്ടിരിക്കുന്നതായിട്ടും കൂടി തോന്നുന്നു. എല്ലാംകൊണ്ടും നിരൂപിച്ചുനോക്കിയാൽ ഒരുവനും ഒരിക്കലും ഒരിടത്തും ഒരുവിധത്തിലും ഒന്നിനെയും കൊല്ലാതിരിക്കാൻ കഴിയുകയില്ലെന്നു നിശ്ചയമാണ്. അതിനാൽ ഒരു വിധത്തിലും സാദ്ധ്യമല്ലാത്ത ഒരു സംഗതിയെ ഒരു നടപടിയാക്കിത്തീർക്കുവാൻ ബുദ്ധിയുള്ളവരാരും തുനിയുകയില്ല.

എളുപ്പത്തിൽ ഒക്കുകയില്ലെങ്കിലും വളരെ പ്രയാസപ്പെട്ടു നോക്കിയാൽ നടന്നെന്നു വന്നേയ്ക്കാം എന്നു സന്ദേഹത്തിനെങ്കിലും അവകാശമുള്ള കാര്യത്തെ സംബന്ധിച്ചല്ലാതെ, എത്ര പ്രയാസപ്പെട്ടാലും നടക്കുകയില്ലെന്ന് നിശ്ചയമായി കാണുന്ന സംഗതിയെ സാധിപ്പാൻ പ്രയാസപ്പെടണമെന്ന്, എങ്ങനെയുള്ള ആൾക്കും, മറ്റൊരാളോടു പറയാൻ പാടില്ലെന്നുള്ളതോ പോകട്ടെ, നിരൂപിക്കാൻപോലും പാടില്ലാത്തതാണ്. ഹിംസ പാടില്ലെന്നു പറയാൻ ഒരുവിധത്തിലും ഹിംസയില്ലാത്തവർ വേണമല്ലോ. അങ്ങനെയുള്ളവർ ഇല്ലതാനും. ഹിംസയുള്ളവൻ പറഞ്ഞാൽ ഉന്മത്തപ്രലാപസദൃശം[3] ആരും വകവയ്ക്കില്ല. അതിനാൽ ഹിംസ പാടില്ലെന്നു പറവാൻ ലോകത്ത് ഒരുവനുമില്ല. ഹിംസിക്കാമെന്നാർക്കും പറയുകയും ചെയ്യാം.

ലോകത്തുള്ള ഒരുവനും ഒരിടത്തും ഒരുവിധത്തിലും ഒന്നിനെയും കൊല്ലാതിരിക്കാൻ കഴിയാത്തതുകൊണ്ട് ഹിംസയ്ക്കായിട്ടാണ് പ്രപഞ്ചസൃഷ്ടി എന്നാണെങ്കിൽ എല്ലാപേരുംകൂടി എല്ലായി

പ്പോഴും എല്ലായിടത്തും എല്ലാവിധത്തിലും ശ്രമിച്ചാലും അല്പ നേരത്തേയ്ക്കെങ്കിലും എല്ലാവറ്റേയും ഹിംസിക്കാൻ കഴിയുകയി ല്ലല്ലോ. ജനനത്തിലകപ്പെടുന്നതിനെയെല്ലാം ആരും കൊന്നില്ലെ ങ്കിലും സ്വാഭാവികമായിട്ട് മരണം സംഭവിക്കുന്നു. അതിനാൽ പ്രകൃതിസൃഷ്ടി ഹിംസയ്ക്കായിട്ടല്ല. അത്രയുമല്ല, അല്പനേരമെ ങ്കിലും അനങ്ങാതെയും, മിണ്ടാതെയും, ഭക്ഷിക്കാതെയും, ശ്വാസമ ടക്കിക്കൊണ്ട് ഇരിക്കാമെങ്കിൽ അത്രയുംനേരം അഹിംസകനായി രിക്കാൻ കഴിയുകയും ചെയ്യും. കുട്ടികളല്ലാത്തവർക്കെല്ലാം ഇത് കഴിയുന്നതാണ്. അതിനാൽ എല്ലാറ്റിനെയും ഹിംസിക്കാനല്ല, ഹിംസിക്കാതിരിക്കാനാണ് കഴിയുന്നത്. ആടുമാടു മുതലായ ജന്തു ക്കൾ മനുഷ്യർക്കും മറ്റും കൊന്നുതിന്നുവാനുള്ളവയാണെന്നും, തിന്നുമെന്നും ഉള്ള ബുദ്ധിയും, അതിലേയ്ക്ക് തക്ക ശക്തിയും മനുഷ്യാദികൾക്കും അളവറ്റ വേദന, ഭയം അതിൽ നിന്നും രക്ഷ പ്പെടണമെന്നുള്ള അത്യാഗ്രഹം ഇവയെല്ലാം എപ്പോഴും ഉണ്ടായിരു ന്നിട്ടും അതു ഫലപ്പെടാതെ കൊല്ലപ്പെടാൻ (മരിക്കാൻ) ഉള്ള ശക്തിമാത്രം മൃഗാദികൾക്കും സിദ്ധിച്ചിരിക്കുന്നു. അതുപോലെ മനുഷ്യാദികൾ അവയെ ഭക്ഷിച്ചു വരുന്നത് സാധാരണയായിരിക്ക യാൽ മനുഷ്യാദികൾക്കായിട്ടാണ് മൃഗാദികൾ സൃഷ്ടിക്കപ്പെട്ടത് എന്നാണെങ്കിൽ സിംഹം, കടുവ, പുലി മുതലായവ മനുഷ്യരെയും മറ്റും പിടിച്ചുതിന്നുന്നത് സ്വാഭാവികമായിരിക്കുന്നതുകൊണ്ട് അവ യ്ക്കായിട്ടാണ് മനുഷ്യാദിയെ സൃഷ്ടിച്ചത് എന്നുവിചാരിക്കണം. അത്രതന്നെയുമല്ല സിംഹാദികൾക്ക് ഹിംസയ്ക്കായി അവയുടെ കരചരണാദ്യവയവങ്ങളല്ലാതെ തോക്ക്, വാൾ, കുന്തം മുതലായ അന്യ ആയുധങ്ങളോ ഭക്ഷിക്കുന്നതിലേയ്ക്ക് അടുപ്പ്, തീയ്യ്, ഉപ്പ്, പലവ്യഞ്ജനം, പാകംചെയ്യൽ മുതലായവ ഒന്നുംതന്നെ വേണ്ട താനും. അതിനാൽ ഇതാണ് സാധാരണ ശരിയായിട്ടുള്ളത്. മനു ഷ്യന് മാംസഭക്ഷണം ആദ്യം വെറുപ്പും ചിരപരിചയത്താൽ പിടിച്ച തുമാണ്. സിംഹാദികൾക്ക് അങ്ങനെയല്ല. അതുകൊണ്ട് മൃഗ ങ്ങൾക്കാഹാരമായിട്ടാണ് മനുഷ്യരെ സൃഷ്ടിച്ചത്, എന്നുവിചാരി ക്കരുതോ? '

ഇവിടെ ഹിംസയേ പാടൊള്ളു അഹിംസ പാടില്ല എന്ന് യുക്തിപൂർവം വ്യവസ്ഥാപിച്ച ഹിംസാവാദി ആ ഹിംസയെ ഒരു

ദേശസഞ്ചാരം ചെയ്തുവരുവാനായി ആജ്ഞാപിച്ചയച്ചുവെന്നിരിക്കട്ടെ. അതനുസരിച്ച് ഹിംസ പുറപ്പെട്ടു. ഇന്നമാസം ഇത്രാംതീയതി മുതൽ ഇന്നയിന്ന ദിക്കിൽ ഇത്രയിത്ര താമസിച്ച് ചുറ്റിസഞ്ചരിക്കാനായിട്ട് ഹിംസാമൂർത്തി പുറപ്പെട്ടിരിക്കുന്നു എന്നറിഞ്ഞ് അതാതു ദിഗ്വാസികളായ ആബാലവൃദ്ധം ജനങ്ങൾ ഹിംസ ആ ദിക്കിൽ കടക്കുന്നതിനു മുമ്പുതന്നെ പ്രാണഭയത്തോടുകൂടി പിടച്ചടിച്ചു നിലവിളിച്ചുകൊണ്ട് അന്യദിക്കിലേയ്ക്ക് ഓടിയൊളിച്ചുതുടങ്ങി. കാണപ്പെട്ടവരെല്ലാം വേദന അനുഭവിച്ചു മരിക്കുകയും ചെയ്തു. ഒരിടത്തെങ്കിലും അതിനെ ദർശിക്കാനോ സൽക്കരിക്കാനോ ഒരു ജന്തുവിനെപ്പോലും കാണാതെ ചെല്ലുന്ന ദിക്കെല്ലാം ശൂന്യമടഞ്ഞിരിക്കുന്നതിനെക്കണ്ട് ഭഗ്നോത്സാഹമായി നിരാശപ്പെട്ടുകൊണ്ട് 'എന്നെ എല്ലാ ജീവികളും വെറുത്തോടിയതല്ലാതെ ഒരെണ്ണംപോലും ജീവനോടുകൂടി നേരെ നില്ക്കുന്നില്ല; എന്റെ വശം പറയുന്നതിന് ലോകത്തിൽ നീ ഒരാളേ ഉള്ളൂ ഇതാ എന്നെ സ്വീകരിച്ചുകൊള്ളുക' എന്നു പ്രത്യക്ഷത്തിൽ അവന്റെ നേരെ പാഞ്ഞു ചെന്നപ്പോൾ 'അയ്യയ്യോ! എന്റെ നേരെ അടുത്തുവരരുതേ! എന്നെ വിട്ടേയ്ക്കണേ!' എന്നു നിലവിളിച്ചുകൊണ്ട് ഹിംസാവാദി ഹിംസയെ ഉച്ചാടനം ചെയ്യാനുള്ള മാർഗ്ഗംതേടി ഓടി.

അവൻ ഹിംസയെ അനുവദിച്ച്[4] അന്യന്മാരോടു പറഞ്ഞിട്ടുള്ള ന്യായങ്ങളും അ..ിലധികവും ആ ഹിംസതന്നെ പറഞ്ഞ് സ്ഥാപിച്ചിട്ടും അവയെ കേട്ടിട്ടും കൂടി ആ ഹിംസാവാദി തിരിഞ്ഞു നിന്നില്ല. അവൻ ഓടിയത് അഹിംസയെ അന്വേഷിച്ചാണ്. ഹിംസ ആകാമെന്നുപറയുവാൻ ഹിംസയെ ഏറ്റു സമ്മതിക്കുന്ന ഒരുവനോ ഒരു ജന്തുവെങ്കിലുമോ ലോകത്തിലില്ല. അതിനാൽ ഹിംസ ആകാമെന്നു പറവാൻ ഒരുത്തനും അധികാരമില്ല പാടില്ലെന്നു പറവാൻ സകലജീവികൾക്കും അധികാരമുണ്ട്.

അപ്രകാരംതന്നെ അഹിംസാവാദിയുടെ ആജ്ഞപ്രകാരം അഹിംസ പുറപ്പെട്ടു. ഇതറിഞ്ഞു ജനങ്ങൾ, ഭവനങ്ങൾ തെരുവുകൾ എന്നു വേണ്ട നാടെങ്ങും തോരണം, മംഗളദീപം, നിറമാല, കുലവാഴ, നിറപറ മുതലായവകൊണ്ട് അലങ്കരിച്ചിട്ട് എല്ലാവരും കുളിച്ചൊരുങ്ങി, അഷ്ടമംഗല്യം, പുഷ്പവൃഷ്ടി, മംഗളവാദ്യം, വായ്കുരവ, ആർപ്പുവിളി, 'അഹിംസാദേവി ജയിക്കട്ടെ! ജയിക്കട്ടെ' എന്ന ഘോഷം ഇവസഹിതം ചെന്ന് എതിരേറ്റ് സൽക്കരിച്ചി

രുത്തി പൂജിച്ചു. വിട്ടയയ്ക്കുന്നതിന് ഒരു ജന്തുവിന് മനസ്സില്ല. ഇങ്ങനെ ചെന്ന് അഹിംസാവാദി കണ്ടപ്പോൾ ആനന്ദാശ്രുപൂർണ്ണ നേത്രനായിട്ട് ഓടിച്ചെന്നാശ്ലേഷിച്ചു. സകലപേരും എല്ലാ ജന്തുക്കളും അഹിംസയെ അന്വേഷിച്ച് അപേക്ഷിച്ച് ധ്യാനിച്ച് കഴിച്ചുകൂട്ടുന്നതിനാൽ സകലരും അഹിംസവേണമെന്ന് പറയുന്നവരാണെന്ന് സിദ്ധമാകുന്നു.

ഇനി ലോകന്യായപ്രകാരം മാംസഭുക്കുകളെയും സസ്യഭുക്കുകളെയും എങ്ങനെയുള്ളവരാണെന്ന് പറയാമെന്നും, ന്യായപ്രകാരം അവർക്ക് എങ്ങനെയുള്ള അനുഭവത്തിനാണവകാശമുള്ളതെന്നും നോക്കാം. മൃഗചരിത്രാചാര്യന്മാർ മാംസഭുക്കുകളായ സിംഹം, കടുവ മുതലായ ജന്തുക്കളെ ദുഷ്ടമൃഗങ്ങളെന്നും, സസ്യഭുക്കുകളായ പശു, ആട്, മാൻ മുതലായവയെ സാധുമൃഗങ്ങളെന്നും പറഞ്ഞുവരുന്നു. എന്നാൽ സിംഹങ്ങൾക്ക് സ്വാഭാവികമായി മാംസമേ വേണ്ടൂ. പ്രയാസപ്പെട്ടാലും വല്ലപ്പോഴും അതിന് മാംസമേ കിട്ടുകയുള്ളൂ. നമുക്കോ മാംസാഹാരം കഷ്ടപ്പെട്ട് പരിചയിക്കുന്നതും എളുപ്പത്തിൽ ലഭിക്കാത്തതുമാണ്. നമ്മെപ്പോലെയാണ് അന്യജന്തുവിന് വേദനയെന്നുള്ള വിവേകവും മനുഷ്യനാണുള്ളത്. അതുകൊണ്ട് ദുഷ്ടമൃഗങ്ങൾ അല്പവും കുറ്റവാളികളല്ല. ഈ മനുഷ്യനാണ് എല്ലാ കുറ്റങ്ങളുമുള്ള ദുഷ്ടദ്രോഹി. ന്യായസ്ഥനായ മൃഗത്തിന് 'ദുഷ്ട' എന്ന വിശേഷണം കൊടുത്ത സ്ഥിതിക്ക് മനുഷ്യന് 'ദുഷ്ട ദുഷ്ട' എന്ന വിശേഷണം കൊടുക്കണം. സിംഹാദികൾ വിശക്കുമ്പോൾ വളരെ കാത്തിരുന്നു എന്തിനെയെങ്കിലും കിട്ടിയാൽ ക്ഷണംകൊണ്ട് കാര്യംകഴിക്കും. മനുഷ്യനാകട്ടെ, മോഷ്ടിച്ചോ, ബലാൽക്കാരമായോ, വിലയ്ക്കുവാങ്ങിയോ മുൻകൂട്ടികൊണ്ടുവന്ന് പട്ടിണിയിട്ട്, വേലയെടുപ്പിച്ച് കഷ്ടപ്പെടുത്തി, ചിത്രവധംചെയ്യുകയാണ്. ആസ്ഥിതിക്ക് ഇതിനെ വളരെ വളരെ കൂടുതൽ ദുഷ്ടനെന്നു പറയണം. മൃഗം മറ്റൊന്നിനെ ഉപദേശിച്ച് മാംസം തീറ്റാറില്ല. മനുഷ്യനോ, ഇതുകഷ്ടമെന്നും വേണ്ടെന്നും കരുതി കൊല്ലാതിരിക്കുന്നവരോട് ദുർന്യായങ്ങൾ പറഞ്ഞ് കൊല്ലിക്കകൂടി ചെയ്യുന്നുണ്ട്. അതിനാൽ ഇവന് അസംഖ്യം ദുഷ്ടപ്പട്ടം കൊടുക്കണം. അന്യൻ ഇവരോട് എങ്ങനെ പെരുമാറാനാണ് ഇവന്റെ ന്യായംസമ്മതിക്കുന്നതെന്നു നോക്കാം.

സാധുമൃഗത്തിനെ വധിക്കാമെന്നുള്ള ഇവന്റെ ന്യായം ദുഷ്ടമൃഗത്തെ ക്രൂരമായി വധിക്കാനും ആ മുറയ്ക്ക്, അനേകകാരണങ്ങളാൽ ദുഷ്ടമൃഗത്തെക്കാൾ വളരെ ദുഷ്ടനായ ഇവനെ കുറേശ്ശെ കുറേശ്ശെ വേദനപ്പെടുത്തി അതിക്രൂരമായി കൊന്നാലും മതിയാകുകയില്ലെന്നുമാണല്ലോ വന്നുചേരുന്നത്. ഇങ്ങനെയുള്ള മനുഷ്യന് ആരെന്തുപദ്രവം ചെയ്താലും ദോഷമില്ലെന്ന് അവന്റെ ഹിംസാന്യായംകൊണ്ടുതന്നെ സിദ്ധിക്കുന്നു.

"പാൽ നാം ഉപയോഗിക്കുന്നു. അതിൽ അനേകകോടി ജീവാണുക്കളുണ്ടെന്നു ശാസ്ത്രീയ രീതിയിൽ പരീക്ഷിച്ചറിഞ്ഞിരിക്കുന്നു, അവയെ കൊല്ലാതിരിക്കാൻ കഴിയുമോ? പാൽ വേണ്ടെന്നുവെയ്ക്കാം. വായുവിലും അതുപോലെ ജീവാണുക്കൾ ഉണ്ടല്ലോ അവയെ കൊല്ലാതിരിക്കുന്നതെങ്ങിനെ? അതിനാൽ ശുദ്ധമായ അഹിംസയേപ്പറ്റി ഊഹിക്കാൻതന്നെ പ്രയാസം. എന്നാൽ നാം മനഃപൂർവ്വമായി യാതൊരു ജീവിയെയും അകാരണം ഉപദ്രവിക്കയില്ലെന്ന് നിർബന്ധമുണ്ടായിരിക്കേണം" എന്ന് ഒരു വാദം. ഇതു ശരിയാണെന്നു തോന്നുന്നില്ല. കാരണം കൂടാതെ മനഃപൂർവ്വം ഉണ്ടാകയില്ല. കാരണമുള്ളിടത്തേ മനഃപൂർവ്വമുള്ളു. "പ്രയോജനമനുദ്ദിശ്യ ന മന്ദോപിപ്രവർത്തതേ"[5]. എന്നാണല്ലോ പൂർവിക മഹാന്മാരുടെ മതം.

തോക്കും നിറച്ചുവെച്ചു വൃക്ഷത്തിലിരിക്കുന്ന തന്റെ മുമ്പിൽ ഒരു കടുവാ വരികയും 'ഈ കടുവ എന്നെ കൊല്ലും കൊന്നാൽ വളരെക്കാലം ജീവിച്ചിരിക്കണമെന്ന അത്യാഗ്രഹം ഫലിക്കയില്ല. അക്കാരണത്താൽ ഇതിനെ കൊല്ലണം' എന്ന വിചാരം പൊടുന്നനെ ഉണ്ടാകയും അതിനെ വെടിവെച്ച് കൊല്ലുകയും ചെയ്തു എന്നിരിക്കട്ടെ. ഇതിൽ 'കൊല്ലും' 'വളരെക്കാലം ജീവിച്ചിരിക്കണം' ഇതുകൾ രണ്ടും കാരണങ്ങൾ. കൊല്ലണമെന്നുള്ള വിചാരം മനഃപൂർവ്വം. ഇനി, ആടിന്റെ മാംസം തിന്നണമെന്ന് എനിക്കാഗ്രഹമുണ്ടായി, അതിനാൽ അതിനെ കൊല്ലുകയോ, കൊല്ലിക്കയോ ചെയ്തു എന്നിരിക്കട്ടെ. ഇതിൽ തിന്നണമെന്നുള്ള ആഗ്രഹം കാരണവും, കൊല്ലണമെന്നുള്ളത് നിർബന്ധവുമായി. ചില കുട്ടികൾ ചില ജന്തുക്കളെ പിടിച്ചു കൊല്ലുമല്ലോ. അതിലേയ്ക്കു വല്ല കാരണവും പ[illegible]നുണ്ടോ എന്നാണെങ്കിൽ ഇതു

പോലെയല്ലെങ്കിൽ വേറെ വിധത്തിൽ ബലമായ കാരണം കാണും. സയൻസുശാസ്ത്രജ്ഞന്മാരെപ്പോലെ കുട്ടികൾക്കും ഈ ജന്തുവിന്റെ അകവും പുറവും എല്ലാം കാണണമെന്ന സഹിക്കവയ്യാത്തതായ അതിയായ മോഹമുണ്ടാകുന്നു. ഇതുകാരണം ഇതിനെ പിടിച്ചു മുറിക്കണമെന്ന വിചാരം (ഉത്സാഹം) കുട്ടികൾക്ക് മനഃപൂർവ്വം. കുട്ടികളുടെ മനഃപൂർവ്വത്തിനു ശക്തി കൂടുതലായിരിക്കും. തന്റെ മുൻപാകെ ഹാജരാക്കപ്പെട്ട കുറ്റക്കാരന്റെമേൽ കുറ്റം തെളിഞ്ഞാൽ അവനെ ശിക്ഷിക്കണമെന്നു ജഡ്ജി വിചാരിക്കുന്നു. ഇതിനാൽ കുറ്റം കാരണവും ശിക്ഷിക്കണമെന്നുള്ളത് മനഃപൂർവ്വവും ആകുന്നു. കുറ്റമില്ലെന്നാണു തെളിയുന്നതെങ്കിൽ ശിക്ഷിക്കണമെന്നുള്ള മനഃപൂർവ്വം നശിച്ചു പോകുന്നതാണ്. അപ്പോൾ കുറ്റമില്ലെന്നുള്ളതു കാരണവും ശിക്ഷിച്ചുകൂടാ എന്നുള്ളതു മനഃപൂർവ്വവുമായി. ഇതിനാൽ എന്തെങ്കിലും ഒരു കാരണമുണ്ടെങ്കിലേ ഒരുവനിൽ നിന്നു ഹിംസയുണ്ടാകയുള്ളു എന്നു ന്യായംകൊണ്ടു സിദ്ധിക്കുന്നു. തീരെ മാംസഭുക്കല്ലാത്തവനും ഒന്നിനേയും ഹിംസിക്കരുതെന്ന നിർബന്ധമായ കരുതലോടുകൂടി സൂക്ഷിച്ചു നടക്കുന്നവനുമായ ഒരുവൻ അറിയാതെ, ശ്വാസോച്ഛ്വാസം മുതലായവയാൽ എത്രയോ ജീവികളുടെ നാശത്തിനു കാരണമാകുന്നു. ഇത് കുട്ടികളെപ്പോലെ വളർത്തിയും, വിലയ്ക്കു വാങ്ങിയും കൊല്ലുന്നതു പോലെ പാപമാകുകയില്ലല്ലോ. അവ തന്നെ കൊല്ലുമെന്നോ, അവയെ തനിക്കു കൊല്ലണമെന്നോ ഉള്ള കാരണങ്ങളോ മനഃപൂർവ്വമോ ഇല്ല. ഒരുവൻ അറിയാതെ അവന്റെ പുറത്തൊരു മരം വീണു മൃതിപ്പെടുന്നതുപോലെ മാത്രമത്രേ ഇതും. ഈ ഹിംസയെ തടുക്കാൻ മാർഗ്ഗമില്ല "കാരണം കൂടാതെ മനഃപൂർവ്വമായി ഒന്നിനേയും ഉപദ്രവിക്കരുത്" എന്നു പറയുന്നത് വെറും വീൺവാക്കാണ്. അകാരണമായി മനഃപൂർവ്വവും ക്രിയയും ഒരുവനും ഉണ്ടാകുന്നില്ല. മടികൂടാതെ യഥേഷ്ടം ഹിംസിച്ചു കൊള്ളട്ടെയെന്നും, ഹിംസിക്കണമെന്നും നിർബന്ധമായും കരുതിയാണ് ഈ വീൺവാക്കു പ്രയോഗിച്ചിട്ടുള്ളത്.

സസ്യങ്ങൾക്ക് ജീവനുണ്ടെന്നും സസ്യഭുക്കുകൾക്കും ഹിംസാദോഷമുണ്ടെന്നും ഉള്ളതിനെക്കുറിച്ചാണ് ഇനി അല്പം പറയുന്നത്. സസ്യങ്ങൾക്ക് ജീവനുണ്ടെന്നു നമ്മുടെ പൂർവ്വികർ

അറിഞ്ഞിട്ടില്ലെന്നു ചിലർ വിചാരിക്കുന്നുണ്ടായിരിക്കാം. ആ വിചാരം അവരുടെ അജ്ഞതയുടെ ഫലം മാത്രമാണ്. ഇവിടെ അതു കണ്ടറിഞ്ഞു കഴിഞ്ഞിട്ടു കാലംകുറെയായി. ചരാചരജീവന്മാരെന്ന പേരുതന്നെ പരമ്പരയായിട്ടിവിടെ നടന്നുവരുന്നതാണ്. പാശ്ചാത്യപണ്ഡിതന്മാർ ഇപ്പോൾ കണ്ടുപിടിപ്പാൻ തുടങ്ങുന്നതേയുള്ളു. അതുകൊണ്ടു സസ്യങ്ങൾക്കു ജീവനില്ലെന്നോ സസ്യഭുക്കുകൾ പൂർണ്ണ അഹിംസകരെന്നോ ആരും വാദിക്കുന്നില്ല. ഹിംസകന്മാരിൽനിന്നും ഒന്നുരണ്ടുപടിതാണവരും അത്രയും അഹിംസയിൽ മേല്പോട്ടു കയറിയവരും എന്നേ അവരെപ്പറ്റി പറയുന്നുള്ളു. ജീവജാലങ്ങളുടെ ജ്ഞാനശക്തിയെ അറിഞ്ഞു അവയെ പുല്ല്, മരം, മുതലായ സ്പർശജ്ഞാനമുള്ള ജീവികൾ. പവിഴപ്പുറ്റ്. കടൽപ്പുറ്റ്, കറയാൽ, എറുമ്പ്, അണു, കൃമി. കടൽച്ചൊറി മുതലായ സ്പർശരസങ്ങളോടു ഗന്ധത്തെ അറിയുന്ന മൂന്നറിവുള്ള ജന്തുക്കൾ; തുമ്പി, വണ്ട് മുതലായ സ്പർശരസഗന്ധങ്ങളോടു രൂപത്തേയും അറിയുന്ന നാലറിവുള്ള ജന്തുക്കൾ; മനുഷ്യർ, മൃഗങ്ങൾ മുതലായ സ്പർശരസഗന്ധരൂപങ്ങളോടു ശബ്ദത്തേയും അറിയുന്ന അഞ്ചറിവുള്ള ജീവികൾ; ഇപ്രകാരം വകതിരിച്ചിരിക്കുന്നു. ഇവയിൽ മനുഷ്യന് ഇഹലോകചിന്തയും പരലോകചിന്തയുംകൂടി ഉണ്ട്. മൃഗാദികൾക്ക് ഇഹലോകചിന്തയേ ഉള്ളു. വൃക്ഷാദികൾക്കും കുറഞ്ഞുകുറഞ്ഞ് സുഖദുഃഖാനുഭവം മന്ദിച്ചു പോയിരിക്കും. ജ്ഞാനസാധനങ്ങളുടെ ഭേദഗതി നിമിത്തം വൃക്ഷാദികൾക്കു തമോഗുണം കൊണ്ടു മായപ്പെട്ട് സുഖദുഃഖ രൂപമായി വികസിച്ചു തുടങ്ങത്തക്ക വിധത്തിൽ ഉള്ളിൽ അടങ്ങിയിരിക്കയാണ്. അഞ്ചിന്ദ്രിയജ്ഞാനവും ശരിയായ ജ്ഞാനസാധനവുമുള്ള മനുഷ്യനുപോലും സുഷുപ്ത്യവസ്ഥയിൽ ഒന്നും അറിവില്ലാതെ പോകുന്നു. എന്നാലും ആ അവസ്ഥയിൽ ശൂന്യസാമാന്യ വിശേഷങ്ങളെന്ന ഭാവനകൾ നമുക്കു അനുഭവമാകുന്നുണ്ട്. ഒന്നും അറിയാതെ ഉറങ്ങുന്ന ഒരുവനെ മറ്റൊരാൾ രണ്ടുമൂന്നുപ്രാവശ്യം വിളിക്കുന്നു. എന്നിട്ടും ഒന്നും അറിയുന്നില്ല. പിന്നെയും വിളിക്കുമ്പോൾ അർത്ഥകല്പനകൂടാതെ കേൾക്കുന്നു. മൂന്നാമതും വിളിക്കുമ്പോൾ അർത്ഥകല്പനയോടുകൂടി കേട്ട് പ്രവർത്തിച്ചുതുടങ്ങുന്നു. ആദ്യം ശൂന്യമായിരുന്ന അവസ്ഥയും, രണ്ടാമത്

ശൂന്യതയിൽ നിന്ന് വേർതിരിഞ്ഞും അർത്ഥകല്പനയോടുകൂടാതെ ശബ്ദം നിമിത്തം സാമാന്യം ഒരുണർവായിട്ട് പിരിഞ്ഞ അവസ്ഥയും, മൂന്നാമത് അർത്ഥകല്പനയോട് അഭിമുഖപ്പെട്ടുകൊണ്ടു തെളിഞ്ഞ അവസ്ഥയും - ഇങ്ങനെ മൂന്നുവിധം കാണുന്നതിൽ, 'ശൂന്യത്തിന്റെ അവസാനവും സാമാന്യത്തിന്റെ ഒരല്പം അംശവും കൂടിയ ഒരു നിലയേത്തന്നെ ഇവിടെ വൃക്ഷാദികൾക്കു കല്പിക്കണം. ഇര, തേൾ മുതലായവകളെ രണ്ടായി മുറിച്ചാൽ രണ്ടുഭാഗങ്ങളും കിടന്നു പിടക്കുന്നതു കാണാം. മനുഷ്യന്റേയും വലിയതരം ജന്തുക്കളുടേയും ഒരുഭാഗം മുറിഞ്ഞാൽ ഹൃദയത്തോടുകൂടിയ ഭാഗം ചലനമുള്ളതായും മറ്റേഭാഗം ചലനമില്ലാത്തതായും കാണപ്പെടുന്നു. രോഗംമൂലം കയ്യോ കാലോ മറ്റോ കണ്ടിക്കേണ്ടതായി വന്നാൽ വേദന അറിയാതിരിക്കുന്നതിനു ക്ലോറോ ഫോം (Chloroform) എടുത്തു മൂക്കിൽ പിടിക്കുമ്പോൾ മുൻപറഞ്ഞ സാമാന്യജ്ഞാനവും വിശേഷജ്ഞാനവും ഇല്ലാത്തമട്ടിൽ ഇരുന്നുപോകുന്നല്ലോ. ശരീരതത്വ, പാക, താരതമ്യങ്ങൾകൊണ്ടും അറിവിന്റെ അതിയായ കുറവുകൊണ്ടും ഒരിക്കലും സങ്കല്പജ്ഞാനസ്ഥാനം കൂടിയില്ലാത്ത വൃക്ഷാദികൾക്കു ഹിതാഹിത സുഖദുഃഖങ്ങൾ അറിയുന്ന സാമഗ്രി വളരെ മന്ദിച്ചുതന്നെയിരിക്കാനേ ഇടയുള്ളു. ക്ലോറോഫോം പിടിക്കുന്നതിനുമുൻപും അതുകഴിഞ്ഞാൽ തൽക്ഷണവും ചൈതന്യം പ്രകാശിച്ചുകൊണ്ടിരിക്കുന്ന സ്ഥിതിയിൽത്തന്നെ അറുക്കുന്ന വേദന അറിയാതിരിക്കുമെങ്കിൽ ജ്ഞാനസാധനസ്ഥാനവും പാകവും ഒന്നുംതന്നെ ഉണ്ടായിട്ടില്ലാത്ത ആ ജനനത്തിൽ അറിവു മന്ദിച്ചല്ലാതെ ഇരിക്കാൻ ഇടയില്ല. ചില പദാർത്ഥങ്ങൾ അവകളോടു ചേരുമ്പോൾ പലവികാരം തോന്നുന്ന വിധത്തിൽ അനക്കങ്ങളും ശബ്ദങ്ങളും ഉണ്ടാകുന്നുവെങ്കിലും ഒരു പ്രേതത്തിൽപോലും അങ്ങനെവല്ലതും പ്രവർത്തിക്കുമ്പോൾ ഉണ്ടാകുന്ന മാറ്റവും അനക്കവുംപോലെ.മാത്രമേ അവയെ ഗണിക്കാൻ നിർവ്വാഹമുള്ളു. അത് സ്പർശം നിമിത്തമുള്ള ചേഷ്ടകളാണ്. പതുക്കെ സ്പർശിച്ചുതീരുമ്പോൾ വാടുന്ന തൊട്ടാവാടി, സമീപത്തുചെന്നു സംസാരിച്ചാൽ തൊഴുന്ന തൊഴുകണ്ണി, കരയുന്ന അഴുകണ്ണി, തിളയ്ക്കുന്ന വെളിച്ചെണ്ണയിൽ ഇട്ടാൽ വേദന അറിയുന്നതുപോലെ വികാരമുണ്ടാകുന്ന പർപ്പടം എന്നുവേണ്ട,

വേദന അറിഞ്ഞില്ലെങ്കിലും ഓരോന്നിനോടും ചേരുമ്പോൾ വികാര മുണ്ടാകുക സഹജമാണെന്നു കാണിക്കാൻ ഉദാഹരണങ്ങൾ ധാരാളം ഉദ്ധരിക്കാം. ശരീരത്തിൽ എവിടെയെങ്കിലും ക്ഷതപ്പെട്ടു വേദന തട്ടിയാൽ അത് കമ്പിവഴി അറിയുന്നതുപോലെ ഏതോ ഒരു ഭാഗത്തുചെന്നു സംബന്ധിച്ചിട്ട് വേദന അറിയുന്നു. ആ സ്ഥാന ത്തെത്തിയില്ലെങ്കിൽ വേദന അറിയുന്നില്ല. കയ്യോ കാലോ മുറിച്ചു രണ്ടാക്കിയാൽ മുറിക്കുമ്പോഴും തന്നോടു ചേർന്നിരിക്കുന്ന ഭാഗ ത്തിന്റേയും വേദന അറിയുന്നുണ്ട്. വേർപെട്ട ഭാഗത്തിന്റെ വേദന അറിയുന്നില്ല. വേദന അറിയണമെങ്കിൽ പ്രധാനമായിട്ട് രക്തമുണ്ടാ യിരിക്കണം. രക്തം മുഴുവൻ പൊയ്പോയാൽ വേദന അറിയു ന്നില്ല. രക്തത്തിൽ ഇന്നയിന്ന പദാർത്ഥങ്ങൾ ഇന്നയിന്ന കണക്കി നുണ്ടായിരിക്കണമെന്നുണ്ട്. അതേ ശരിയായ രക്തമാകൂ. അതിൽ എന്തിനെങ്കിലും കൂടുതൽ കുറവു വന്നുപോയാൽ ആ രക്ത ത്തിനും അറിവിനെത്തരുന്ന വിഷയത്തിൽ ന്യൂനതയുണ്ട് അല്പം തീ വാരിയാൽ നമുക്കു പൊള്ളും. ഒരു വക വാതം ഉണ്ടായവരുടെ പുറത്തു തീ വച്ചാൽ മരവിച്ചുപോയി ചൂടറിഞ്ഞുകൂടാ എന്നു പറയും. സസ്യങ്ങളുടെ രക്തം വേദനയറിയിക്കാൻ തീരെ ശക്തി യുള്ളതല്ല. ചരജന്തുവായിട്ടു ജനിക്കുമ്പോൾ മേൽക്കുമേൽ ഈ അറിവുണ്ടായി വർദ്ധിപ്പാൻ തയ്യാറായി അടങ്ങിയിരിക്കുകയാണ്.

ഹിംസയ്ക്കു രണ്ടുവിധ ദോഷമാണുള്ളത്. ഒന്നു വേദനപ്പെ ടുത്തൽ, രണ്ട് അതിന്റെ രക്ഷയ്ക്കായിട്ടു പോകുന്ന വഴിയെ തടു ക്കൽ. അതിൽ വേദനപ്പെടുത്തൽ പ്രധാനമായിട്ടു ചരങ്ങളിലാണ് സംബന്ധിക്കുന്നത്. താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങ ളിലും ഒന്നുപോലെ ബാധിക്കും. ചരങ്ങളിലുള്ള അറിവുഭേദം കൊണ്ട് നോക്കുമ്പോൾ വേദനയുടെ കാര്യത്തിൽ, ഇല്ലെന്നു പറയ ത്തക്കവണ്ണം കുറഞ്ഞ മട്ടിലുള്ളവയുണ്ടെന്നു മുൻപു പറഞ്ഞു വല്ലോ. എല്ലാവർക്കും സമ്മതക്കേടും സങ്കടവും ഉള്ളത് താമസി ക്കുന്ന കാര്യത്തിലല്ല വേദനപ്പെടുന്ന വിഷയത്തിലാണ്. കൃത്യസമ യത്തുചെന്നാൽ മേൽ രക്ഷയ്ക്കുള്ള ആദായവും, ഹിതമായ ഭക്ഷ ണവും നല്ല ബന്ധുക്കളും അത്യാനന്ദപ്രദമായ കാഴ്ചകളും സിദ്ധി ക്കുമെന്നുള്ള ഒരു സ്ഥലത്തേയ്ക്കു സ്ത്രീ പുരുഷന്മാർ ആബാല വൃദ്ധം ചേർന്നു പോകുന്നു. പകുതി വഴി ചെന്നപ്പോൾ ഒരു കടുവാ

രണ്ടുപേരെ പിടിച്ചതായി കേട്ടു. അവിടംകുറെ കാടുമാണ്, യാത്രക്കാർ, മറ്റുള്ള ലാഭങ്ങളെയെല്ലാം ഉപേക്ഷിച്ചിട്ട് വഴിയിൽ എവിടെയെങ്കിലും താമസിക്കയല്ലാതെ യാത്ര തുടരുകയില്ലെന്നുള്ളത് തീർച്ചയല്ലേ? തന്റെ ഗുണത്തിനായിട്ടെങ്കിലും ഒരവയവത്തെ ഛേദിക്കുന്നതിലുള്ള വേദന അനുഭവിക്കാൻ മനസ്സില്ലാതെ ആളുകൾ ക്ലോറോഫോമിനെ സ്വീകരിക്കുന്നു. ഇവയിൽനിന്നും താമസിക്കുക, നഷ്ടപ്പെടുക, ബോധക്ഷയം വരുത്തുക ഇവയൊക്കെ സ്വീകരിച്ചും മരണത്തേയും വേദനയേയും വെറുക്കുന്നവരാണ് എല്ലാവരും എന്നു മനസ്സിലാക്കാമല്ലോ.

ഇനി വഴിയെടുക്കൽ:-

ഒരു മെഴുകുണ്ടയിൽ പലതരം മാറ്റുള്ള ലോഹരജസ്സുകൾ[6] എങ്ങനെ ലീനങ്ങളായിരിക്കുന്നുവോ അതുപോലെ പ്രളയകാലത്തിൽ മൂലപ്രകൃതിയിൽ[7] ലീനങ്ങളായിരിക്കുന്ന വാസനാവിശേഷങ്ങൾക്കനുസരണമായി ഓരോ ജീവനും ഓരോ ശരീരത്തെ സ്വീകരിക്കുന്നു. ഇവയെല്ലാം ആ പരമമായിരിക്കുന്ന മോക്ഷസുഖത്തെ കാംക്ഷിച്ചു ഗമിക്കുന്നവരാണ്. ഈ ക്രമയാത്രയിൽ നാം കാണുന്ന എല്ലാ ജന്തുക്കളും അതാതിന്റെ ജീവന്റെ ഉയർന്നതരം പരിണാമങ്ങൾക്കുള്ള ഓരോ സ്ഫുടങ്ങളായ ശരീരങ്ങളോടുകൂടിയ ജനനങ്ങളാകുന്നു. ഈ സ്ഫുടങ്ങൾ പരിപൂർത്തിയായി വേർപെടുന്നതിന് മുൻപ് നാം അതിനെ ഉടച്ചുകളഞ്ഞാൽ വീണ്ടും ആ ജാതി സ്ഫുടത്തെത്തന്നെ അതു സ്വീകരിച്ചു വളരെക്കാലം കഴിയേണ്ടിവരുന്നു. ഇത് അതിന്റെ ഉദ്ദേശത്തിനു വലുതായ താമസത്തെ ഉണ്ടാക്കി അതിന്റെ മാർഗ്ഗത്തെ തടയുന്നു. ഇതിനേയും ഒരുഹിംസയായിട്ടാണ് മഹാന്മാർ കരുതിപ്പോരുന്നത്. ഈ ഹിംസയെ തടയാനും അവർ ശ്രമിക്കാതിരിക്കുന്നില്ല. മുൻപറഞ്ഞ പ്രകാരം സഹിക്കാൻ വഹിയാത്ത വേദനയുടെ കാര്യത്താൽ മേല്പറഞ്ഞ ഒരറിവു മുതൽ അഞ്ചറിവുവരെയുള്ള ഒരു ജന്തുവിനേയും ഹിംസിക്കരുതെന്നും ഏതാനും ചിലതിനെ കൊല്ലാതിരുന്നതുകൊണ്ടു പൂർണ്ണ അഹിംസയാകയില്ലെന്നും തികഞ്ഞ ഉദ്ദേശത്തോടുകൂടിയാണു മഹാന്മാർ ''അഹിംസാ പരമോധർമ്മ'' എന്നുള്ള മഹാവാക്യത്തെ ഉപദേശിച്ചിട്ടുള്ളത്.

ഇവിടെ സസ്യഭുക്കുകളുടെ നില ഏതാണെന്നു നോക്കാം.

എല്ലാ പാശ്ചാത്യപണ്ഡിതന്മാരുടേയും ഇപ്പോഴത്തെ ന്യായപ്രകാരം ഒരറിവുള്ള ജീവന്മാരോടുകൂടിയതാണ് സസ്യങ്ങൾ. സസ്യഭുക്കുകളുടെ ഹിംസയ്ക്ക് ഇതുമാത്രമേയുള്ളു. ഇതിനുമുകളിലുള്ള നാലുവർഗ്ഗങ്ങളുടെ ഹിംസയിൽനിന്ന് ഇവർ മോചിച്ചിരിക്കുന്നു. ഈ മഹത്തായ കാര്യത്തെ പെട്ടെന്നു സാധിക്കയെന്നതു വളരെ പ്രയാസമായിട്ടുള്ളതാണ്. അതുപോലെ ഇവിടെ അഹിംസകനെന്ന ഉന്നതബിരുദം സമ്പാദിക്കാൻ ശ്രമിക്കുന്ന ഏവനും ഓരോ ജീവരാശിയിലും ഹിംസകളെ ഉപേക്ഷിച്ച് വേഗത്തോടുകൂടി കടന്നു പോകേണ്ടതായിത്തന്നെയിരിക്കുന്നു. ഇപ്രകാരം കടന്നു പോകുന്നവരിൽ മൂന്നു നാലു പടികളിലേയ്ക്കു കടന്നു പോയവരാണ് സസ്യഭുക്കുകൾ. ഇവരുടെ അടുത്തപടി ഏതാണെന്ന് ഒരു ചോദ്യമുണ്ടാകാം. സസ്യഭക്ഷണത്തിലും ഹിംസയുണ്ടെന്നുള്ള അറിവിന്റെ പൂർണ്ണതയും, അതിൽ നിന്നു വിരമിക്കാനുള്ള ശക്തിയും അത്യുത്സാഹാനുഷ്ഠാനങ്ങളും കൊണ്ട് അവർ കേവലം ഉണങ്ങി വീഴുന്ന ഇലകളേയും ശുഷ്കഫലങ്ങളേയും ആഹരിച്ചും, അതിലും ഹിംസയുണ്ടെന്നുകണ്ട് കേവലം ജലത്തെമാത്രം ആശ്രയിച്ചും അവർ ജീവിക്കും. അപ്പോൾ അവിടേയും ഹിംസ വെളിവാകുമല്ലോ. അനന്തരം വായുവിനെമാത്രം ആഹാരം ചെയ്തു ജീവിക്കും. ഈ നിലയിലെത്തുമ്പോഴാണ് അവരെ യോഗികൾ എന്നു പറയുന്നത്. വായു ഭക്ഷണത്തിലും ഹിംസയെ ഭയന്ന്, അതിൽ നിന്നു വിരമിക്കുന്നതിനുള്ള ശക്തിയെ, അതിൽ ഇരുന്നുകൊണ്ടു സമ്പാദിച്ചുകഴിഞ്ഞാൽ, പ്രാണനെ അടക്കി വിചാരരൂപജ്ഞാനസമാധിയെ[8] ആശ്രയിച്ച്, നമ്മുടെ സകല മതാചാര്യന്മാരും ഒന്നുപോലെ ഘോഷിക്കുന്നതും വേറൊന്നിനാൽ താനും തന്നാൽ വേറൊന്നും ഹിംസിക്കപ്പെടുക എന്നുള്ള നിലയെ അതിക്രമിച്ചതും ആയ മോക്ഷമെന്ന ആ പരമാനന്ദപദത്തെ പ്രാപിക്കയും, അതോടുകൂടിത്തന്നെ പരിപൂർണ്ണ അഹിംസകൻ ആയിത്തീരുകയും ചെയ്യുന്നു. ഇങ്ങനെയാണ് നമ്മുടെ പൂർവികരായ മഹാന്മാർ അഹിംസയെപ്പറ്റി ഉപദേശിച്ചിട്ടുള്ളതും അനുഷ്ഠിച്ചിട്ടുള്ളതും. ഈ വാസ്തവതത്ത്വത്തെ മനസ്സിലാക്കാതെ, മഹാപാപ നീചവാസനയാൽ വിഴുങ്ങപ്പെട്ടു കിടക്കുന്ന ചില മാംസഭുക്കുകൾ ഹേ! ചെടികൾക്കു ജീവനുള്ളതുകൊണ്ട് അവയെ ഭക്ഷിക്കുന്നവരും ഞങ്ങ

ളെപ്പോലെ ഹിംസകന്മാരാണെന്നും അഹിംസ ആവശ്യമില്ലാത്തതാണെന്നും ചില ദുർന്യായങ്ങളെ പ്രലപിച്ചുവെന്നു വരാം. അതിനെ തീരെ വകവെയ്ക്കാതെ പറഞ്ഞപ്രകാരം അനുഷ്ഠിച്ചാൽ രക്ഷയെ പ്രാപിക്കും.

ആഹാരഭേദം സ്വഭാവഭേദത്തെ ഉണ്ടാക്കുമെന്നും മാംസഭക്ഷണം സ്വഭാവത്തെ ക്രൂരമാക്കുമെന്നും പല മഹാന്മാരും അഭിപ്രായപ്പെടുന്നു. മനസ്സിനെ പരിശുദ്ധമാക്കി ചെയ്യുന്ന പദാർത്ഥങ്ങളെ വേണം ഭക്ഷിക്കാനെന്നും ആഹാരഭേദം കൊണ്ടുണ്ടാകുന്ന സ്വഭാവഭേദം ഒരു മൃഗശാലയിൽ ചെന്നു നോക്കിയാൽ പ്രത്യക്ഷപ്പെടുമെന്നും സ്വാമി വിവേകാനന്ദൻ അമേരിക്കയിൽവെച്ചു പ്രസ്താവിച്ചിരിക്കുന്നു.[9]

ബുദ്ധിയെ സംബന്ധിച്ച് നോക്കിയാൽ മാംസാഹാരത്തിന് എന്തു സ്ഥാനമാണുള്ളത്? ഇതിന്റെ വാസ്തവം മേധാവികളായ[10] മഹാന്മാരുടെ ചരിത്രങ്ങളിൽ നിന്നാണല്ലോ ഗ്രഹിക്കേണ്ടത്. തത്ത്വജ്ഞാനം, ഗണിതം, സാഹിത്യം മുതലായ നാനാകലകളിലും നിസ്തുലരായ പ്രശസ്തി സമ്പാദിച്ചിരുന്ന പ്രഫസർ ന്യൂമാൻ ''മാംസ ഭക്ഷണം ബുദ്ധിവികാസത്തിന് അനുകൂലമെന്ന് ഞാൻ ഒരിക്കലും അഭിപ്രായപ്പെടുകയില്ല'' എന്നും ഭൂലോകത്തിലെ പ്രസിദ്ധപണ്ഡിതനും സസ്യഭുക്കുമായ പ്രഫസർ ജോൺഈബിമേയർ ''മാംസഭക്ഷണം ആരോഗ്യത്തിനും ദേഹശക്തിക്കും ഒരിക്കലും ആവശ്യമായിട്ടുള്ളതല്ല'' എന്നും പറഞ്ഞിരിക്കുന്നു. ഒരു പ്രസിദ്ധവാഗ്മിയും വിശാലഹൃദയനും സത്യവാദിയുമായ എഡ്വേർ ബാട്ടസർ പറയുന്നത്. ''സ്വയംഭരണത്തിനുതകുന്നതും പ്രകൃതിക്കനുസരിച്ചതുമായ ഒരാഹാരം സസ്യമാകുന്നു'' എന്നാണ്. ഇപ്രകാരം തന്നെ ബുദ്ധൻ, പിത്താഗോറസ്, മിൽട്ടൺ, സർഐസക്ക് ന്യൂട്ടൻ, സെന്റ്പീറ്റർ, സെന്റ് മാത്യു, സെന്റ് ജോൺ, ലൈസ് മുതലായ അനേകം മഹാന്മാർ ഇതിലേയ്ക്കു സാക്ഷ്യംവഹിക്കുന്നുണ്ട്.

മാംസഭക്ഷണം കൊണ്ട് പലമാതിരി വ്യാധികൾ ഉണ്ടാകുന്നുണ്ടെന്ന് ഡാക്ടർഹെയ്ഗ് മുതലായ പ്രസിദ്ധപ്പെട്ട ഇംഗ്ളീഷ്ഭിഷഗ്വരന്മാർ, ഫ്റഞ്ചു വൈദ്യന്മാർ ഇവർ സയുക്തികം തെളിയിച്ചിരിക്കുന്നു. അതായത് മാംസത്തിന്, ശരീരത്തിലുള്ള യൂറിക്കാസിഡ് എന്ന വിശേഷശക്തിയെ കുറയ്ക്കാൻ തീരെ ശക്തിയില്ലെന്നല്ല

അതിനെ വർദ്ധിപ്പിച്ച് താഴെ പറയുന്ന യൂറിക്കാസിഡ് സംബന്ധിച്ച പല രോഗങ്ങളും വർദ്ധിപ്പിക്കാൻ ശക്തിയുണ്ടെന്ന് അവർ പറയുന്നു. ആ രോഗങ്ങൾ മുടക്കുവാതം, വാതം, തലവേദന, സന്നി, ആസ്ത്മാ, ഞരമ്പുകൾക്കുകോച്ച്, മനച്ചടവ്, മാന്ദ്യം, പ്രമേഹം, ഗുദഭ്രംശം മുതലായവയാണ്. റാബർട്ടുബൽ (M. D. F. R. C. S) എന്ന മഹാൻ ഇംഗ്ളണ്ട്, സ്കോട്ടുലണ്ട്, അയർലണ്ട് മുതലായ സ്ഥലങ്ങളിൽ അധികമായി ബാധിച്ച് കാണുന്ന കാൻസർ എന്ന രോഗത്തിന്റെ കാരണത്തെപ്പറ്റി അന്വേഷിച്ചതിൽ അതിന്റെ പ്രധാന കാരണം മാംസഭക്ഷണമാണെന്നു തെളിഞ്ഞിട്ടുണ്ടെന്നും അതിനെ വർജ്ജിച്ചിട്ടു ഗോതമ്പു മുതലായ സസ്യാഹാരങ്ങളെക്കൊണ്ടുപചരിച്ചതിൽ ഈ രോഗത്തിന് കുറവുണ്ടായിട്ടുണ്ടെന്നും പ്രസ്താവിക്കുന്നു.

മനുഷ്യരുടേയും മാംസഭുക്കുകളുടേയും പല്ലുകൾക്കു് വെണ്മകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും യാതൊരു സാമ്യവും ഇല്ല. എന്നു മാത്രമല്ല മൃഗങ്ങൾക്ക് അവ ഏതുവിധം ഉപകരിക്കുന്നുവോ അതുപോലെ മനുഷ്യർക്ക് ഉപകരിക്കുന്നുമില്ല. മനുഷ്യരുടേയും മൃഗങ്ങളുടേയും കടവായിലെ പല്ലുകൾ വളരെ വ്യത്യസ്തപ്പെട്ടു കാണുന്നു. മനുഷ്യരുടേയും കുരങ്ങുകളുടേയും മുൻവരിയിലും അണകളിലും ഉള്ള പല്ലുകൾക്കും ദഹനോപകരണങ്ങൾക്കും വളരെ സാദൃശ്യമുണ്ട്. ഇതുകൊണ്ട് മനുഷ്യനെ മാംസഭുക്കുകളായ മൃഗങ്ങളോട് താരതമ്യപ്പെടുത്തുന്നത് അനുഭവത്തിന് വളരെ വിരുദ്ധമാണ്. മാംസഭുക്കുകളായ ജന്തുക്കൾക്ക് ചെറുകുടൽ വളരെ നീളം കുറഞ്ഞാണ് കാണുന്നത്. ആയതിന് ആ ജന്തുക്കളുടെ മദ്ധ്യശരീരത്തിന്റെ മൂന്നിരട്ടി നീളം മാത്രമേ ഉണ്ടായിരിക്കയുള്ളു. അവയുടെ മൂലാന്ത്രം(പെരുംകുടൽ) വളരെ മൃദുവാണ്. അതുകൊണ്ട് ആഹാരസാധനങ്ങളുടെ സാരകിട്ട[11] വിഭജനം വളരെ ക്ഷണത്തിൽ കഴിയുകയും അവ വളരെ കുറച്ചു സമയം മാത്രം ഇരിക്കുകയും ചെയ്യുന്നു. മനുഷ്യരുടെ ചെറുകുടൽ മദ്ധ്യശരീരത്തിന്റെ പന്ത്രണ്ടുമടങ്ങ് നീളമുള്ളതും പെരുങ്കുടൽ ഒരു നീണ്ട സഞ്ചിപോലെയുള്ളതുമാണ്. അതുപോലെ തന്നെ ആഹാരസാധനം സാരകിട്ട വിഭജനത്തിനു മുമ്പ് വളരെ സമയം കുടലിൽ സ്ഥിതി ചെയ്യുന്നു. (വളരെ താമസിച്ചേ വിഭജനമുണ്ടാകുന്നുള്ളു)

അതുകൊണ്ട് എത്രയും ക്ഷണത്തിൽ സാരകിട്ടകൾ വേർപെടുന്നതായ മാംസഭക്ഷണം മനുഷ്യന് ഒരു പ്രകാരേണയും സ്വാഭാവികവും ഹിതവും ആയിട്ടുള്ളതല്ലെന്നു മാത്രമല്ല അനേകം അപായകരങ്ങളായ രോഗങ്ങൾക്ക് കാരണവുമാകുന്നു. ഈ അഭിപ്രായങ്ങളെ പ്രസിദ്ധ പ്രകൃതിശാസ്ത്രജ്ഞന്മാരായ പ്രഫസേർസ് വില്യംറാലിൻസ് എഫ്.ആർ.എസ്സ്., ബാരൺ ക്യൂറർ, സർ ചാർല്സ് ബെൽ F. R. S., റീച്ചാർഡ് ചാർല്സ് ഡാർവിൻ L. L. D., F. R. C. S. മുതലായ മാന്യന്മാർ സയുക്തികം തെളിയിച്ചിരിക്കുന്നു. ഇതുകൊണ്ട് മനുഷ്യർ സാധാരണയായി മാംസഭുക്കുകളാണെന്നുള്ള വാദം അസാധുവാകുന്നു. ഇനിയും ഒന്നിന്റെ സ്ഥിതിയോ നാശമോ ദീർഘ കാലത്തേയ്ക്കു വെച്ചിരിക്കുന്നതെന്നു നോക്കാം. ഒരു പ്രാണിയുടെ എന്നല്ല, ഏതിന്റെ നാശവും നാം സാധാരണമായി കണ്ടുവരുന്നത് അതിന്റെ സ്ഥിതിയിൽനിന്നും ഏറ്റവും ലഘുവായ ഒരു സമയം കൊണ്ടാണ്. പത്തു കൊല്ലം ജീവിച്ചിരുന്ന ഒരു ജന്തുവിനു നാശം ഉണ്ടാകുന്നത് ഒരു മിനിട്ടുകൊണ്ടാണ്. എങ്ങനെ നോക്കിയാലും ഓരോന്നിന്റേയും സ്ഥിതിക്കു (നിലനില്പിനു)ള്ള കാലമാണ് അധികമായിട്ടുള്ളതെന്നു പ്രത്യക്ഷമാണ്. ആ കാലത്തിൽ അവയുടെ രക്ഷയ്ക്കു വേണ്ടുന്ന സാധനങ്ങളെ അവയ്ക്കു ചുറ്റും പ്രത്യേകം സൂക്ഷിച്ചിരുന്നതായും കാണാം. അതുകൊണ്ട് നാശത്തെക്കാൾ അധികം പ്രകൃതി ദീർഘമായി സൂക്ഷിച്ചിട്ടുള്ള സ്ഥിതിയെ ആണെന്നു വെളിപ്പെടുന്നു.

ഇനി മൃഗങ്ങളെയും സസ്യങ്ങളെയും പറ്റി പറയാം. അവ പ്രകൃത്യാ മാംസം ഭക്ഷിക്കുന്നതിനാൽ നമുക്കും ഭക്ഷിക്കാം എന്നുള്ളതു ശരിയല്ല. പ്രകൃത്യാ മാംസം ഭക്ഷിക്കേണ്ടവരെക്കുറിച്ച് ഞാൻ മുമ്പ് പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് ഈ ന്യായം ആ രാക്ഷസന്മാർക്കിരിക്കട്ടെ. പ്രകൃത്യാ സസ്യഭുക്കുകൾ മൃഗവർഗ്ഗത്തിലും സസ്യവർഗ്ഗത്തിലും കാണുന്നു. ആയതിനാൽ പ്രകൃത്യാ സസ്യഭുക്കുകളാണ് നാം എന്നുള്ള ന്യായം നമുക്കിരിക്കട്ടെ. അതു മാത്രമല്ല ഈ മനുഷ്യശരീരം ലോകത്തുള്ളവയിൽവച്ച് ഉൽകൃഷ്ടമായിട്ടുള്ളതാകുന്നു. താണതരം ജീവികൾ ജഡബുദ്ധികളാണ്. പ്രായേണ അവ താമസഗുണത്തിൽനിന്നു സൃഷ്ടിച്ചിട്ടുള്ളവയാകുന്നു. ജന്തുക്കൾക്ക് ഉയർന്നതരം വിചാരങ്ങളൊന്നും വിചാരി

പ്പാൻ കഴിയുകയില്ലാ എന്നു മഹാത്മാവായ വിവേകാനന്ദ സ്വാമിയും പറഞ്ഞിരിക്കുന്നു. അദ്ദേഹം വേറൊരവസരത്തിൽ അമേരിക്കയിൽവച്ച് ഇപ്രകാരം പറഞ്ഞു: ''മനുഷ്യവർഗ്ഗത്തിന്റെ വലിയൊരുഭാഗം മൃഗങ്ങളിൽനിന്നും അധികം ദൂരം ഒന്നും എത്തീട്ടില്ലെന്നു തന്നെയല്ല പലസംഗതികളിലും നിയമനശക്തി മനുഷ്യർക്ക് താഴ്ന്നതരം ജന്തുക്കളിൽനിന്നു അധികം ഒന്നും വർദ്ധിച്ചിട്ടുമില്ല''. നമ്മുടെ മനസ്സുകളുടെ മേൽ നമുക്ക് സ്വാതന്ത്ര്യം ചുരുക്കമാണ്. ആ സ്വാതന്ത്ര്യത്തെ ഉണ്ടാക്കാൻ ശ്രമിക്കണം. മഹാന്മാരുടെ ഈ വാക്കുകളിൽനിന്നും നാം അറിയേണ്ടത് പ്രകൃതിയെ അനുസരിച്ചുള്ള മനോവൃത്തിയെ പിൻതുടരുന്നത് മൃഗങ്ങളുടെ സ്വഭാവം എന്നാണ്. അത് ഏതു മൂഢനും സാധിക്കാവുന്നതുമാണ്. അതിനെ എതിർത്തു മുൻപോട്ടു കയറിയവരാണ് ലോകത്തിൽ ഏറ്റവും കീർത്തിമാന്മാരായിത്തീർന്നിട്ടുള്ളത്. നാം അങ്ങിനെ അനുവർത്തിച്ചുവരുന്നുവെന്നുള്ളതും പ്രത്യക്ഷമാണ്. മാതാവ്, സോദരി, ഭാര്യ, അന്യസ്ത്രീ ഈ വ്യത്യാസങ്ങളെ നാം നിയമേന അനുഷ്ഠിച്ചുവരുന്നില്ലയോ? അതിൽ അതിരുകവിഞ്ഞ മനഃക്ഷോഭം കൂടാതെ സൂക്ഷിക്കുന്നില്ലയോ? ഇതിനു വിപരീതമായി അനുഷ്ഠിക്കുന്നവരുടെ കഷ്ടതകളേയും നാം കാണുന്നുണ്ടല്ലോ. മൃഗവർഗ്ഗങ്ങളിൽ ഇതൊന്നുംതന്നെ കാണുന്നില്ല. ഇതുകൊണ്ടു തന്നെ പ്രകൃത്യാ പ്രവർത്തിക്കുന്ന മനോവൃത്തിയെ തടയേണ്ടത് മനുഷ്യ സ്വഭാവമാണെന്നും അതിനെത്തന്നെയാണ് മനുഷ്യന് അനുഷ്ഠിക്കേണ്ടതെന്നും വ്യക്തമാകുന്നു.

## അഹിംസയും മതങ്ങളും

ഈ അഹിംസാവാദം മതങ്ങളിൽകൂടി അന്തർഭവിച്ചിരിക്കകൊണ്ട് അവയെപ്പറ്റി ചെറുതായ ഒരന്വേഷണം നടത്തുന്നതിന് അവയിലേയ്ക്കു കടക്കാം.

### ഹിന്ദുമതം

നമ്മുടെ ഹിന്ദുമതം മാംസഭക്ഷണത്തെക്കുറിച്ച് എന്തുപറ

ഞ്ഞിരിക്കുന്നുവെന്ന് വളരെ അന്വേഷിക്കേണ്ട ആവശ്യമില്ലെന്നാണ് കാണുന്നത്. എല്ലാ പരമാചാര്യന്മാരും ഒന്നുപോലെ മാംസഭക്ഷണത്തെ നിരോധിച്ചിരിക്കയാണ്

''നാ കൃത്വാ പ്രാണിനാം ഹിംസാം

മാംസ മുത്പദ്യതേ ക്വചിൽ

നച പ്രാണിവധഃ സ്വർഗ്ഗ്യഃ

തസ്മാൻ മാംസംവിസർജ്ജയേൽ''

''ദ്വാരം കിമേകം നരകസ്യ ഹിംസായാ സ്വർഗ്ഗദാ പ്രാണഭൃതാമഹിംസാ'', ''കൊല്ലാൻ പുലിലൈ മറുത്താനൈ കൈകൂപ്പി എല്ലാ ഉയിരും തൊഴും'' (കുറൾ) (ധാരാളം പ്രമാണവും കൂടി എഴുതിചേർക്കണം)

## ജൈനമതം

ഈ മതത്തിന്റെ ഉൽഭവം ബി.സി.490 ൽ ആണ്. മതാചാര്യൻ വൈസാലിയിലെ ഒരു രാജാവിന്റെ പുത്രനായ വർദ്ധമാനമഹാവീരൻ എന്ന ആളാണ്. ഇദ്ദേഹം തന്റെ പ്രധാനതത്ത്വങ്ങളായി എടുത്തിട്ടുള്ളവ നിർമ്മലത തുടങ്ങിയുള്ള സദ്വൃത്തികളാണ്. ഈ മതത്തിൽ പ്രാണിഹിംസയെ എത്രമാത്രം കഠിനമായി നിഷേധിച്ചിരുന്നുവെന്നുള്ളതു ഇപ്പോൾ ജയിനന്മാർ അനുവർത്തിച്ചുപോരുന്ന ഓരോ കൃത്യങ്ങളിൽ നിന്നു വെളിവാകുന്നതാണ്. അവർ ശ്വാസോച്ഛ്വാസം ചെയ്യുമ്പോൾ വല്ല പ്രാണികളും മരിച്ചുപോയെങ്കിലോ എന്നു വിചാരിച്ച് മുഖത്തു സാധാരണയായി ഒരു വല കെട്ടുക പതിവുണ്ട്. പാദസ്പർശം കൊണ്ട് ഒരു ജന്തുവിനും ജീവഹാനി വരരുത് എന്നുള്ള ഉദ്ദേശത്തോടുകൂടി മയില്പീലി കൊണ്ട് വഴി തൂക്കാറുണ്ടായിരുന്നുവത്രെ. വിളക്കു വച്ചതിൽ പിന്നീട് അവർ ആഹാരം കഴിക്കയില്ല കാരണം വിളക്കുകണ്ട് വല്ല ജന്തുക്കളും അതിൽ വീണുപോകുമെന്നുള്ളതാണ്. ഇത്രമാത്രം കൊണ്ട് ജയിനമതത്തിലും പ്രാണിഹിംസയോ മാംസഭക്ഷണമോ അനുവദിച്ചിട്ടില്ലെന്നു വ്യക്തമാകുന്നുണ്ടല്ലോ.

